# ശങ്കരോപാഖ്യാനം.

കുന്നത്തു
ജനാർദ്ദനമേനോൻ

വി. വി. പ്രസിദ്ധീകരണശാല,
എറണാകുളം.

1935

# ശങ്കരോപാഖ്യാനം.



## ഒന്നാം അധ്യായം

ഓരായിരത്തിയിരുന്തറു വർഷങ്ങൾക്കു മുമ്പു ഭാരതവർഷം നാനാമതാനുയായികളാൽ കലങ്ങിമറിഞ്ഞു കിടക്കുകയായിരുന്നു. ശൈവന്മാർ, വൈഷ്ണവന്മാർ, ശാക്തേയന്മാർ, ഗാണപത്യന്മാർ എന്നു തുടങ്ങി ഗ്രഹഭൂതോപാസകന്മാർ വരെ അസംഖ്യം മതക്കാർ പരസ്പരം ഘോരതരം കലഹിച്ചുകൊണ്ടാണ് അന്നു കഴിഞ്ഞിരുന്നതു്. ഈശ്വരനെ സംബന്ധിച്ച വിശ്വാസത്തിൽ മാത്രമല്ല, ശരീരത്തിൽ ധരിക്കുന്ന ചിഹ്നങ്ങളുടെ വിഷയത്തിൽപ്പോലും അവർ തമ്മിൽ രോഷത്തോടെ പിണങ്ങിയിരുന്നു. മൃഗബലി മാത്രമല്ലാ, നരബലിയും ഈശ്വരാച്ചനയായി അന്നു കരുതുന്നവരുമുണ്ടു്. "നന്നല്ല ഭൂലോകവൃത്താന്തമോതുവാൻ; മന്നിടം വല്ലാതെ കെട്ടുപോയീ വിഭോ!" എന്നു് ഈശ്വരനെ നോക്കി സുമനസ്സുകൾക്കുവിഷാദിക്കേണ്ട നിലയായി. അന്നു ബൌദ്ധമതം അനാഥമാസ്തിക്യം, വെറും വേദനിന്ദകന്മാരായതിനാൽ അവരോടു വൈദികന്മാർക്കു വെറുപ്പു വളൎന്നുമിരുന്നു.

ശങ്കരവിജയമെന്ന കാവ്യപ്രകാരം സുധന്വാവെന്ന രാജാവിൻെറ കാലമാണപ്പോൾ. സൽഭരണത്താൽ ഭൂമിയെ അദ്ദേഹം സ്വൎഗ്ഗമാക്കിപോൽ. ബുദ്ധമതസ്ഥനാണു് ആ രാജാവു്. ബൌദ്ധമതത്തെ അദ്ദേഹം എല്ലാ വിധത്തിലും വൎദ്ധിപ്പിച്ചുപോന്നു. എപ്പോഴും ആ രാജസദസ്സു ബൌദ്ധപണ്ഡിതന്മാരാൽ അലംകൃതമായിട്ടാണിരുന്നതു്.

ഇക്കാലത്തു കുമാരിലഭട്ടൻ എന്ന മഹാപണ്ഡിതൻ പുതിയൊരു മതത്തോടുകൂടി ആവിർഭവിച്ചു. വേദത്തിലെ കർമ്മകാണ്ഡത്തെ ആധാരമാക്കിയ പൂർവ്വമീമാംസയാണു് അദ്ദേഹത്തിൻെറ മതം. അദ്ദേഹം വിദ്യാഭ്യാസം ചെയ്തതു ബൌദ്ധഗുരുവിൽനിന്നാണു്. അങ്ങിനെ ബൌദ്ധമതതത്വങ്ങളെല്ലാം അദ്ദേഹം പഠിച്ചിട്ടുണ്ടു്. അവയാൽ തൻെറ മനസ്സിന്നു തൃപ്തിയാകായ്കയാൽ അദ്ദേഹം വേദാദ്ധ്യയനം ചെയ്തു. വേദത്തിൽനിന്നു പുതിയൊരുമതത്തെ സ്ഥാപിക്കുവാൻ അപ്പോൾ അദ്ദേഹം സമർത്ഥനായി. ഭാട്ടമതം എന്നു് അതു വിശ്രുതമായി വന്നു.

സ്വന്തം മതത്തെ പ്രചരിപ്പിച്ചുകൊണ്ടു് കുമാരിലഭട്ടൻ പുറപ്പെട്ടു. വേദമാണു് തത്വശാസ്ത്രങ്ങൾക്കെല്ലാം പ്രമാണമെന്നും, അതിന്നെതിരായ ബൌദ്ധമതം സത്യമല്ലെന്നും വാദിച്ചുകൊണ്ടു് അദ്ദേഹം നാടുകളെയെല്ലാം ജയിച്ചുതുടങ്ങി. ശൈവവൈഷ്ണവാദികളായ വൈദികന്മാരെ തൻെറ പൂർവ്വമീമാംസാസിദ്ധാന്തംകൊണ്ടു് അദ്ദേഹം വശീകരിക്കയും ചെയ്തു.

അപ്രകാരം മഹാബലനായിത്തീർന്ന കുമാരിലഭട്ടൻ ബൌദ്ധപണ്ഡിതന്മാരോടു വാദിക്കുന്നതിലേക്കു് ഒരു നാൾ രാജസദസ്സിൽത്തന്നെ ചെന്നു. ആ പണ്ഡിതാഗ്രണിയെ രാജാവു് എതിരേററുചെന്നു് രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുപോന്നു് യഥാവിധി സല്ക്കരിച്ചു. ഭട്ടൻ രാജാവിനെ ആശീർവ്വദിച്ചു് സ്വർണ്ണപീഠത്തിന്മേൽ ഉപവേശിച്ചതിൽപ്പിന്നെ, ബുദ്ധമതാനുയായികളായ സൌഗതന്മാരാൽ ആവൃതമായ ആ സദസ്സു് ആകമാനം കേൾക്കുമാറു് രാജാവിനെ ഉദ്ദേശിച്ചു് അന്യോക്തിയായി ഇങ്ങിനെ പറഞ്ഞു:—

"ചൊല്ലേണ്ട നീ, ശ്രുതിദൂഷകനിർഘോഷ-
യുക്തരായ്, നീചരാ,യേററം മലിനരായ്
വർത്തിക്കുമിബ്ബലിഭുക്കുകൾ തമ്മോട്ട-
മൊത്തുവാണീടുന്നതെന്തിനാണിങ്ങിനേ?
കോകിലമേ, നിനക്കൊട്ടുമിസ്സംസർഗ്ഗ-
മാകാത്തതാ,ണിതില്ലെങ്കിൽ നീ ശ്ലാഘ്യനാം."

ഭട്ടൻ ഇതിൽ അന്തർഭവിപ്പിച്ചിരിക്കുന്നതു് എന്താണെന്നു രാജാവിന്നു മനസ്സിലായി. ബൌദ്ധന്മാർ ഇതു കേട്ടു്, ചവിട്ടുകൊണ്ട സർപ്പങ്ങളെപ്പോലെ രുഷ്ടരായ്ത്തീൎന്നു. ഭട്ടനാവട്ടെ, യുക്തികുഠാരംകൊണ്ടു ബുദ്ധസിദ്ധാന്തവൃക്ഷത്തെ മുറിച്ചു ബൌദ്ധന്മാരുടെ ക്രോധാഗ്നിക്കു വിറകിട്ടുകൊടുത്തു. അപ്പോൾ ആ സദസ്സു്, ഉഗ്രരോഷത്താൽ പാടലവർണ്ണംപൂണ്ട ബൌദ്ധമുഖാവലിയാൽ, ബാലാതപംകൊണ്ടു് ആതാമ്രമായ താമരപ്പൊയ്കപോലെ ശോഭിച്ചു. പരസ്പരം ആക്ഷേപിച്ചുകൊണ്ടു് അവിടെ വാദപ്രതിവാദം വളൎന്നു. അവിടത്തെ നിർഘോഷം രസാതലത്തെപ്പോലും പിളൎന്നേക്കുമോ എന്നു തോന്നത്തക്കവണ്ണം ഘോരമായി. ഒടുവിൽ, സൌഗതന്മാരൊക്കെയും പരാജിതന്മാരായി മൌനത്തിൽ അടങ്ങി. അപ്പോൾ രാജാവു് ഭട്ടനോടു പറഞ്ഞതാവിതു്:—

"അങ്ങേക്കുണ്ടായ ഈ വിജയത്തെ ഞാൻ അത്ര പരിഗണിക്കുന്നില്ല. അങ്ങയോളം വാക്സാമൎത്ഥ്യം ഇവൎക്കാൎക്കുമില്ലെന്നു മാത്രമേ ഇതിൽനിന്നു ധരിക്കുവാനുള്ളൂ. അങ്ങയുടെ മതമാണു ദൈവസമ്മതമെങ്കിൽ അതു് എനിക്കു ബോദ്ധ്യമാകുവാൻ അങ്ങു് അത്ഭുതകൎമ്മം വല്ലതും ചെയ്യണം. ഇക്കാണുന്ന പൎവ്വതശൃംഗത്തിൽനിന്നു് അപായംകൂടാതെ താഴെ ചാടിനില്ക്കാമെങ്കിൽ അങ്ങ

യുടെ മതത്തിന്നു് ഈശ്വരസാന്നിധ്യമുണ്ടെന്നു ഞാൻ വിശ്വസിക്കും.”

മലയുടെ കൊടുമുടിയിൽനിന്നു ഭൂമിയിലേക്കു് ചാടി വരികയെന്നതു് സാദ്ധ്യമല്ലെന്നും ഭട്ടൻ ഇതിൽ നശിച്ചുവെന്നും ബൌദ്ധന്മാർ നിശ്ചയിച്ചു് പരസ്പരം നോക്കി. ഭട്ടന്നു് ഈ രാജവിധി കേട്ടപ്പോൾ ഒട്ടും കൂസലുണ്ടായില്ല. ഉടനെ, നിശ്ചയബുദ്ധിയോടെ അദ്ദേഹം എഴുന്നേറ്റുചെന്നു് ആ പർവ്വതത്തിന്റെ ശൃംഗത്തിലേക്കു കേറി അവിടെ വേദങ്ങളെ ഭക്തിപൂർവ്വം സ്മരിച്ചു നിർഭയം നിന്നു്, “വേദപ്രാമാണ്യം സത്യമാണെന്നിരിക്കിൽ എനിക്കു് അപായമുണ്ടാകുന്നതല്ല,” എന്നു വിശ്വാസത്തോടെ ഗർജ്ജിച്ചു് അദ്ദേഹം ഭൂമിയിലേക്കു ചാടി. പഞ്ഞിക്കെട്ടെന്നപോലെയാണു് ആ വേദഭക്തൻ ഭൂമിയിൽ വീണതു്. ഈ അത്ഭുതം കണ്ടു്, ആശ്രയിക്കുന്നവരെ ഇങ്ങിനെയാണു വേദം രക്ഷിക്കുകയെന്നു ഘോഷിച്ചുകൊണ്ടു വൈദികബ്രാഹ്മണന്മാർ വിജയഹർഷത്തോടെ കൂട്ടംകൂട്ടമായി അവിടെ വന്നുകൂടി. “ദുർജ്ജനസംസർഗ്ഗംകൊണ്ടു ഞാൻ എന്നെത്തന്നെ ഇത്രനാളും കെടുത്തുകൊണ്ടാണല്ലൊ കഴിഞ്ഞതു്,” എന്നു രാജാവിന്നു തോന്നി. എന്നാൽ ബൌദ്ധന്മാർ മാത്രം അപ്പോഴും പിണങ്ങിനിന്നതേയുള്ളു. മണിമന്ത്രൌഷധങ്ങളെക്കൊണ്ടു് ഇങ്ങിനെ ഗാത്രഗോപനം ചെയ്യുവാൻ ചിലർക്കു കഴിഞ്ഞേക്കുമെന്നും ഇതു് അത്ഭുതമോ ദൈവികമോ അല്ലെന്നും അവർ വാദിച്ചു. അതുകേട്ടപ്പോൾ രാജാവിന്നു് അവരോടു ദ്വേഷ്യമുണ്ടായി.

“എന്നാൽ, ഞാൻ ഇനി വേറെയൊരു പരീക്ഷകൂടിയും ചെയ്തേക്കാം. ഇരുകക്ഷികളിൽ ആരു തോല്ക്കുന്നുവോ അവരെ ഞാൻ ചക്കിലിട്ടാട്ടിച്ചു കൊല്ലിക്കുമെന്നും അറിയേണ്ടതാണു്,” എന്നു രാജാവു പ്രതിജ്ഞ ചെയ്തു.

ബൌദ്ധപണ്ഡിതന്മാരുടേയും കുമാരിലഭട്ടന്റെയും മുമ്പിൽ രാജാവു് അകത്തുവെച്ചു വായ കെട്ടിയ ഒരു കുടം എടുത്തുകൊണ്ടുവന്നുവെച്ചു്, ഇതിന്നുള്ളിൽ എന്താണു ഉള്ളതെന്നു സത്യം പറയുന്നതാരോ അവൎക്കാണു ജയം എന്നു വിധിച്ചു. കുടത്തിന്നുള്ളിലുള്ളതു് എന്താണെന്നു് അപ്പോൾതന്നെ പറയുവാൻ ആരും മുതിൎന്നില്ല. നാളെ പറഞ്ഞുകൊള്ളാമെന്നേറ്റു് അന്നു് അവരെല്ലാവരും പിരിഞ്ഞു.

പിറെറന്നാൾ ഇരുകക്ഷികളും യഥാകാലം രാജസദസ്സിൽ പ്രവേശിച്ചു. ആ കുടത്തിന്നുള്ളിൽ സൎപ്പമാണു ഉള്ളതെന്നു സൌഗതന്മാർ പറഞ്ഞു. അല്ല; പന്നഗശായിയായ ഇന്ദിരാകാന്തനാണുകുടത്തിൽ, എന്നാണു വിപ്രജനാവൃതനായ ഭട്ടപാദൻ പറഞ്ഞതു്. സൌഗതന്മാർ പറഞ്ഞതാണല്ലോ വാസ്തവമെന്നും, ഭട്ടൻ പരാജിതനായി നശിക്കുമായല്ലോ എന്നും വിചാരിച്ചു രാജാവിന്റെ മുഖം വാടിത്തുടങ്ങി. ആ കുടത്തെ തുറന്നുകാണിക്കേണമെന്നു നിൎബ്ബന്ധമുണ്ടാകയാൽ മാത്രം അദ്ദേഹം അതിന്നൊരുങ്ങി.

അടച്ചിരുന്ന വായ തുറന്നു കുടത്തിന്നുള്ളിലേക്കു രാജാവു നോക്കി. അത്ഭുതമെന്നേ പറയേണ്ടു. താൻ അടക്കിയിരുന്ന സൎപ്പത്തെ അതിൽ കാണുന്നില്ല. വിഷ്ണുവിഗ്രഹം, ഭട്ടൻ പറഞ്ഞതുപോലെ, അതിലുണ്ടുതാനും.

ഭട്ടനിൽ രാജാവിന്നു പൂൎണ്ണവിശ്വാസമുണ്ടായി. അപ്പോൾതന്നെ വേദനിന്ദകന്മാരുടെ നിഗ്രഹത്തിന്നായി രാജാവു കാപ്പുകെട്ടി. സേതുമുതൽക്കു ഹിമാലയംവരെയുള്ള സൎവ്വ ബൌദ്ധന്മാരേയും കൊന്നൊടുക്കുവാൻ അദ്ദേഹം തന്റെ കിങ്കരന്മാൎക്കു് ആജ്ഞ കൊടുത്തു.

ദുഷ്ടദോഷൻ പാരമിഷ്ടനാണെങ്കിലും
ശിഷ്ടനാൽ വദ്ധ്യനാകുന്നു നിസ്സംശയം;
സന്മാന്യനാകുമാജാമദഗ്ന്യൻ തന്റെ-
യമ്മയെക്കൂടിയും പണ്ടു കൊന്നില്ലയോ?"

എന്നാണു് ഈ ഘോരസംഭവത്തിന്നു തൽകഥ പാടിയ ഒരു കവിയുടെ സമാധാനം.

സുധന്വാവു് ഭാട്ടമതത്തെ അനുസരിച്ചു് ആ മതത്തിന്നു രാജ്യമെങ്ങും പ്രചാരമുണ്ടാക്കി. തത്വാവലംബിയായ യോഗീന്ദ്രൻ തനിക്കു് യോഗനാശനങ്ങളായെതിരിടുന്ന വിഘ്നങ്ങളെയെന്നപോലെ, ധമ്മദ്വേഷികളായ ബൌദ്ധന്മാരെയെല്ലാം രാജാവു നശിപ്പിച്ചു. ഇപ്രകാരം, കുമാരിലസിംഹനാൽ, സൌഗതവാരണവ്യൂഹം വിധ്വംസിതമായപ്പോൾ ശ്രുതിശാഖകളെല്ലാം പ്രത്യൂഹംകൂടാതെ വർദ്ധിക്കമാറായി.

ഇക്കാലത്തു കേരളത്തെ ഭരിച്ചിരുന്നതു് രാജശേഖരൻ എന്ന രാജാവാണു്. അദ്ദേഹം, പൂണ്ണാനദീതീരത്തുള്ള വൃഷഭാചലത്തിൽ ലിംഗരൂപിയായെഴുന്ന മഹാദേവനുവേണ്ടി വിചിത്രമായി ഒരു ക്ഷേത്രം പണിയിച്ചു്, അവിടെ വേണ്ടുന്ന പൂജാദികമ്മങ്ങളെല്ലാം വിധിപോലെ നടത്തുവാൻ ബ്രാഹ്മണരെ ഏല്പിച്ചു. ആ പവ്വതത്തിന്റെ അരികെ മഹാദേവന്റെ അനുഗ്രഹത്താൽ പരിപാവനമായി ഏററവും വിശ്രുതമായ കാലടിഗ്രാമം പ്രശോഭിക്കുന്നു. അവിടെ വിദ്യാധിരാജന്റെ പുത്രനായ ശിവഗുരുവെന്ന വിപ്രൻ ഭാൎയ്യയായ ആൎയ്യയോടുകൂടി സസുഖം വാണു. സതിയെന്നു് ആൎയ്യയ്ക്കു മറെറാരു പേരുകൂടിയും ഉണ്ടു്. സൎവ്വഗുണസമ്പൂണ്ണരായ ശിവഭക്തരാണു് ആ ദമ്പതികൾ. വാക്കിലും ജ്ഞാനത്തിലും ശിവസദൃശ

നായ ശിവഗുരു ഭൂരിവിത്തസാധ്യങ്ങളായ പല യജ്ഞങ്ങ ളും അനുഷ്ഠിച്ചു് ദേവന്മാരെയും മനുഷ്യരെയും ഒരുപോ ലെ സംപ്രീതരാക്കി. ചരിച്ചുകൊണ്ടിരിക്കുന്ന കല്പവൃക്ഷ മാണു് ശിവഗുരുവെന്നു ജനങ്ങൾ പുകഴ്ത്തിത്തുടങ്ങി. സുന്ദരരൂപനും, പണ്ഡിതാഗ്രേസരനും മഹാധനവാനു മാണു് ശിവഗുരുവെങ്കിലും ഒട്ടും ഗർവ്വമില്ലാതെ ക്ഷമയോ ടും വിനയത്തോടുംകൂടിയാണു് അദ്ദേഹത്തിന്റെ ജീവി തം. ഇതിൽനിന്നു് അദ്ദേഹം മഹായശസ്വിയായി.

എല്ലാ സൌഭാഗ്യങ്ങളും ശിവഗുരുവിന്നു് ഉണ്ടെന്നി രുന്നിട്ടും അതെല്ലാം അപുത്രത്വംകൊണ്ടു് അല്പശോഭ മായിട്ടാണു തീരുന്നതു്. വയോധികനായിട്ടും അദ്ദേഹ ത്തിന്നു പുത്രനുണ്ടായില്ല. ഇതിൽ അദ്ദേഹത്തിന്നു സ ന്തതം സന്താപമുണ്ടായി. ഒരുനാൾ അദ്ദേഹം ഭാൎയ്യയെ നോക്കി,

"അയി, വിമലകമലദളരുചിരനയനേ വയ-
സ്സായീ നമുക്കേറെ,യെന്തിനിച്ചെയ്‌വു ഞാൻ!
തനയനുടെ മൃദുവദനമകമലിവുമാറു നാം
താരാധിപാനനേ, കണ്ടില്ലിതേവരെ.
ഇഹ, തനയസുഖമതിനു സദൃശമൊരു വസ്തുവി-
ല്ലെന്നു ചൊല്ലുന്നു മാലോകരെല്ലാവരും.
മകനുടയ മുഖകമലമഴകിനൊടു നാം കണ്ടു
മാനിനീമൌലേ, മരിക്കിൽ ശുഭം വരും.
അതിനു വഴിയിതുവരെയുമവനിയതിലൊന്നുമേ-
യന്വേഷണം ചെയ്തു കണ്ടീല ഞാനെടൊ.
മമജനനമിതുകരുതുകിലിഹ നിഷ്ഫലം
മംഗളശീലേ, സുഭഗേ, ധരിക്ക നീ"—

എന്നിങ്ങിനെ വിഷാദത്തോടെ പറഞ്ഞു. അതു കേട്ടപ്പോൾ ആ സാധ്വീരത്നമായ ആര്യ തന്റെ ഭർത്താവിനോടു പറഞ്ഞതാവിതു്:—

"കരളിലെഴുമഴലിതുടനകലുവതിനിശാഖ്യ-
കല്പദ്രുമത്തെനാമാശ്രയിച്ചാൽമതി;
കഴൽപണിയുമവരിലലർശരരിപുവിനോളമുൾ-
ക്കാരുണ്യമേറുന്നതാർക്കു പാർക്കുംവിധൌ.
ജഡിമയൊരുപൊഴുതുമിഹ നഹി ശിവനനിർണ്ണയം
ജാഡ്യമേറുന്നതീ മാനുഷന്മാർക്കുതാൻ."

ഇപ്രകാരം ഭാര്യ പറഞ്ഞതുകേട്ടു ശിവഗുരു ഉടനേതന്നെ ശിവനെ പ്രസാദിപ്പിക്കുവാൻ തപസ്സിന്നൊരുങ്ങി. അദ്ദേഹം വിഷയസുഖങ്ങളെയെല്ലാം പരിത്യജിച്ചു് ഭാര്യയോടുകൂടി വൃഷഗിരിയിൽ പാർത്തു പുത്രാർത്ഥം മഹാദേവനെ ഭജിച്ചു. അങ്ങിനെ, കുറച്ചുകാലം കഴിഞ്ഞപ്പോൾ, പ്രഭാതത്തിലൊരുനാൾ, ശിവൻ പ്രത്യക്ഷമായി അഭീഷ്ടംപോലെ തനിക്കു പുത്രനുണ്ടാകുമെന്നു് അനുഗ്രഹിച്ചതായി അദ്ദേഹം സ്വപ്നത്തിൽ കണ്ടു. അതോടുകൂടി ആ ദമ്പതികൾ തപസ്സുകൾ നിർത്തി, കൃതാർത്ഥതയോടെ ഗൃഹത്തിലേക്കു പോന്നു.

ഈശ്വരപ്രസാദത്താൽ ആര്യയ്ക്കു് ഗർഭമുണ്ടായി. തേജോമയനായ ഒരു കുമാരനെ ആര്യ യഥാകാലം പ്രസവിച്ചു. ആ സന്ദർഭത്തിൽ പ്രകൃതി മുഴുവൻ സൌഭാഗ്യത്തോടെ പ്രശോഭിച്ചുകാണുമാറായി. കനകശൈലത്തോടുകൂടിയ ഭൂമിയേയും, വിനയത്തോടുകൂടിയ വിദ്യയേയുംപോലെയും, സൂര്യനോടുകൂടിയ ലോകം പോലെയും പുത്രവതിയായ ആര്യാദേവി വിളങ്ങി.

ശാസ്ത്രസഹിതമായ നയോപായങ്ങളാൽ രാജാവിന്നുണ്ടായ സമ്പത്തുപോലെയും, വ്യസനങ്ങളിലൊന്നിലും അകപ്പെടാതെ പണ്ഡിതൻ നേടിയ വിദ്യപോലെയും, നിശ്ശേഷം നിരഭ്രമായ്ത്തീൎന്ന ആകാശത്തിൽ തെളിഞ്ഞുവിളങ്ങുന്ന ചന്ദ്രനെപ്പോലെയും ആ കുമാരൻ പിതൃജനത്തിന്നു് ആഹ്ലാദം വളൎത്തിക്കൊണ്ടു വളൎന്നു. ശിവാനുഗ്രഹത്താൽ സഞ്ജാതനായതുകൊണ്ടു് ആ കുട്ടിക്കു് ശങ്കരൻ എന്നു് പേർ വിളിച്ചു.

ദിവ്യപ്രതിഭാശാലിയായ ശങ്കരൻ ബാല്യത്തിൽത്തന്നെ വിദ്യകളിലെല്ലാം കുശലിയായി. എന്നാൽ, മകന്റെ ആ അമാനുഷബുദ്ധി കണ്ടു് ആനന്ദിച്ചുകൊണ്ടു ശിവഗുരുവിന്നു് അധികം കാലം ജീവിച്ചിരിക്കുവാൻ യോഗമുണ്ടായില്ല. മകന്നു് ഉപനയനം കഴിയുന്നതിന്നുമുമ്പു തന്നെ അദ്ദേഹം മരിച്ചു. ഭൎത്തൃവിയോഗത്താൽ ശോകാൎത്തയായിത്തീൎന്ന ആൎയ്യയ്ക്കു് തന്റെ ഓമനമകനുവേണ്ടി, പിന്നെയും ജീവിതഭാരത്തെ വഹിക്കേണ്ടിവന്നു. ശങ്കരന്റെ ഉപനയനകൎമ്മം ബന്ധുജനത്തിന്റെ സാഹായ്യത്താൽ ആൎയ്യയാണു് നടത്തിയതു്. അനന്തരം ശങ്കരൻ വേദാധ്യയനത്തിൽ പ്രവേശിച്ചു.

മുമ്പുതന്നെ എല്ലാം പഠിച്ചുവെച്ചിട്ടുള്ളതു് അനായാസേന ഉരുക്കഴിക്കുംപോലെയാണു് ശങ്കരൻ വിദ്യാഭ്യാസത്തിൽ പ്രവൎത്തിച്ചതു്. ഏതാനും വർഷങ്ങൾകൊണ്ടു് വേദശാസ്ത്രങ്ങളിൽ മാത്രമല്ല, പൂർവ്വികവും നവീനവുമായ സൎവ്വമതങ്ങളിലും ആ ബാലൻ വിദഗ്ദ്ധനായി.

ഇപ്രകാരം ഗുരുകുലത്തിൽ പാൎക്കുന്നകാലത്തു്, ഒരു നാൾ ശങ്കരൻ തന്റെ ചങ്ങാതിമാരോടുകൂടി അവിടെയൊരു വിപ്രന്റെ ഗൃഹത്തിൽ ഭിക്ഷയ്ക്കുചെന്നു. ആ ഇല്ലത്തിലെ അവസ്ഥ ഏററവും ദാരിദ്ര്യത്തിലാണു്. അ

ത്ഥിച്ചുവന്ന ബ്രാഹ്മണകുമാരന്നു് ഭിക്ഷകൊടുക്കുവാൻ വകയില്ലായ്കയാൽ പാവപ്പെട്ട ഗൃഹിണിക്കു് അതീവ പരിതാപമുണ്ടായി. എന്നാൽ, അത്ഥിയെ വെറും കൈയോടെ അയയ്ക്കുന്നതു് പാപമാണെന്നു് ആ സാധ്വിക്കു തോന്നുകയാൽ ഒരു നെല്ലിക്ക എടുത്തുകൊണ്ടുവന്നു് ശങ്കരന്നു കൊടുത്തു. ഇതിൽനിന്നു് അവിടത്തെ അവസ്ഥയെല്ലാം ശങ്കരന്നു മനസ്സിലായി. ആ ഗുണവതിയായ ഗൃഹിണിയിൽ ആ ബാലൻ കരുണാർദ്രനായിത്തീന്നു. അപ്പോൾ ആ അനുഗൃഹീതനിൽനിന്നു് ലക്ഷ്മീദേവിയെ ഉദ്ദേശിച്ചുകൊണ്ടു വിശ്രുതമായ ശ്രീസ്തുതി, അഥവാ, കനകധാരസ്തുതി ഉടൻ പുറപ്പെട്ടു. ഈ സ്തോത്രംകേട്ടു് ഐശ്വൎയ്യാധിദേവതയ്ക്കു് സംപ്രീതിയുണ്ടായിയെന്നും, ശങ്കരന്റെ അഭീഷ്ടംപോലെ ആ ബ്രാഹ്മണഗൃഹത്തെ തങ്കനെല്ലിക്കകൾകൊണ്ടു് നിറച്ചുവെന്നും ഐതിഹ്യമുണ്ടു്.

ഉത്തമാംഗനകൾ അനുരൂപനായ ഭത്താവിനോടു ചേന്നതുപോലെ, സവ്വകലകളും ശങ്കരനെ പ്രാപിച്ചു സമുല്ലസിച്ചു. വിദ്യാത്ഥംകൊണ്ടു് ആ ബാല്യത്തിൽത്തന്നെ ശങ്കരൻ യശസ്വിയായി. ഏഴുവയസ്സാകുമ്പോഴെക്കും അദ്ദേഹത്തിന്നു പഠിക്കുവാൻ ഇനിയൊന്നുമില്ലെന്നായത്രെ. വിദ്യയിലെന്നപോലെ രൂപത്തിലും ജഗന്മോഹനനായിട്ടാണു് ശങ്കരൻ വളന്നതു്. ദേവലോകത്തിലെ ഉപവനത്തിന്നുള്ളിൽ പ്രകാശിച്ചുനില്ക്കുന്ന കല്പകവൃക്ഷങ്ങൾപോലെയും, ആ കല്പതരുക്കളിൽ നിറയെ വിരിഞ്ഞുനില്ക്കുന്ന പൂനിരപോലെയും ആ പുഷ്പവൃന്ദങ്ങളിൽ അണഞ്ഞുകൂടിയ വണ്ടണിപോലെയും ശങ്കരന്നുള്ള സൽഗുണപരമ്പരയ്ക്കു് അവസാനമില്ലപോൽ. കമനീയവസ്തുക്കളുടെ ദോഷങ്ങളെയോത്തു് അവയെയെല്ലാം അദ്ദേഹം കൈവെടിഞ്ഞു. ക്രോധവും ഹിംസയും പരുഷവാക്കും

ക്ഷമയാൽ അദ്ദേഹം അകററി. ലോഭമോ, ദൈന്യമോ, കള്ളമോ അദ്ദേഹത്തിൽ ഇല്ലെന്നായി. അനസൂയയാൽ മാത്സര്യത്തെ നശിപ്പിച്ചു. ധർമ്മലോപത്തിന്ന ഹേതുവായ മദത്തിന്നും, ഞാനെന്ന ഭള്ളിന്നും അദ്ദേഹത്തെ തീണ്ടുവാൻപോലും കഴിഞ്ഞില്ല. തന്നെക്കാൾ മീതെയാണ് സർവ്വജനങ്ങളുമെന്നാണ് അദ്ദേഹത്തിന്റെ വിചാരം. തൃപ്തിയാൽ തൃഷ്ണയെ അദ്ദേഹം നീക്കി എപ്പോഴും ശാന്തനായി. ശങ്കരനാൽ കുലവും, ശീലത്താൽ ശങ്കരനും, വിദ്യയാൽ ആ ശീലവും, വിനയത്താൽ ആ വിദ്യയും പ്രശോഭിക്കമാറായി. ശങ്കരന്റെ വാഗ്വൈഭവം കണ്ടാൽ, പാതഞ്ജലിയും കണാദനും കപിലനും മററുള്ള ദർശനകാരന്മാരുമെല്ലാം താണുപോയിയെന്ന തോന്നും. തന്റെ ജിഹ്വാരംഗത്തിൽ നർത്തനംചെയ്യുന്ന ഭാരതീദേവിയുടെ തൃക്കാൽച്ചിലമ്പൊച്ചയോ, മേഖലാരാവമോ, കങ്കണ ത്ധണൽക്കാരമോ എന്ന തോന്നുംപോലെയാണ് അദ്ദേഹത്തിൽനിന്ന വാക്കുകൾ പുറപ്പെടുക. ഘോരവർഷാരംഭത്തിൽ സംജാതമാകുന്ന മേഘഗംഭീരഘോഷത്തോട് സദൃശമായി, കൊടുങ്കാററടിയേററ് ഓളംകൊള്ളുന്ന സാഗരകല്ലോലങ്ങളുടെ ആ മദമൊക്കെയും നശിപ്പിക്കുന്നതായി, തെളിഞ്ഞുവിരിഞ്ഞ പിച്ചിപ്പൂവുകളുടെ നറുമണം കൊണ്ടുള്ള ഊററത്തെ കെടുത്തുവിടുന്നതായി ശങ്കരവാണി പരിശോഭിച്ചു. ഇത്രയുമെല്ലാം ഏഴുവയസ്സാകുമ്പോഴെക്കും ആ അത്ഭുതബാലൻ സാധിച്ചുകഴിഞ്ഞു. അനന്തരം ഗുരുകുലത്തിൽനിന്ന വിട്ട്, അമ്മയെ ശുശ്രൂഷിച്ചു കൊണ്ട് ശങ്കരൻ സ്വഗൃഹത്തിൽ പാർപ്പുതുടങ്ങി.

---

# രണ്ടാം അദ്ധ്യായം

---

മാതാവിനെ ശുശ്രൂഷിച്ചുകൊണ്ടും, വേദോച്ചാരണം ചെയ്തുകൊണ്ടും, അഗ്നിസൂൎയ്യന്മാരെ പൂജിച്ചുകൊണ്ടും മഹാതേജസ്വിയും മഹായശസ്വിയുമായി ശങ്കരൻ വാണു. ക്രോധവശന്മാരായ യുവാക്കന്മാർപോലും ശങ്കരന്റെ സാമീപ്യംകൊണ്ടു ശാന്തന്മാരായേക്കാം. ആ ബാലന്നു മഹാവൃദ്ധന്മാർകൂടിയും ആസനം നൽകുകയെന്നായി. കാണുന്നവരൊക്കെയും ശങ്കരന്നു വശംഗതരാകുകയെന്നും വന്നു. ഇങ്ങിനെ തന്റെ പുത്രൻ ഇത്രയും ബാല്യത്തിൽത്തന്നെ വിദ്വത്വത്താൽ സൎവ്വജനപൂജിതനായതു കണ്ടു് അമ്മയ്ക്കുണ്ടായ ആഹ്ലാദത്തിന്നു് അളവില്ല.

ആൎയ്യാദേവി ഒരുനാൾ നദിയിൽ ചെന്നു സ്നാനം കഴിഞ്ഞു് തിരിയെ വരുമ്പോൾ, അന്നു് നട്ടവേനൽക്കാലമായിരുന്നതിനാൽ, മാൎഗ്ഗമദ്ധ്യേ വെയിലേററു തളൎന്നു് നിഴലുള്ളെടത്തു തങ്ങിനിന്നതുകൊണ്ടു്, വീട്ടിൽ എത്തുവാൻ അല്പം വിളംബിച്ചു. അമ്മയുടെ വരവുകാണാതെ ശങ്കരൻ ഉല്ക്കണ്ഠയോടെ തിരഞ്ഞുചെന്നു. നടന്നു വലഞ്ഞും വാടിത്തളൎന്നുംകൊണ്ടു വരുന്ന അമ്മയെ കണ്ടു് അദ്ദേഹത്തിന്നു വലുതായ സങ്കടമുണ്ടായി. അമ്മയെ ശീതളോപചാരങ്ങൾകൊണ്ടും സാന്ത്വനവാക്കുകൾകൊണ്ടും സമാശ്വസിപ്പിച്ചു വീട്ടിലേക്കയച്ചതിൽപ്പിന്നെ, തന്റെ അമ്മയ്ക്കു് ഇനിയൊരിക്കലും ഈ ദുഃഖത്തിന്നിടയാകരുതെന്നു നിശ്ചയിച്ചു്, ആ നദിയെ തന്റെ ഇല്ലത്തിന്നരികേക്കൂടി ഒഴുകുമാറാക്കുവാൻ ശങ്കരൻ ഉദ്യമിച്ചു. ജ്ഞാനാലയമായ ആ തേജോമയൻ മന്ത്രപ്രഭാവത്തോടു

കൂടിയ പദ്യങ്ങളാൽ പൂൎണ്ണാനദിയെ സ്തോത്രംചെയ്തു സംതുഷ്ടയാക്കി.

പിറെറന്നാം രാവിലെ സുഖശീതളവായുവിൻെറ സ്പൎശം മുമ്പില്ലാത്തവണ്ണം ഏല്ക്കുകയാൽ വിസ്മയത്തോടുകൂടിയാണ് ആളുകൾ ഉണൎന്നതു്. അവർ വെളിയിലേക്കു കടന്നു നോക്കുമ്പോൾ, ആൎയ്യയുടെ ഭവനത്തിൻെറ അരികിൽക്കൂടി പൂൎണ്ണാനദി തിരിഞ്ഞൊഴുകുന്നതു കണ്ടു. അവൎക്കുണ്ടായ അത്ഭുതത്തിന്നു് അവധിയില്ല. ശങ്കരൻെറ പ്രഭാവത്താലാണു് ഇങ്ങിനെ സംഭവിച്ചതെന്നറിഞ്ഞു് ആ ബാലനെ എല്ലാവരും സ്തുതിച്ചു.

ശങ്കരൻെറ മഹത്വത്തെക്കുറിച്ചു പലരും പറയുന്നതുകേട്ടു് ആ ബ്രാഹ്മണകുമാരനെ കാണ്മാൻ കേരളരാജാവിന്നു് അനുഗ്രഹമുണ്ടായി. തൻെറ രാജ്യത്തിലെ ഏററവും വിശിഷ്ടവും വിലകൂടിയതുമായ ധനം ആനയാകയാൽ, ശങ്കരന്നു ചില ആനകളെ കാഴ്ചവെച്ചു സംപ്രീതിചേൎത്തു്, ആ അത്ഭുതബാലനെ തൻെറ രാജധാനിയിലേക്കു ക്ഷണിച്ചു കൂട്ടിക്കൊണ്ടുവരുവാൻ തൻെറ സചിവോത്തമനെ രാജാവു നിയോഗിച്ചു. അപ്രകാരം സചിവൻ ചെന്നു ശങ്കരനെ കണ്ടു വിനയാനചിതം ഉണൎത്തിച്ചതാവിതു്:—

"മഹാത്മാവേ, ധീരനും വീരനും യശസ്വിയുമായി വാഴുന്ന കേരളമഹാരാജാവിൻെറ ആജ്ഞയാലാണു് ഞാൻ അങ്ങയെ കാണ്മാൻ വന്നിരിക്കുന്നതു്. എൻെറ പുണ്യകൎമ്മയോഗത്താൽ എനിക്കു് അങ്ങയെ കാണ്മാൻ ഭാഗ്യമുണ്ടായി. സൎവ്വദാ പൂജിതന്മാരായ സൂരീന്ദ്രന്മാർ പലരും വിരാജിച്ചുകൊണ്ടിരിക്കുന്ന മഹാസദസ്സാണു് രാജാവു് എഴുന്നരുളുന്നതു്. ഈതിബാധകളെല്ലാം നീക്കി

നീതിമാനും ധൃതിമാനുമായി മഹാരാജാവു ഭൂമിയെ പരിപാലിക്കുന്നു. യുദ്ധത്തിൽ ശത്രുക്കളെയെല്ലാം ജയിച്ചു കുലദീപനാണദ്ദേഹം. ഭവഭയത്തെ നശിപ്പിക്കുന്നതായ അങ്ങയുടെ പാദപത്മധൂളിക്കായി സാരജ്ഞനും കീത്തിമാനുമായ രാജാവു കാംക്ഷിക്കുന്നു. അങ്ങേയ്ക്കു കാഴ്ചയായി അദ്ദേഹം അയച്ചിരിക്കുന്ന ഈ ദന്തീന്ദ്രൻ ഈ രാജ്യത്തുള്ളവയിൽവെച്ച് ഏററവും മികച്ചതാണ്. ഇതിനു മദംക്രൂട്ടമെങ്കിലും ദോഷം തെല്ലുമില്ല. സ്നേഹത്തോടെ രാജാവു തന്നയച്ചിരിക്കുന്ന ഈ കാഴ്ചയെ അങ്ങു സാദരം കൈക്കൊണ്ടാലും. തൻെറ പാദപാംസുക്കളാൽ രാജമന്ദിരത്തെ പരിപൂതമാക്കുന്നതിന്ന് അങ്ങേയ്ക്കു കാരുണ്യമുണ്ടാകണം."

ഇതിന്ന് ആ ബ്രഹ്മവീൎയ്യനായ ശങ്കരനുണ്ണി നൽകിയ ഉദാരമായ ഉത്തരം ഇങ്ങിനെയാണ്:—

"ബ്രഹ്മചാരികളാണു ഞങ്ങൾ. ഭിക്ഷാന്നം മാത്രമാണു ഞങ്ങൾ ഭക്ഷിച്ചുകഴിയുന്നതു്. ഉടുക്കുവാൻ ഞങ്ങൾക്കു മാന്തോൽ മാത്രമേ വേണ്ടതുള്ളു. ഈ മട്ടിൽ ഞങ്ങൾ ജീവിച്ചുപോരുമ്പോൾ ഈ ആനയേയും മററും കൊണ്ടു ഞങ്ങൾക്ക് എന്തുകാൎയ്യമാണുള്ളതു്? ഇതൊക്കെയും തിരിയെ എടുത്തുകൊണ്ടു് അങ്ങു് യഥാസുഖം പൊയ്ക്കൊണ്ടാലും! നിഷ്കാമന്മാരായ ബ്രഹ്മചാരികൾക്ക് ഈ വക രാജകീയാഡംബരമൊന്നും അപേക്ഷിതമല്ലെന്ന് അങ്ങു് ചെന്നു രാജാവിനെ ഗ്രഹിപ്പിക്കണം. വൎണ്ണാശ്രമധൎമ്മത്തെ രക്ഷിക്കുവാൻ ചുമതലപ്പെട്ട ആളാണു രാജാവു്. വൎണ്ണവ്യവസ്ഥയ്ക്കും ആശ്രമവിധിക്കും പ്രതികൂലമായി രാജാവു് ഒന്നുകൊണ്ടും പ്രവൎത്തിക്കരുതു്. ധൎമ്മനിൎവ്വഹണത്തിൽനിന്നു് അദ്ദേഹം ഒരിക്കലും വ്യതിചലി

ക്കാതിരിക്കട്ടെ. ഇതു് അദ്ദേഹത്തെ വഴിപോലെ ഉണത്തിക്കയും വേണം."

ഇത്രയും കേട്ടതോടുകൂടി മന്ത്രിക്കു പിൻവാങ്ങേണ്ടിവന്നു. അദ്ദേഹം ചെന്നു രാജാവിനെ കണ്ടു് ഉണ്ടായതെല്ലാം അറിയിച്ചു. "എന്നാൽ, നാംതന്നെ അങ്ങോട്ടു ചെന്നേക്കാം" എന്നു നിശ്ചയിച്ചു രാജാവു് യഥാകാലം പുറപ്പെട്ടു.

വിപ്രകുമാരന്മാരോടുകൂടി മേവുന്ന ആ ഭാസുരഗാത്രനായ ശങ്കരനെ രാജാവു കണ്ടു. ബാലനാണെങ്കിലും, ബ്രഹ്മതേജസ്സമൃദ്ധനായ ആ വരദനെ രാജാവു പലവുരു നമസ്കരിച്ചു. ആശീർവ്വാദം ചെയ്തു് ശങ്കരൻ കുശലപ്രശ്നം തുടങ്ങിയപ്പോൾ, വൃദ്ധന്മാരെയൊക്കെയും അതിശയിച്ചുകൊണ്ടുള്ള ഭാവം കണ്ടു് രാജാവു വിസ്മിതനായി. അദ്ദേഹം പതിനായിരം വരാഹൻ ശങ്കരന്നു കാഴ്ചവെച്ചു.

ആ രാജാവു് ഒരു കവികൂടിയുമാണു്. അദ്ദേഹം മൂന്നുനാടകങ്ങൾ ഉണ്ടാക്കീട്ടുണ്ടു്. അവ മൂന്നും താൻതന്നെ വായിച്ചു ശങ്കരനെ കേൾപ്പിച്ചു. ശങ്കരൻ ആ ഉത്തമകാവ്യങ്ങളെ അഭിനന്ദിക്കയും, തന്നിൽനിന്നു് എന്തുവരമാണു വേണ്ടതെന്നു രാജാവിനോടു ചോദിക്കയും ചെയ്തു. തന്നിൽ ആ ബ്രാഹ്മണപുംഗവന്നു് ഇത്രയും സംപ്രീതിയുണ്ടായതിൽ രാജാവു് ആഹ്ലാദിച്ചുകൊണ്ടു് തന്നോടു തുല്യനായി തനിക്കൊരു പുത്രനുണ്ടാകേണമെന്നാണു തന്റെ പ്രാത്ഥനയെന്നു കൈകൂപ്പിനിന്നു് അറിയിച്ചു. യഥാകാമം ഭവിക്കുമെന്നു ശങ്കരൻ രാജാവിനെ അനുഗ്രഹിച്ചതിൽപ്പിന്നെ, തനിക്കു കാഴ്ചയായി വെച്ചിരിക്കുന്ന ആ സ്വർണ്ണനാണ്യങ്ങൾകൊണ്ടു് തനിക്കു കാൎയ്യമൊന്നുമില്ലായ്കയാൽ അതെല്ലാമെടുത്തു വേറെയാക്കെങ്കിലും കൊടുത്തുകൊള്ളുവാൻ പറഞ്ഞു് മടക്കിക്കൊടുത്തു.

പിന്നീട്, വംശവൃദ്ധിക്കായി പരമാത്മാവിനെ ആരാധിക്കവാൻ വേദോക്തപ്രകാരം ഉപദേശിച്ചിട്ടാണ് ശങ്കരൻ രാജാവിനെ അയച്ചതു്.

പണ്ഡിതന്മാരായ പല കവികളും അമാനുഷപ്രഭാവനായ ശങ്കരനെ ഗുരുവായി വരിച്ച് ശാസ്ത്രങ്ങൾ പഠിച്ചുതുടങ്ങി. തനിക്കുള്ളതായ സൎവ്വസുഖങ്ങളിലും ശങ്കരൻ ആ ശിഷ്യന്മാരേയും ഉൾപ്പെടുത്തി. അദ്ദേഹം സൎവ്വാൎത്ഥതത്വജ്ഞനും സൎവ്വസൽഗുണപൂൎണ്ണനുമാകയാൽ, ഒട്ടും തുളമ്പാതെ എല്ലാവരോടും ലൌകികരീതിയിൽ ഉപചാരത്തോടെയാണ് ഇടപെട്ടു പോന്നതു്. സൎവ്വഥാ മാതാവിനെ ആമോദിപ്പിക്കുന്നതിൽ അദ്ദേഹം ഉത്സുകനായി വൎത്തിച്ചു.

അദ്ധ്യയനമെല്ലാം കഴിഞ്ഞപ്പോൾ മകനെക്കൊണ്ടു വിവാഹം നടത്തിക്കുവാൻ അമ്മയ്ക്കു് ആഗ്രഹമുണ്ടായി. തന്റെ ഏകപുത്രനിൽനിന്നുവേണമല്ലോ ആ വംശം വൎദ്ധിക്കുവാനെന്നും, ഗുണവതിയായ സ്നുഷയുണ്ടായാൽ ഈ വാൎദ്ധക്യകാലത്തു് തന്റെ ശുശ്രൂഷയ്ക്കു് ആളാകുമല്ലോ എന്നും നിശ്ചയിച്ച് പുത്രനായി വധുവിനെക്കുറിച്ചു ബന്ധുക്കളോടുകൂടി ആൎയ്യാദേവി ആലോചിച്ചുതുടങ്ങി.

ഇക്കാലത്തു ശങ്കരനെ കാണുവാൻ അവിടെ വന്ന ചില മഹാമുനികളിൽനിന്നു് തന്റെ പുത്രനു മുപ്പത്തിരണ്ടു വയസ്സുവരേയ്ക്കുമാത്രമേ ആയുസ്സുള്ളുവെന്നു ആൎയ്യ അറിഞ്ഞു. അതു കേട്ടതോടുകൂടി ആ പുത്രവത്സല—

"അങ്കുശം തറയ്ക്കയാൽ ഹസ്തിനിയെന്നപോലെ
സങ്കടം സഹിക്കുവാൻ ശക്തയല്ലാതെയായാൾ;
ആഷാഢമടുക്കയാൽ പത്മിനിയെന്നപോലെ
ശോഷിതയായിബ്ഭവിച്ചീടിനാളതിമാത്രം;

വമ്പിച്ചതായ വായുവേറെ വീശുകയാലേ
രംഭയെന്നതുപോലെ കമ്പിതയായീടിനാൾ."

അപ്പോൾ, പ്രാജ്ഞനായ ശങ്കരൻ അമ്മയെ ഇങ്ങിനെ സാന്ത്വനം ചെയ്തു:—

"ഈ നിസ്സാരമായ സംസാരാവസ്ഥയെയോൎത്ത് അമ്മ ഇങ്ങിനെ അകാണ്ഡത്തിൽ ഖേദിക്കുന്നതെന്തിനാണ്? കൊടുംകാററിൽ കമ്പിച്ചുകൊണ്ടിരിക്കുന്ന കൊടിക്കൂറത്തുമ്പുപോലെ അത്യന്തം ചഞ്ചലമായ ഈ ശരീരത്തിൽ മൂഢാത്മാക്കൾക്കുപോലും സ്ഥിരബുദ്ധി ഭവിക്കുന്നതല്ല. ഈ ലോകത്തിൽ,അഥവാ,ഈ നാട്ടിൽത്തന്നെ എത്രയെത്ര അമ്മമാരും എത്രയെത്ര മക്കളും ഉണ്ടായി? ഇപ്പോൾ അവരെല്ലാവരും എവിടെ? പെരുവഴിയിൽവെച്ചു പാന്ഥന്മാർ തമ്മിൽ താൽക്കാലികമായി ഇടപെടുമ്പോലെയാണ് ഈ സംസാരത്തിലെ സംഗങ്ങളെല്ലാമെന്നു ഞാൻ അമ്മയ്ക്കു പറഞ്ഞുതരേണ്ടതില്ലല്ലോ. മോഹത്താൽ ഈ സംസാരത്തിൽ ഭ്രമിച്ചുകൊണ്ടിരിക്കുന്നവൎക്ക് ഒരിക്കലും സുഖമുണ്ടാകുന്നതല്ല. അതുകൊണ്ട്, നിത്യാനന്ദത്തിന്നായി സന്യാസത്തെ പ്രാപിക്കുവാനാണു ഞാൻ യത്നിക്കുന്നതു്."

മകന്റെ ഈ സാന്ത്വനം അമ്മയ്ക്കു കണ്ണീരാകുലമായിട്ടാണു തീൎന്നതു്. അമ്മയുടെ പിന്നത്തെ വാക്കു കണ്ണുനീരോടെ സഗൽഗദമാണു പുറപ്പെട്ടതു്.

"എന്റെ മകനേ, നീ എത്ര ഘോരമായ വാക്കാണ് എന്നോടു പറഞ്ഞതു്! ഈ വിചാരം നീ തീരെ വെടിയണം. ഞാൻ പറയുന്നതു് എന്റെ മകൻ കേൾക്കണം. നിശ്ചയമായും നീ ഗൃഹസ്ഥനായി വാഴേണ്ടുന്നവനാണ്. പുത്രോൽപ്പാദനത്താൽ വംശത്തെ വൎദ്ധിപ്പിക്കയും, യാ

ഗാനുഷ്ഠാനങ്ങളാൽ ദേവന്മാരെ തൃപ്തരാക്കുകയും ചെയ്ത തിൽപ്പിന്നെ വേണമെങ്കിൽ നിനക്കു സന്ന്യാസിയാകാമല്ലോ. അങ്ങിനെയാണു പണ്ടുപണ്ടേയുള്ള മുറ. എന്റെ ഒരേ മകനാണു നീ. നീയില്ലാതെ ഞാൻ എങ്ങിനെയാണു ജീവിക്കുക? ശോകത്തോടെ ഈ ദുർഗ്ഗജീവിതത്തെ ഞാൻ മരണത്തോളം വഹിച്ചുകൊണ്ടു ചെല്ലുവാൻ ആളായാൽത്തന്നെ, എനിക്കു ശേഷക്രിയചെയ്യുവാൻ ആരുണ്ട്? ശേഷക്രിയയ്ക്ക് ആളില്ലാതെ മരിക്കുകയെന്നുവന്നാൽ അതിലധികം ദുഃഖം മനുഷ്യന്നു വേറെയൊന്നുണ്ടോ? ഇതെല്ലാം നിനക്ക് അറിയാമെന്നിരുന്നിട്ടും ഈ വൃദ്ധയായ അമ്മയെ നിനക്കു പരിത്യജിക്കുവാൻ തോന്നുന്നുവല്ലോ. നിന്റെ അമ്മയുടെ ഈ സങ്കടം കണ്ടു നിന്റെ മനസ്സു കാരുണ്യത്താൽ ദ്രവിക്കുന്നില്ലെന്നോ!"

അമ്മയുടെ ഈ ദീനവാക്കുകൾ കേട്ടപ്പോൾ, പിന്നെയൊന്നും പറയുവാൻ ശങ്കരന്നു കഴിഞ്ഞില്ല. സംസാരത്തിൽ താൻ ഒട്ടും ആസക്തനല്ല. അതുകൊണ്ടു ഗാർഹസ്ഥ്യത്തിൽ വർത്തിക്കുവാൻ തനിക്കു കഴികയില്ല. തനിക്ക് അല്പകാലത്തേക്കു മാത്രമേ ആയുസ്സുള്ളു. അത്രയും കാലം ഈ മായയിൽ മയങ്ങിക്കിടന്നു ജീവിതത്തെ നിഷ്ഫലമാക്കുന്നതു് അറിവല്ല. സർവ്വസംഗപരിത്യാഗിയായി ലോകസേവനം ചെയ്തു് അനശ്വരയശസ്സു നേടുകയാണു് ഈ കാലത്തിന്നുള്ളിൽ ചെയ്യേണ്ടതു്. എന്നാൽ സന്ന്യാസത്തിന്നു വീട്ടിൽനിന്നു ലോകത്തിലേക്കിറങ്ങുവാൻ അമ്മ അനുജ്ഞ തരുകയില്ലെന്നു തീർച്ചയായി. അമ്മയുടെ അനുജ്ഞകൂടാതെ താൻ സന്ന്യസിച്ചാൽ ഗുരുവിനെ അവഗണിക്കുകയെന്ന ദുഷ്കർമ്മമാതൃകയ്ക്കു താൻ കർത്താവായേക്കും. എന്നാൽ, അമ്മയെന്ന ഒരു നശ്വരജീവിയുടെ വ്യാമോഹത്തിന്നുവേണ്ടി, നിഷ്കാ

മമായ ലോകസേവനധർമ്മത്തിൽനിന്നു പിന്മാറുവാൻ തനിക്കു മനസ്സില്ല. അമ്മയ്ക്കുമുമ്പേ താൻ മരിക്കയാണെങ്കിൽ അമ്മ എന്തുചെയ്യും? മരണം എപ്പോഴാണെന്ന് ആർക്കും നിശ്ചയമില്ലല്ലോ. താൻ സ്വേച്ഛയാ സന്യസിക്കുന്നതിനെയെന്നപോലെ, കാലഗത്യാ ഇന്നു താൻ മരിക്കയാണെങ്കിൽ അതിനെ അമ്മയ്ക്കു വിരോധിക്കുവാൻ കഴിയുമോ? താൻ സന്യസിക്കയാണെങ്കിൽ അമ്മയ്ക്ക് തന്നെക്കുറിച്ചു കേട്ടുകൊണ്ടെങ്കിലും കഴിയാമല്ലോ. അത്രപോലും താൻ മരിക്കയാണെങ്കിൽ സാധിക്കുമോ? എന്നാൽ, ഇതൊന്നും എങ്ങിനെയെല്ലാം പറഞ്ഞാലും അമ്മയുടെ മനസ്സിൽ ചെല്ലുകയില്ല. അമ്മയെ ഉപായത്താൽത്തന്നെ വേണം വഴിപ്പെടുത്തുവാൻ—എന്നിങ്ങിനെ ശങ്കരൻ കരുതിക്കൊണ്ട് അപ്പോഴത്തെ സംവാദം നിർത്തി.

പൂർണ്ണജലയായി ഒഴുകുന്ന പൂർണ്ണാനദിയിൽ പതിവുപോലെയൊരുനാൾ ശങ്കരൻ സ്നാനത്തിന്നായി ഇറങ്ങി. അപ്പോൾ വലിയൊരു മുതല വായപിളർന്നുവന്നു ശങ്കരന്റെ കാലുകളിൽ കടിച്ചുവലിച്ചു. അപ്പോൾ ശങ്കരൻ അമ്മയെ വിളിച്ച് ഉറക്കെ മുറയിട്ടു:—

"അമ്മേ, ഒരു ക്രൂരൻമുതല എന്റെ കാലിൽ കടിച്ചു വെള്ളത്തിലേക്കു വലിക്കുന്നുവല്ലോ. എന്നെ ഇതാ വെള്ളത്തിൽ മുക്കാറായി. അയ്യോ, എനിക്കു യാതൊരു കഴിവുമില്ലാ."

മകന്റെ ഈ വിളികേട്ട് അമ്മ ആവേഗത്തോടെ വീട്ടിൽനിന്ന് ആററിൻകരയിലേക്കു പാഞ്ഞുവന്നു. വെള്ളം നിറഞ്ഞ നടുപ്പുഴയിൽ മുതലയുടെ പിടിയിൽപ്പെട്ടു മുങ്ങാറായി ദീനതയോടെ മുറയിടുന്ന തന്റെ പ്രിയ

പുത്രന്റെ മുഖം കണ്ടപ്പോൾ അമ്മയുടെ ഹൃദയം വെന്തുരുകിപ്പോയി.

"ഹാ, മഹാദേവാ, എന്റെ ഭർത്താവു മരിക്കുന്നതുവരേക്കും ഈ ലോകത്തിൽ എനിക്കു് ഒരു ഗതി അദ്ദേഹമായിരുന്നു. അതിൽപ്പിന്നെ എനിക്കാശ്രയമായുള്ളതു് ഈ ഒരേ മകനാണു്. ഈ എന്റെ മകൻ, അയ്യോ, മുതലയ്ക്കു തീററയായിട്ടോ ഭവിക്കുന്നതു്! ഞാൻ ഇതിന്മുമ്പുതന്നെ മരിക്കാമായിരുന്നില്ലേ? ഞാൻ ഇനി എങ്ങിനെയാണു ജീവിക്കുക!—എന്നിങ്ങിനെ ആര്യാദേവി വിലപിച്ചു.

അപ്പോൾ നദീമദ്ധ്യത്തിൽനിന്നു ശങ്കരൻ അമ്മയോടു വിളിച്ചു പറയുകയാണു്:—

"അമ്മയുടെ അനുജ്ഞപ്രകാരം ഞാൻ ഈ നിമിഷത്തിൽത്തന്നെ സന്യസിക്കുകയാണെങ്കിൽ ഈ മുതലയിൽനിന്നു് എനിക്കു നിശ്ചയമായും മോചനം കിട്ടും. ഞാൻ ജീവിക്കേണമെങ്കിൽ എനിക്കു സന്യാസത്തിന്നു് ഉടനെ അനുമതിതന്നാലും!"

"ജീവിച്ചിരിക്കുകയാണെങ്കിൽ, അതു് ഏതു നിലയിലായാലും, എനിക്കു നിന്നെ കാണുകയെങ്കിലും ചെയ്യാമല്ലോ. മരിച്ചുവെങ്കിൽ ദർശനസുഖംപോലും ഇല്ലാതെയല്ലേ വരിക? അതുകൊണ്ടു്, നിന്റെ ജീവിതരക്ഷയ്ക്കുവേണ്ടി സന്യാസത്തിന്നായി ഞാൻ നിനക്കു് ഇതാ, അനുജ്ഞ തന്നിരിക്കുന്നു."

ഇങ്ങിനെ അമ്മയിൽനിന്നു് അനുജ്ഞ കിട്ടിയ ആ ക്ഷണംതന്നെ ശങ്കരൻ മനസാ സന്യസിക്കയും, നക്രത്തിന്റെ വക്ത്രത്തിൽനിന്നു വിമുക്തനാകയും ചെയ്തു. അനന്തരം ആ കുമാരൻ കരയിലേക്കു കേറിവന്നു്, ശോകാ

തുരയായി നില്ക്കുന്ന മാതാവിനെ സാന്ത്വനം ചെയ്തു് ഇങ്ങിനെ പറഞ്ഞു:—

"സന്യാസിയായ ഞാൻ ഇനി അമ്മയ്ക്കു് എന്താണു ചെയ്യേണ്ടതുള്ളതെന്നു് ആജ്ഞാപിച്ചാലും! അമ്മയ്ക്കു വേണ്ടുന്നതു ചെയ്തുതരുവാൻ ഞാൻ തയ്യാറാണു്. എന്റെ പൈതൃകമായ ധനത്തെ കൈവശം വെച്ചുകൊണ്ടു് അമ്മയ്ക്കു വേണ്ടുന്ന അന്നവസ്ത്രാദികളെല്ലാം യഥാകാലം തരുന്നതിലേക്കു് ഉദാരശീലന്മാരെ ഞാൻ ഏല്പിച്ചുകൊള്ളാം. ആ ധനം കൈവശം കിട്ടുന്നതുകൊണ്ടും, മാലോകരെയുള്ള പേടികൊണ്ടും അമ്മയെ അവർ സൌമുഖ്യത്തോടെ രക്ഷിക്കും. വല്ല ദീനവും അമ്മയ്ക്കുണ്ടായാൽ അവർ വേണ്ടപോലെ ചികിത്സിപ്പിക്കും. അമ്മ മരിക്കയാണെങ്കിൽ സംസ്കാരകർമ്മമെല്ലാം അവർ വിധിപോലെ നടത്തും. ഇതെല്ലാം അവർ ഉചിതംപോലെ ചെയ്യുന്നുണ്ടോ എന്നു നോക്കുവാൻ അമ്മയ്ക്കു വേറെ ജ്ഞാതികളുമുണ്ടു്. അമ്മയെ ഇഷ്ടംപോലെ ശുശ്രൂഷിക്കുന്നവരാരോ അവർക്കു് എന്റെ പൈതൃകധനത്തെ അമ്മ എടുത്തു കൊടുത്തുകൊള്ളുക; അതു് എനിക്കു സന്തോഷമാണു്."

അമ്മ—മകനേ, കൊടിയ മുതലയുടെ വായയിൽനിന്നു സന്യാസംകൊണ്ടെങ്കിലും എന്റെ മകൻ ജീവിച്ചുവന്നതു് എന്റെ ഭാഗ്യംതന്നെ. സന്യാസത്താൽ നീ എനിക്കുള്ളവനല്ലാതായിയെങ്കിലും, എന്റെ മനസ്സിന്നു് ആധിയുണ്ടാക്കുന്നതു് നിനക്കു നല്ലതല്ലെന്നിരിക്കിൽ എന്നോടു നീ പ്രതിജ്ഞചെയ്യേണ്ടതായി ഒരു കാര്യമുണ്ടു്. ഞാൻ മരിക്കുമ്പോൾ നീ ഏതു രാജ്യത്തായിരുന്നാലും എന്റെ അടുക്കൽ വന്നെത്തണം. എന്റെ ശവദാഹാദി ശേഷക്രിയകളെല്ലാം

നീതന്നെ നടത്തണം. നീ ഇതു ചെയ്കയില്ലയോ? ഞാൻ നിന്നെ പ്രസവിച്ചു ഇതുവരെ വളൎത്തിയതിന്നു നിന്നെക്കൊണ്ടു ഇത്രപോലും ഫലം എനിക്കില്ലെന്നു വരേണമോ? ശങ്കരാ, പറയൂ!

"ഞാൻ സന്യസിച്ചതുകരുതി അമ്മ ദുഃഖിക്കരുതു് ഞാൻ ഇവിടെ എപ്പോൾ വരേണമെന്നുണ്ടോ അപ്പോൾ എന്റെ അമ്മ മനസ്സുകൊണ്ടു വിളിച്ചാൽ മതി. ഉടൻ ഞാൻ ഇവിടെ എത്തും. അമ്മയുടെ സംസ്കാരകൎമ്മമെല്ലാം വിധിപോലെ ഞാൻ നടത്തിക്കൊള്ളാം. ഇതു സത്യമാണു്. അമ്മ എന്നെ വിശ്വസിച്ചാലും. വിധവയായ അമ്മയെ ഏകപുത്രനായ ഞാൻ പരിത്യജിച്ചു് അനാഥയാക്കീട്ടാണല്ലോ സന്യസിച്ചതു് എന്നു് എന്നെക്കുറിച്ചു് ആക്ഷേപമായി ഒരിക്കലും അമ്മ വിചാരിക്കരുതു്. ഞാൻ അമ്മയോടൊരുമിച്ചു വാഴുന്നതായാലുണ്ടാകാവുന്നതിൽ നൂറിരട്ടി അധികം ഗുണം മേലിൽ എന്നെക്കൊണ്ടു് അമ്മയ്ക്കുണ്ടാകും."

ഇപ്രകാരം പ്രതിജ്ഞാപൂൎവ്വം അമ്മയെ സാന്ത്വനം ചെയ്തതിൽപ്പിന്നെ ശങ്കരൻ സന്യാസാൎത്ഥം വീടും നാടും വിടുവാൻ ഒരുങ്ങി. അമ്മയുടെ രക്ഷയ്ക്കു വേണ്ടുന്ന എല്ലാ ഏൎപ്പാടുകളും ചെയ്തു. സ്വജനങ്ങളെ വിളിച്ചു്, "ഞാൻ സന്യസിക്കുവാൻ നിശ്ചയിച്ചു നാടുവിട്ടു് ഇതാ പുറപ്പെടുന്നു"വെന്നും "വിധവയായ അമ്മയെ വേണ്ടുംപോലെ സംരക്ഷിക്കുന്നതിന്നു ഞാൻ നിങ്ങളെയെല്ലാവരേയും ഏല്പിക്കുന്നു"വെന്നും ശങ്കരൻ കൈകൂപ്പിനിന്നു വണക്കത്തോടെ അറിയിച്ചു. അവർ അതു് സാദരം കൈയേല്ക്കുകയും ചെയ്തു.

അമ്മയ്ക്കുവേണ്ടി മുമ്പൊരിക്കൽ ശങ്കരൻ പൂൎണ്ണാനദിയെ സ്വഗൃഹത്തിന്റെ അരികേക്കൂടി തിരിച്ചുവിടുകയു

ണ്ടായല്ലോ. അപ്പോൾ അവിടത്തെ ശ്രീകൃഷ്ണക്ഷേത്രം ആ നദിയുടെ തീരത്തിലായിവന്നു. ആററിലെ തിരയടി കൊണ്ടു കരയിടിഞ്ഞുതുടങ്ങുകയാൽ ക്രമേണ ആ ക്ഷേത്ര ത്തിൻെറ നില അപായത്തിലായി. മഴക്കാലത്തു് പുഴ യിൽ വെള്ളം പൊങ്ങുമ്പോൾ ശ്രീകോവിലിലേക്കു പോ ലും കടന്നു് ബിംബത്തെ ഇളക്കിത്തുടങ്ങി. ഈ അവ സ്ഥയിൽനിന്നു ക്ഷേത്രത്തെ രക്ഷിക്കാതെ അവിടെനിന്നു താൻ പോകുന്നതു തെററാണെന്നു ശങ്കരന്നു തോന്നി. അദ്ദേഹം ചെന്നു് ആ കൃഷ്ണബിംബത്തെ കൈകൊണ്ടു താങ്ങിയെടുത്തു് നിർബ്ബാധം പ്രശോഭിക്കുവാൻ തക്ക സ്ഥാനത്തിൽ പ്രതിഷ്ഠിച്ചു് ക്ഷേത്രത്തിന്നു നദീപ്രവാഹ ത്താൽ ദോഷമുണ്ടാകാത്തവണ്ണം രക്ഷാകർമ്മങ്ങൾ ചെയ്തു തിൽപ്പിന്നെയാണു ശങ്കരൻ സന്ന്യാസത്തിന്നായി കാലടി യിൽനിന്നു യാത്രയായതു്.

## മൂന്നാം അദ്ധ്യായം.

സർവ്വഭൂതങ്ങൾക്കും അഭയം നൽകിക്കൊണ്ടു്, വി ഷയവിരക്തനും പരബ്രഹ്മനിരതനുമായി ഉത്തരദിക്കി ലേക്കു ഗുരുവിനെ അന്വേഷിച്ചുകൊണ്ടു ശങ്കരൻ നടന്നു. ദേവന്മാരെക്കൊണ്ടും മര്യാദയെ ലംഘിപ്പിച്ച ആ കാമ മോഹങ്ങളെ അദ്ദേഹം നിശ്ശേഷം അകററി. സംസാര മോഹിനിയുടെ വിലോഭനീയചേഷ്ടകൾ കണ്ടു സംഭ്രമി ച്ചു് ഇത്രയും കാലം താൻ പഴതേ കളഞ്ഞുവല്ലോ എന്ന വിഷാദവും അദ്ദേഹത്തിന്നുണ്ടായി. കാമചേഷ്ടകളുടെ ലാഞ്ഛനപോലുമില്ലാത്തതും, അവയെ സംബന്ധിച്ച

വാൎത്തകളൊന്നും ചെല്ലാത്തതുമായ അവസ്ഥയിലാണ് അദ്ദേഹം സഞ്ചരിച്ചതു്. ഗൃഹചിന്തയ്ക്കു് ആ ബ്രഹ്മധ്യാനൈകപരന്റെ മനസ്സിൽ ഇടമേ കിട്ടിയില്ല. നാടുകൾ കാടുകൾ, ജനപദങ്ങൾ, നഗരങ്ങൾ, നദികൾ, ശൈലങ്ങൾ, മൈതാനങ്ങൾ എന്നിവയെല്ലാം കടന്നുകൊണ്ടു ചെല്ലുമ്പോൾ അവയിലൊന്നിലും അദ്ദേഹത്തിന്റെ മനസ്സ് ഒട്ടും സക്തമായില്ല. ഐന്ദ്രജാലികൻ കാണിക്കുന്ന ജാലവിദ്യകൾപോലെ ബ്രഹ്മത്തിൽനിന്നുണ്ടായ അത്ഭുതമായയാണ് ഇതെല്ലാമെന്ന് ആ മഹാശയന്നു് ഉറപ്പുണ്ടായി. എല്ലാം മായയാണെന്നുണ്ടായ ബോധത്താൽ സുഖദുഃഖാദി ദ്വന്ദ്വഭാവങ്ങളെയെല്ലാം ദൂരീകരിക്കുവാൻ അദ്ദേഹം ശക്തനായി. ദുഷ്ടഗ്രഹങ്ങളെയൊക്കെയും അടച്ചു് അദ്ദേഹം മനസ്സിനെ നിൎമ്മലമാക്കുകയും ചെയ്തു. ജ്ഞാനലവ ദുർവ്വിദഗ്ദ്ധന്മാർ വെറും വാഗ്വാദംകൊണ്ടു് അവരവരുടെ മതത്തിലേക്കു വലിച്ചുകൊണ്ടുപോകുന്ന വേദപശുവിനെ അവരിൽനിന്നു രക്ഷിച്ചു് അദ്വൈതമാൎഗ്ഗത്തിൽക്കൂടി നയിക്കുവാൻ ആ യതീന്ദ്രൻ ദണ്ഡേന്തിയിരിക്കയാണ്.

ഇങ്ങിനെ ശങ്കരൻ സഞ്ചരിച്ചു ഒരു സായാഹ്നത്തിൽ നൎമ്മദാനദീതീരത്തിലെ ഗോവിന്ദനാഥാരണ്യത്തെ പ്രാപിച്ചു. അവിടെയുള്ള വൃക്ഷശാഖകളിൽ വിചിത്രങ്ങളായ മരവുരികളും മാൻതോലുകളും തൂങ്ങിക്കിടക്കുന്നതു കണ്ടപ്പോൾ മുനിജനസേവിതമായ തപോവനമാണതെന്നു ശങ്കരന്നു മനസ്സിലായി. പിന്നെ അവിടെ അന്വേഷിച്ചപ്പോൾ ചില താപസന്മാരെ അദ്ദേഹം കണ്ടു. അവരിൽനിന്നു് അതു ഗോവിന്ദാചാൎയ്യന്റെ ആശ്രമമാണെന്നറിഞ്ഞു. ഉടനെ ആ മഹാത്മാവു ധ്യാനമഗ്നനായി വാഴുന്ന ആ ഗുഹയുടെ മുഖത്തേക്കു ശങ്കരൻ ചെന്നു. ആ ഗു

ഹാദ്ധാരത്തിന്നു് ഒരു ചാണോളം മാത്രമേ പഴുതുള്ളു. അതിനെ മൂന്നുവട്ടം പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു്, ശരണാഗതവത്സലനായ ഗുരുവിനെ ഭക്തിപൂർവ്വം സ്തുതിച്ചു.

"വിഷ്ണുവിൻെറ പര്യങ്കവും ശിവൻെറ പാദഭൂഷണവുമായി പ്രശോഭിച്ചുകൊണ്ടു്, പർവ്വതങ്ങളും സാഗരങ്ങളും ചേൎന്ന ഈ ഭൂമിയെ മുഴുവൻ ശിരസ്സിലേററി വാഴുന്ന ആ ആദിശേഷൻെറ അവതാരമായ അങ്ങയെ ഞാൻ ശരണംപ്രാപിക്കുന്നു. പണ്ടൊരിക്കൽ തൻെറ ഓരായിരം മുഖത്തോടുകൂടിയ രൂപത്തെ കണ്ടു് ശിഷ്യവൃന്ദം പേടിക്കുകയാൽ, ആ സ്വരൂപത്തെ വെടിഞ്ഞു് ഏകമുഖനായി പ്രശാന്തനായി ഈ ഭൂമിയിൽ അവതരിച്ചു ശിഷ്യന്മാരെ അനുഗ്രഹിച്ച ആ പതഞ്ജലിയാണു് അങ്ങു്. ഭൂവിൻെറ വിവരത്തിൽക്കൂടി നിർഭയം കടന്നുചെന്നു് ശേഷനെ അഭിമുഖീകരിച്ചു്, ജ്ഞാനത്തെയെല്ലാം നേടി, യോഗശാസ്ത്രത്തേയും ശബ്ദഭാഷ്യത്തേയും ചമച്ചു ലോകോപകാരിയായി, സൽഗുണാലയമായി അങ്ങു് വാഴുന്നു. ബാദരായണപുത്രനായ ശുകബ്രഹ്മർഷിയുടെ ശിഷ്യോത്തമനായ ഗൌഡപാദനിൽനിന്നു് അങ്ങു് സത്യത്തെയെല്ലാം ഗ്രഹിച്ചു്, സാംസാരികബന്ധങ്ങളിൽനിന്നു വിമുക്തനായി വിളങ്ങുന്നു. മഹാത്മാവേ, ബ്രഹ്മനിഷ്ഠയെ പ്രാപിക്കുവാൻ തപിച്ചുകൊണ്ടിരിക്കുന്ന ഞാൻ അങ്ങയുടെ പാദങ്ങളെ ഭക്തിപൂർവ്വം ശരണംപ്രാപിക്കുന്നു."

ഈ സന്ദർഭത്തിൽ ദൈവയോഗത്താൽ ഗോവിന്ദാചാര്യൻ ധ്യാനനിദ്രയിൽനിന്നു് ഉണൎന്നിരിക്കയാണു്. തന്നെ സ്തോത്രംചെയ്യുന്ന ആളോടായി, "നീ ആരു്?" എന്നു് അദ്ദേഹം ചോദിച്ചു. അതിന്നു ശങ്കരൻ പറഞ്ഞതാവിതു്:—

"ഭൂമിയ,ല്ലപ്പ,ല്ലഗ്നിയല്ല, ഞാൻ വായുവല്ലാ,
സ്വാമിൻ, ഞാൻ വ്യോമമല്ല, തൽഗുണങ്ങളുമല്ലാ;
ഇന്ദ്രിയങ്ങളും ഞാന,ല്ലാരോത്താലിവയിൽനി-
ന്നന്യനായ്, സർവ്വോത്തമനായ്, ചിദാനന്ദനായി;
കത്തൃത്വ ഭോക്തൃത്വാദിഹീനനായ് ഭവിക്കുന്നു;
നിത്യനായ്; ശുദ്ധനായുള്ളായവനാകുന്നു ഞാൻ."

ഇതു കേട്ടപ്പോൾ ഗോവിന്ദയതിക്ക് ആമോദമുണ്ടായി. ശിവപ്രഭാവപൂൎണ്ണനായ ശങ്കരനെ അദ്ദേഹം ജ്ഞാനദൃഷ്ടികൊണ്ടു മനസ്സിലാക്കി. ലോകമൎയ്യാദയ്ക്കുവേണ്ടി മാത്രം ശങ്കരൻ ശിഷ്യനായി വന്നിരിക്കയാണെന്നും അറിഞ്ഞു. അദ്ദേഹം ശങ്കരന്റെ പ്രാൎത്ഥനയെ കൈക്കൊണ്ടിരിക്കുന്നുവെന്നതിന്നു സൂചനമായി തന്റെ പാദങ്ങളെ ഗുഹാദ്വാരത്തിൽക്കൂടി വെളിയിലേക്കു നീട്ടിക്കാണിച്ചു. ശങ്കരൻ ഉടനെ അടുത്തുചെന്നു് ആ ഗുരുപാദാബ്ജങ്ങളെ, ലോകത്തിന്നു മാതൃകാകൎമ്മമാകുവാൻ, ഭക്തിപൂൎവ്വം പൂജിച്ചു. അനന്തരം, വണക്കത്തോടുകൂടിയ ഉപചാരങ്ങളെക്കൊണ്ടു് അദ്ദേഹം ഗുരുദേവനെ സംപ്രീതനാക്കുകയും ചെയ്തു.

ഭക്തിശ്രദ്ധകളോടെ ചെയ്ത പരിചൎയ്യകളാൽ പ്രസന്നമാനസനായ്ത്തീൎന്ന ഗോവിന്ദാചാൎയ്യൻ പ്രാജ്ഞനായ ശങ്കരന്നു് നാലു മഹാവാക്യങ്ങളെക്കൊണ്ടു ബ്രഹ്മോപദേശം ചെയ്തു. വേദവ്യാസപ്രോക്തമായ വേദാന്തസൂത്രതത്വമെല്ലാം ശങ്കരൻ ഗുരുവിൽനിന്നു ധരിച്ചു. അതിന്നുപുറമെ, പല ശാസ്ത്രങ്ങളും അദ്ദേഹം അവിടെവെച്ചു് അഭ്യസിക്കയുണ്ടായി. ശബ്ദശാസ്ത്രത്തിൽ അദ്വിതീയപണ്ഡിതനാണു് ഗോവിന്ദാചാൎയ്യൻ. ആ ശാസ്ത്രം സമ്പൂൎണ്ണമാ

യി അദ്ദേഹം ശേഷനിൽനിന്നാണു ഗ്രഹിച്ചിരിക്കുന്നതു്. അതും അദ്ദേഹത്തിൽനിന്നു ശങ്കരനു കിട്ടി.

വേദശാസ്ത്രങ്ങളിലെല്ലാം വിശാരദനായതിൽപ്പിന്നെ പൂർവ്വപുണ്യസഞ്ചയത്താൽ മാത്രം പ്രാപിക്കത്തക്കതും, പരമഹംസശ്രേഷ്ഠന്മാൎക്കു് ആരാധനീയവും സർവ്വോൽകൃഷ്ടവുമായ സന്യാസാശ്രമത്തിൽ ശങ്കരൻ ഗുരൂപദേശം പോലെ പ്രവേശിച്ചു. ആ ഉന്നതപദത്തിൽ അദ്ദേഹം ധ്രുവനെപ്പോലെ പ്രശോഭിക്കുമാറായി. ദിനാന്തത്തിൽ പാടലാഭയോടുകൂടിയ മേഘങ്ങളാൽ ആവൃതമായെഴുന്ന ഹിമവൽശൃംഗംപോലെ കാഷായവസ്ത്രത്താൽ ആച്ഛാദനം ചെയ്ത ശങ്കരനെ ജനങ്ങൾ കണ്ടു. അജ്ഞാനമത്തേഭത്തെ ഹനിച്ചു്, അതിന്റെ ചെഞ്ചോരപുരണ്ട ചൎമ്മത്തേയാണു കാഷായവസ്ത്രവ്യാജേന ശങ്കരൻ ധരിച്ചിരിക്കുന്നതെന്നു തോന്നും. ദുഷ്കൎമ്മമേഘങ്ങൾ ഇടതിങ്ങി ഇരുണ്ടുപരന്നും, ഉഗ്രക്കോടെ ശോകവൃഷ്ടിയോടുകൂടിയുമുള്ള അതിദാരുണമായ സംസാരവർഷാകാലത്തെ അകലെ വെടിഞ്ഞു്, ഉദാരവൃത്തനായ ഹംസശ്രേഷ്ഠൻ മാനസസരസ്സിൽ ഇറങ്ങി വാദിപണ്ഡിതയശസ്സെന്ന പങ്കജനാളാങ്കുരങ്ങളെ സാമോദം ഗ്രസിച്ചുകൊണ്ടു സ്വച്ഛന്ദം വിഹരിച്ചു. അതേ, ഹംസശ്രേഷ്ഠൻതന്നെയാണു ശങ്കരാചാൎയ്യൻ. ബ്രഹ്മം ക്ഷീരവും ജഗത്തു ജലവുമാണെന്നു കല്പിക്കാം. ഈ ക്ഷീരനീരങ്ങൾ പരസ്പരം താദാത്മ്യത്തോടെ വൎത്തിക്കുന്നു. ഇവയെ വേർതിരിക്കുന്നതു ദുസ്സാധമാണു്. എന്നാൽ ജ്ഞാനബലംകൊണ്ടു്, ഇവ രണ്ടിനേയും വേർപെടുത്തിക്കാണുന്നവനാരോ അവനെ പരമഹംസനെന്നു വിളിക്കുന്നു. അങ്ങിനെയുള്ള പരമഹംസനാണു ശങ്കരാചാൎയ്യൻ.

ഇങ്ങിനെ കുറേ മാസം കഴിഞ്ഞപ്പോഴെക്കും മഴക്കാലമായി. മിന്നലെന്നതുപോലെ ഈ പ്രപഞ്ചം ക്ഷണികമാണെന്നു കാണിച്ചുകൊണ്ടു മേഘങ്ങൾ ചലിച്ചുതുടങ്ങി. തങ്ങളെ പാദങ്ങളാൽ കഠിനമായി സ്പർശിക്കയും, തങ്ങൾ ഭൂദേവിയെ അലങ്കരിക്കുന്ന പുഷ്പങ്ങളെയെല്ലാം ഹരിക്കയും ചെയ്തുകൊണ്ടിരിക്കുന്ന സൂൎയ്യനെ പ്രതിക്രിയയാലെന്നപോലെ വാരിവാഹങ്ങളെല്ലാമൊരുമിച്ചു നിരോധിച്ചുകൊണ്ടുനിന്നു. വിഷയാസക്തനായ പണ്ഡിതന്റെ ഹൃദയത്തിലുള്ള ബോധകലയെപ്പോലെ, ഇടയ്ക്കല്പം തെളിഞ്ഞും, ഉടനടി മറഞ്ഞുംകൊണ്ടു കാറുകൾക്കിടയിൽ സൌദാമിനി വൎത്തിച്ചു. താൻ ഇന്ദ്രനായിരുന്നിട്ടും, തന്നെ ഈ സന്യാസിസംഘം ബോധഗൎവ്വം വൎദ്ധിക്കുകയാൽ സേവിക്കുന്നില്ലെന്നു കോപിച്ച്, മേഘവാഹനൻ വില്ലെടുത്തുപിടിച്ചു പുറത്തേക്കു വന്നിരിക്കയാവാം. ഘോരാന്ധകാരതുല്യമായ രൂപത്തോടും, ലോകമാകെ ഞെട്ടുമാറുള്ള ഗർജ്ജനത്തോടും, വിചിത്രമായ ചാപത്തോടും, മിന്നലൊളിക്കണ്ണുകളോടുംകൂടിയ മേഘദാനവവൎഗ്ഗം സന്യാസികളുടെ നിഷ്കളധ്യാനയാഗത്തെ മുടിക്കുവാൻ ഇറങ്ങിയിരിക്കയാണെന്നും വിചാരിക്കാം. ഇങ്ങിനെ മേഘങ്ങൾ ആകാശത്തെ മൂടിനിന്നുകൊണ്ടു വാരിധാരകളെ വൎഷിച്ചുതുടങ്ങി.

ആ അവസരത്തിൽ ശങ്കരൻ ഇന്ദ്രിയവൃത്തികളെയെല്ലാം അടക്കി, ചിത്തത്തെ ഏകാഗ്രമാക്കി, സഹജമായ അഹങ്കാരത്തെ വെടിഞ്ഞു്, ഉപനിഷദ്വാക്യത്താൽ പരമപ്രേമാസ്പദമായ പരമാത്മാവിൽ ബുദ്ധിയെ ലയിപ്പിച്ചിരിക്കയായിരുന്നു. സൎവ്വദാ സാന്ദ്രാനന്ദമയമായ ചിദാകാശത്തിൽ മിന്നലോ, തീയോ, സൂൎയ്യനോ, ചന്ദ്രനോ സ്ഫുരിക്കുന്നതല്ലല്ലോ. ആകാശത്തിന്റെയോ ഭൂമിയുടേയോ,

മോഘത്തിന്േറയോ സ്മരണവും അവിടെ ഇല്ല. സത്യവും ശുദ്ധവും, ആനന്ദപൂൎണ്ണവും, പ്രത്യഗഭിന്നവുമായ പരമശിവത്തിൽ അനുസന്ധാനംചെയ്തുകൊണ്ടിരിക്കുന്ന സുകൃതിക്കു കൈക്കൊള്ളവാനോ, കൈവെടിയുവാനോ യാതൊന്നുമില്ല. ആ അവസ്ഥയിലാണു് അപ്പോഠം ശങ്കരൻ.

വിദ്യുൽപ്പൂരത്താൽ പരിലസിച്ചുകൊണ്ടു് വിഷ്ണുപദത്തിലാണു മേഘവ്രാതം വൎത്തിക്കുന്നതെങ്കിലും വൎഷാഗമനത്താൽ മലിനത്വം പ്രാപിച്ചുപോയി! അതോടുകൂടി ഭൂവാസികളും രാഗഹീനരായി. ജലാശയങ്ങളെല്ലാം കലങ്ങുകയാൽ കളഹംസങ്ങളെല്ലാം ചിന്തയാൽ വാടി. ആശ്രയം തെററിപ്പോയാൽ ജീവനിൽക്കൊതിയുള്ള ഏതൊരാൾക്കാണു ചിന്ത്യാവ്യാകുലത ഇല്ലാതിരിക്കുക! ആകാശമാൎഗ്ഗമെല്ലാം മേഘസഞ്ചയംകൊണ്ടു മറഞ്ഞപ്പോഠം ധവളകിരണനു് ഒട്ടും ശോഭയില്ലാതെയായി. മലിനാംബരവാസിയായ ഒരുവൻ കലാപൂൎണ്ണനാണെങ്കിൽത്തന്നെയും ലോകത്തിൽ ശോഭിക്കുമോ?

അന്നു തുടങ്ങിയ ആ മഴ അഞ്ചുദിവസം മുഴുവൻ ഇടവിടാതെ പെയ്തു. ആനയുടെ തുമ്പിക്കൈപോലെ അത്രയ്ക്കു തടിച്ചു ജലധാരകളാണു ചൊരിഞ്ഞുകൊണ്ടിരുന്നതു്. മനുഷ്യരൊക്കെയും ഭയത്താൽ സംത്രസ്തരായി: തീരത്തു നില്ക്കുന്ന വൃക്ഷങ്ങളെയെല്ലാം പുഴക്കിമറിച്ചും, ഇരുകരകളിലുമുള്ള ഗ്രാമങ്ങളെയെല്ലാം മുക്കിനശിപ്പിച്ചും, ഗംഭീരമായി ഗൎജ്ജിച്ചു പ്രളയാൎണ്ണവംപോലെ നൎമ്മദാനദിയിൽ പെരുവെള്ളം പൊങ്ങി. ഭീതരായ ജനങ്ങൾ കൂട്ടത്തോടെ നിന്നു നിലവിളിച്ചുതുടങ്ങി. ഇത്രയെല്ലാം സംഭവിച്ചിട്ടും ഗോവിന്ദാചാൎയ്യൻ ധ്യാനനിഷ്ഠയിൽനിന്നു് ഇളകിയില്ലാ.

ജനങ്ങളിൽനിന്നു ഘോരമായി ആർത്തനാദം ഉയൎന്നപ്പോൾ, ഭ്രാന്തകമ്പിയായ ശങ്കരാചാൎയ്യൻ ധ്യാനത്തിൽനിന്നുണൎന്നു. താൻ എന്താണു ചെയ്യേണ്ടതെന്നു ക്ഷണനേരത്തേക്കു മാത്രമേ അദ്ദേഹത്തിന്നു ശങ്കിച്ചുനില്ക്കേണ്ടിവന്നുള്ളു. ഉടനെ ഒരു കുടം എടുത്തു് അഭിമന്ത്രിച്ചു് ആ പ്രവാഹത്തിന്നെതിരെ സ്ഥാപിച്ചു. പൊങ്ങിപ്പുരണ്ടൊഴുകുന്ന വെള്ളമെല്ലാം ആ കുടത്തിലേക്കു സ്വയംവലിഞ്ഞു. അങ്ങിനെ, ആ കുംഭം അവിടത്തെ ജലപ്രവാഹത്തെ മുഴുവൻ കുടിച്ചൊതുക്കി.

ശങ്കരൻെറ ഈ അത്ഭുതകൎമ്മം പിന്നീടു് ഗോവിന്ദാചാൎയ്യൻ ജനങ്ങളിൽനിന്നു കേട്ടപ്പോൾ, തൻെറ ശിഷ്യൻ ഇത്രയും ചുരുങ്ങിയ കാലത്തിന്നുള്ളിൽ സമ്പൂൎണ്ണമായി യോഗസിദ്ധിയെ പ്രാപിച്ചിരിക്കുന്നതറിഞ്ഞു് ഏററവും സന്തുഷ്ടനായി.

മഴകഴിഞ്ഞതിൽപ്പിന്നെ ഒരുനാൾ ഗോവിന്ദാചാൎയ്യൻ തൻെറ ശിഷ്യശ്രേഷ്ഠനായ ശങ്കരനെ അരികെ വിളിച്ചു് ഇങ്ങിനെ പറഞ്ഞു:—

"പ്രിയദൎശനനായ നീ ഇതാ ഈ സുന്ദരപ്രകൃതിയെ നോക്കൂ. എത്ര സുഭഗമായ ശരൽക്കാലം! ബ്രഹ്മവിദ്യയാൽ ഏററവും തെളിഞ്ഞുവിളങ്ങുന്ന 'ബ്രഹ്മാത്മൈക്യതത്വംപോലെ എത്ര നിൎമ്മലമായി ആകാശം ശോഭിക്കുന്നു! മേഘങ്ങളും സന്യാസികളും, വാരിധാരയും ഉപദേശവാക്കും ചൊരിഞ്ഞു്, ഓഷധികൾക്കും അനുചരന്മാൎക്കും ഉല്ലാസം വളൎത്തിക്കൊണ്ടു സൈ്വരമായി സഞ്ചരിക്കുന്നു. മായകൊണ്ടുള്ള ആവരണം നീങ്ങുകയാൽ തത്വജ്ഞന്മാൎക്കുള്ള ശുദ്ധബോധമെന്നപോലെ, ആകാശമാൎഗ്ഗത്തിൽനിന്നു കാറുകളെല്ലാം അകലുകയാൽ രാകാചന്ദ്രൻ നിൎബ്ബാധം കാന്തിതുകുന്നു. മദമാത്സൎയ്യാദി

ദോഷങ്ങളിൽനിന്നു വിയുക്തമായ മൈത്ര്യാദി ഗുണസഞ്ചയംപോലെ, കാറൊക്കെയും ഒഴിഞ്ഞപ്പോൾ എത്ര ഉജ്ജ്വലത്തായി നക്ഷത്രസമൂഹം മിന്നുന്നു! ശ്രീയിൽനിന്ന് ഒരിക്കലും വേർപെടാതെ, ഭുവനങ്ങളെ ഉള്ളിലാക്കി, ചക്രമേന്തി, ആമയും മീനമായി വർത്തിക്കുന്ന വിഷ്ണുമൂർത്തിപോലെ ഈ നദിയും ഹംസഗണത്താൽ സേവിതമായ്ത്തീന്നിരിക്കുന്നു. ചിരസംഭൃതമായ ജീവനത്തെയെല്ലാം ദ്വിജകുലങ്ങൾക്കായി ദാനംചെയ്തു്, ചപലാംഗനമാരെ പരിത്യജിച്ച്, പരമമായ പരിശുദ്ധതയെ പ്രാപിച്ച നീരദവൃന്ദം മേഘവീഥിഗൃഹങ്ങളിൽനിന്നു സന്ന്യസിച്ചിറങ്ങുന്നു. ചന്ദ്രികയാൽ ഭസ്മലേപനംചെയ്തു്, ചന്ദ്രമണ്ഡലത്തെ പാനീയപാത്രമാക്കി, ബന്ധൂകപുഷ്പങ്ങളാൽ കാഷായവസ്ത്രം ധരിച്ച് ഈ കാലം സന്ന്യാസിരൂപേണ പുറപ്പെട്ടിരിക്കുന്നു. ഗംഭീരവും അക്ഷുബ്ധവും, ഹംസഗണങ്ങളാൽ സുശോഭിതവും, രജോഹീനവും, നിർമ്മലവുമായ ഈ സരസ്സ്, എടോ, ശങ്കരാ, നിന്റെ ഹൃദയത്തോടു തുല്യമാണെന്നു ഞാൻ കാണുന്നു. ശാരദമേഘാവലിയോടും ഉജ്ജ്വലസൂര്യമണ്ഡലത്തോടും കൂടിയ ആകാശം, ചന്ദനലേപനവും കൌസ്തുഭരത്നവും ചേന്ന രമാരമണവക്ഷസ്സുപോലെ പ്രകാശിക്കുന്നു. പുഷ്പരേണുക്കളാൽ ഭസ്മം പൂശിയും, പത്രാവലികളാൽ വസ്ത്രം ധരിച്ചും, കുഡ്മളത്താൽ പാനീയപാത്രംവഹിച്ചും, വണ്ടിണ്ടകളാൽ ജപമാല ചാർത്തിയുംകൊണ്ടു് ഈ വൃക്ഷങ്ങളെല്ലാം സന്ന്യാസിരൂപം കൈക്കൊണ്ടിരിക്കുന്നു. ധാരണാദികളാലും ശ്രവണാദികളാലും മഴക്കാലം കഴിച്ച മഹാത്മാക്കൾ തങ്ങളുടെ പാദപാംസുക്കൾകൊണ്ടു ലോകത്തെ പരിപൂതമാക്കുന്നതിന്നു് സഞ്ചാരം തുടങ്ങിയിരിക്കുന്ന കാലമാണിതു്. അതുകൊണ്ടു് ഉടനെ നീ പുറപ്പെ

ട്ടു്, സംസാരാഗ്നികൾ മഴക്കാറായി വത്തിക്കുന്ന കാശിയി ലേക്കു് അവിളംബം ചെല്ലണം. മുമ്പൊരിക്കൽ വേദവ്യാസമഹാമുനി എന്നോടു പറയുകയുണ്ടായതു് ഇപ്പോൾ നിന്നെ അറിയിക്കാം. അന്നു് അത്രിമഹഷി ഹിമാലയത്തിൽവെച്ചു വലിയൊരു സത്രം നടത്തുകയാണു്. ആ മഹാസഭയിൽ ബാദരായണൻ വേദാന്തത്തിൻെറ സൂക്ഷ്മാത്ഥത്തെപ്പററി പ്രസംഗിച്ചു. അപ്പോൾ ആ മഹാത്മാവിനോടു് എനിക്കൊന്നു ചോദിക്കേണ്ടിവന്നു:—"ലോകോപകാരത്തിന്നായി വേദങ്ങളെ വകതിരിച്ചു പകുക്കുകയും, ഭാരതം ചമയ്ക്കുകയും, പുരാണങ്ങളുണ്ടാക്കുകയും, യോഗശാസ്ത്രത്തേയും ബ്രഹ്മസൂത്രത്തേയും നിമ്മിക്കുകയും അങ്ങു് ചെയ്തിട്ടുണ്ടല്ലോ. ആ ബ്രഹ്മസൂത്രത്തെ ഇപ്പോൾ പലരും തെററിദ്ധരിച്ചുകൊണ്ടാണിരിക്കുന്നതു്. അവരവരുടെ മനസ്സുപോലെ പലരും ഭിന്നഭിന്നമായി അത്ഥം കല്പിക്കുന്നു. ശരിയായ അത്ഥം എന്താണെന്നു് അറിയുവാൻ തക്കവണ്ണം ബ്രഹ്മസൂത്രത്തിന്നു ഭാഷ്യമുണ്ടാക്കുവാൻ അങ്ങേയ്ക്കു കാരുണ്യമുണ്ടാകുമോ?'' ഈ ചോദ്യത്തിന്നുത്തരമായി അദ്ദേഹം പറഞ്ഞതു്, "ഇതിനെക്കുറിച്ചു് ഇതിന്നുമ്പുതന്നെ പ്രസ്താവമുണ്ടായിട്ടുണ്ടു്. നിനക്കു് എന്നോടു തുല്യനും സർവ്വജ്ഞനുമായ ഒരു ശിഷ്യൻ മേലിൽ ഉണ്ടാകും. അവൻ കുടത്തിന്നുള്ളിൽ പെരുവെള്ളത്തെയെല്ലാം വലിച്ചൊതുക്കും. ദുമ്മതങ്ങളെ മുഴുവൻ അവൻ നിമ്മൂലമാക്കും. ബ്രഹ്മസൂത്രത്തിന്നു ശോഭനമായ ഭാഷ്യം അവൻ ചമയ്ക്കുകയും ചെയ്യും. അവൻ നിൻെറ കീത്തിയെ കാത്തികമാസത്തിലെ ചന്ദ്രികയെപ്പോലെ ലോകസമ്മോഹനമാക്കും"—എന്നാണു്. അന്നുമുതൽ ആ ശിഷ്യനെ ഞാൻ കാത്തുകൊണ്ടാണിരിക്കുന്നതു്. വ്യാസൻ പറഞ്ഞ ആ ഗുണങ്ങളൊക്കെയും നിന്നിൽ ഞാൻ കാണുന്നുണ്ടു്. തത്വജ്ഞനും മുനിപ്രിയനുമായ നിന്നെപ്പോലെ

ഉത്തമനായ പുരുഷൻ വേറെയാരുമില്ല. നിർദ്ദുഷ്ടഗ്രന്ഥങ്ങളുണ്ടാക്കി ലോകത്തെ ഉദ്ധരിക്കുവാൻ നീ സർവ്വാത്മനാ ഉദ്യമിക്കണം. അതിലേക്കു്, ഗംഗാനദിയാൽ കമനീയമായി പ്രശോഭിക്കുന്ന കാശിയിലേക്കു നീ ചെല്ലുക. എത്തിയ ഉടനേതന്നെ നിന്നെ കാശീശ്വരൻ അനുഗ്രഹിക്കും."

ഇങ്ങിനെ ഗുരുവിൽനിന്നുണ്ടായ ആജ്ഞയെ ശങ്കരൻ ശിരസാ വഹിച്ചു. അദ്ദേഹം ഗുരുപാദങ്ങളെ വന്ദിച്ചു് ആശിസ്സേററുകൊണ്ടു് കാശിയിലേക്കു പുറപ്പെട്ടു. ഗുരുചരണവിയോഗം തനിക്കുദുസ്സഹമാകയാൽ, തച്ചരണങ്ങളെ സങ്കല്പശക്തിയാൽ ഉൾത്തടത്തിൽ പ്രതിഷ്ഠിച്ചുകൊണ്ടാണു് ശങ്കരൻ അവിടെനിന്നു യാത്രയായതു്.

---

## നാലാം അദ്ധ്യായം.

ശങ്കരാചാൎയ്യൻ യഥാകാലം കാശിയിൽ എത്തി. പണ്ടു ഭഗീരഥൻ ചെയ്ത ഘോരതപസ്സിൻെറ ഫലമായി മഹാദേവൻെറ ജടാജൂടത്തിന്നു് അലങ്കാരമാൎന്നിരുന്ന ഗംഗയെ അദ്ദേഹം സന്ദർശിച്ചു. ആ നദിയുടെ ഇരുതീരങ്ങളും രമണീയനികുഞ്ജങ്ങളാൽ സുശോഭിതങ്ങളാണു്. വിഷ്ണുവിൻെറ പാദനഖരത്തിൽനിന്നു് സംഭവിക്കുകകൊണ്ടോ, ശിവൻെറ മൌലിയിൽ ചന്ദ്രനോടുകൂടിയുള്ള സംസർഗ്ഗംകൊണ്ടോ, ഹിമവൽശൃംഗത്തിൽനിന്നു് ഒഴുകുകകൊണ്ടോ ഗംഗാജലം സ്വച്ഛസ്ഫടികംപോലെ നിൎമ്മലമാണു്. ഭൃംഗങ്ങളുടെ മഞ്ജുളസ്വരങ്ങളാൽ മനോ

ജ്ഞമായി ഗംഗാനദി പാടുന്നു. ഇളംകാറ്റേററു് ഇള കികൊണ്ടിരിക്കുന്ന നളിനങ്ങളാൽ ആ ദേവി കളിക്കു ന്നു. വെണ്മകൂടിയ നുരകളാൽ അഴകോടെ ചിരിക്കുന്നു. സുന്ദരങ്ങളായ തരംഗകരങ്ങളാൽ സാദരം ആശ്ലേഷിക്കു കയും ചെയ്യുന്നു. ദിവ്യാംഗനാജനങ്ങളുടെ നേത്രാഞ്ചല പ്രഭയാൽ ശ്യാമളയായിട്ടാണു് ഒരിടത്തു ഗംഗാനദി ഒഴു കുന്നതു്. ആ സുന്ദരികളുടെ ശരീരത്തിൽ ഉജ്ജ്വലിക്കു ന്ന ഭൂഷണശോഭയാൽ മററൊരിടത്തു വിചിത്രിതയായി വിളങ്ങുന്നു. മററൊരിടത്തു് ആ കാമിനികളുടെ മാറിട ത്തിൽ ചാർത്തിട്ടുള്ള കുങ്കുമച്ചാറു് അലിഞ്ഞുചേൎന്നു ശോ ണരക്തയായ്ത്തീൎന്നിരിക്കുന്നു. ഇങ്ങിനെയുള്ള ഗംഗാജല ത്തിൽ ശങ്കരൻ മംഗലാത്മാവായി ആനന്ദത്തോടെ മുങ്ങു കയും, ശ്രീകണ്ഠന്റെ ജടയിൽനിന്നു ഗംഗാപ്രവാഹവേ ഗത്താൽ ഹൃതനായി, ശിവയോഗപുണ്യത്താൽ പരിപൂ ൎണ്ണനായി അതീവ കാന്തിയോടെ ഉയരുന്ന സുധാകരനെ പ്പോലെ പൊങ്ങുകയും ചെയ്തു. ഗംഗയുടെ ജലകണങ്ങ ളാൽ ആവൃതമായി മനോജ്ഞമായ്ത്തീൎന്ന അപ്പോഴത്തെ ശ ങ്കരഗാത്രം, ചന്ദ്രപാദങ്ങളേല്ക്കുകയാൽ നീർ കനിഞ്ഞു കൊണ്ടുള്ള ചന്ദ്രകാന്തത്താൽ ഉണ്ടാക്കിയ വിഗ്രഹംപോ ലെ ശോഭിച്ചു. സൎവ്വവിബുധന്മാരും അൎച്ചിച്ചുപോരുന്ന വിശ്വനാഥചരണങ്ങളെ വർദ്ധമാനമായ ഭക്തിയോടെ ആരാധിക്കുകയാണു് അനന്തരം ശങ്കരൻ ചെയ്തതു്. അ ങ്ങിനെ വിശ്വനാഥനെ ഭജിച്ചുകൊണ്ടു് അദ്ദേഹം ആ ക്ഷേത്രത്തിൽത്തന്നെ ചിലനാൾ പാൎത്തു.

അക്കാലത്തു്, മഹാതേജസ്വിയായ ഒരു വിപ്രകുമാ രൻ കാശിയിൽവന്നു. വൈരാഗ്യം തികഞ്ഞ സൎവ്വ വേദജ്ഞനാണദ്ദേഹം. സംസാരസാഗരത്തെ തരണം ചെയ്യേണ്ടതിലേക്കു് ഗുരുകാരുണ്യനൌകത്തെ തൃഷ്ണയോ

ടെ അന്വേഷിച്ചുകൊണ്ടാണ് അദ്ദേഹത്തിന്റെ വരവ്. ആ സുന്ദരരൂപൻ ശങ്കരാചാര്യനെ ചെന്നുകണ്ടു് അദ്ദേഹത്തിന്റെ കാല്ക്കൽ വീണു് അഭയത്തിന്നായി പ്രാർത്ഥിച്ചു.

ആചാര്യൻ—നീ ആരാണു്? നിന്റെ വീടു് എവിടെയാണു്? ധീരനായ നീ എങ്ങോട്ടാണു പുറപ്പെട്ടിരിക്കുന്നതു്? നീ ബാലനാണെങ്കിലും ബുദ്ധികൊണ്ടു വൃദ്ധനാണെന്നു് എനിക്കു തോന്നുന്നു.

ആഗതൻ—ഗുരുദേവാ, ഞാൻ ബ്രാഹ്മണകുമാരനാണു്. കേരളമാണു് എന്റെ നാടു്. മഹർഷിദർശനത്തിന്നായി ആഗ്രഹിച്ചു ഞാൻ വീട്ടിൽനിന്നു് പുറപ്പെട്ടിരിക്കയാണു്. ഭൂമിയിൽ പലേടത്തും സഞ്ചരിച്ചു വിശ്വനാഥഭജനത്തിന്നായി ഇപ്പോൾ ഇവിടെ വന്നിരിക്കയാണു്. ഘോരസംസാരത്തിൽ നിമഗ്നനായി ഞാൻ ഭയാകുലതയോടെ ഉഴലുന്നു. ഇതിൽനിന്നു മോചനത്തിന്നായി ഞാൻ തപിച്ചുകൊണ്ടിരിക്കയാണു്. അങ്ങയിൽനിന്നു് എനിക്കു രക്ഷകിട്ടുമെന്നു ഞാൻ വിശ്വസിക്കുന്നു. അതുകൊണ്ടു് അങ്ങയെ അഭയം പ്രാപിച്ചിരിക്കുന്ന എന്നെ കാരുണ്യപൂർവ്വം അനുഗ്രഹിച്ചാലും!

ഇതുകേട്ടു് ആ ലക്ഷണാന്വിതനായ മുമുക്ഷുവിനെ ശങ്കരാചാര്യൻ സുപ്രസന്നനായി സ്വീകരിച്ചു് അഭയം നൽകി അനുഗ്രഹിച്ചു. അദ്ദേഹം വൈരാഗ്യം തികഞ്ഞ ആ ശിഷ്യന്നു് യഥാവിധി സന്യാസം നൽകുകയും ചെയ്തു.

സനന്ദനനെന്നു വിഖ്യാതനായ മഹാത്മാവാണു് ഈ കുമാരൻ. ഇദ്ദേഹമാണു് ആചാര്യന്റെ പ്രഥമശിഷ്യൻ.

ആചാൎയ്യന്റെ കാരുണ്യത്താൽ ദാരുണ സംസാരസാഗരത്തിൽനിന്നു സനന്ദനൻ സന്യാസത്താൽ കരയേറി.

പിന്നീടു ചിത്സുഖൻ, ആനന്ദഗിരി മുതലായ പണ്ഡിതന്മാർ ആചാൎയ്യന്റെ ശിഷ്യന്മാരായി. അവർ സംസാരത്തിൽ വിരക്തരായി മഹാദേവനെ ആരാധിച്ചുകൊണ്ടു സൎവ്വദാ ധ്യാനനിഷ്ഠയിൽ ആനന്ദം ഭുജിക്കുന്നവരാണെങ്കിലും, ലോകകാൎയ്യത്തിനുവേണ്ടി ആചാൎയ്യസേവനാൎത്ഥം കുതൂഹലത്തോടെ സന്നദ്ധരായി.

പുരുഷാൎത്ഥസിദ്ധിക്കായി പ്രവൎത്തിക്കുന്നവൎക്കു സാധുശബ്ദങ്ങളാൽ ഹൃദയാമോദംവളൎത്തുകയാണു ശേഷൻ ചെയ്യുന്നതു്. കവിശ്രേഷ്ഠനായ വാല്മീകിയാവട്ടെ, കല്പിതാൎത്ഥങ്ങളാൽ ആഹ്ലാദിപ്പിച്ചുകൊണ്ടിരിക്കുന്നു. പുരുഷാൎത്ഥപ്രദമായ സൂക്തികളാണു് വ്യാസനിൽനിന്നു പുറപ്പെടുന്നതു്. എന്നാൽ, ശങ്കരാചാൎയ്യൻ അവരിൽനിന്നെല്ലാം കവിഞ്ഞു് മനുഷ്യരെ കൃതാൎത്ഥരാക്കുകതന്നെ ചെയ്യുന്നു.

സാക്ഷാൽ നാരായണപ്രഭാവനായി ആചാൎയ്യൻ കാശിയിൽ പ്രശോഭിച്ചു. ആ നാട്ടിലുള്ളവരെല്ലാം അദ്ദേഹത്തെ പൂജിച്ചുതുടങ്ങി. ഒരുനാൾ മാദ്ധ്യാഹ്നികത്തിന്നായി അദ്ദേഹം ശിഷ്യരോടുകൂടി ഗംഗാനദിയിലേക്കു പോകയായിരുന്നു. അപ്പോൾ, ഭയങ്കരരൂപികളായ നാലു നായ്ക്കളോടുകൂടി ഒരു ചണ്ഡാലൻ എതിരെ വരുന്നതു കണ്ടു. ഉടനെ ആയാളോടു് അകലെ മാറുവാൻ ആചാൎയ്യൻ വിളിച്ചുപറഞ്ഞു. അതു കേട്ടപ്പോൾ, ആ ചണ്ഡാലൻ ആചാൎയ്യനെ വിസ്മയത്തോടെ നോക്കി.

"താങ്കൾ വേദാന്തിയും സന്യാസിയുമായിരുന്നിട്ടും താങ്കൾക്കു് ഇപ്പോഴും ഭേദഭ്രമമുണ്ടെന്നറിഞ്ഞതിൽ ഞാൻ അത്ഭുതപ്പെടുന്നു. ദൈവം ഏകമാണെന്നും സത്യമാണെന്നും വേദാന്തം പറയുന്നതു താങ്കൾ വിസ്മരിച്ചു

വോ? ദണ്ഡും, കമണ്ഡലുവും, കാവിമുണ്ടും ധരിച്ച് സത്യബോധം ലേശംപോലുമില്ലാത്ത ചിലർ വേഷംകൊണ്ടും, ചതുരവാക്കുകൾകൊണ്ടും, മൂഢാത്മാക്കളായ ഗൃഹസ്ഥന്മാരെ വഞ്ചിക്കാറുണ്ട്. അക്കൂട്ടത്തിലാണോ പണ്ഡിതാഗ്രേസരനായ താങ്കളും ഉൾപ്പെടുന്നത്? ദേഹത്തെയോ ദേഹിയെയോ ഏതിനെയാണ് താങ്കൾ അകലെ മാറുകയെന്ന് ആജ്ഞാപിക്കുന്നത്? അന്നമയമാണ് താങ്കളുടെ ശരീരം. എന്റെ ദേഹവും അന്നമയംതന്നെ. അന്നമയത്തിൽനിന്ന് അന്നമയത്തിന്നു തന്നെ ഭേദമുണ്ടാകുമോ? താങ്കൾക്കുള്ള ചൈതന്യം എനിക്കുമുള്ളതാണ്. ചൈതന്യത്തിൽനിന്നു ചൈതന്യം ഭിന്നമാകുമോ? താൻ ബ്രാഹ്മണനാണെന്നും ഇതരൻ ചണ്ഡാലനാണെന്നും ബ്രാഹ്മണചണ്ഡാലന്മാർ തമ്മിൽ വലുതായ അന്തരമുണ്ടെന്നുമുള്ള ഭേദഭ്രമം പ്രത്യഗാത്മാവിനെ സംബന്ധിച്ചു താങ്കൾക്കുണ്ടാകുന്നത് യുക്തമാണോ? വിശ്രുതമായ ഗംഗാജലത്തിലും നാറിപ്പുളിച്ച കള്ളിലും സൂര്യൻ പ്രതിബിംബിക്കുന്നതിൽ യാതൊരു ഭേദവും കാണാറില്ല. പൂർണ്ണനും, പുരാണനും, നിരാമയനും ദേഹബന്ധഹീനനുമാണ് ആത്മാവ് എന്നു ചിന്തിക്കാതെ, താൻ മഹാബ്രാഹ്മണനാണെന്നും അന്യൻ അന്ത്യജനാണെണം, താൻ ശുദ്ധനാണെന്നും അന്യൻ അകലെ മാറേണ്ടവനാണെന്നും, താങ്കൾ വെറുതെ മോഹിക്കുന്നുവല്ലോ. ആദ്യവും അവ്യക്തവും വേദാന്തവേദ്യവുമായ ആത്മാവിനെ വ്യാമോഹത്താൽ വിസ്മരിച്ച്, ഈ അനിത്യമായ ശരീരത്തിൽ താങ്കൾക്ക് അഹംഭാവമുണ്ടായതെങ്ങിനെ? കഷ്ടം, കഷ്ടം! മായാമയനായ ഈശ്വരന്റെ ഈ മഹത്തായ ഇന്ദ്രജാലത്തിൽ മഹാത്മാക്കൾപോലും മോഹിതരായ്ത്തീരുന്നത് അത്ഭുതം തന്നെ.”

ശങ്കരാചാര്യൻ—പുരുഷശ്രേഷ്ഠനായ താങ്കൾ എന്നോടു പറഞ്ഞതൊക്കെയും സത്യംതന്നെയാണ്. അന്ത്യനെ അന്ത്യജനെന്നു കാണുന്ന ഭേദബുദ്ധിയെ താങ്കളുടെ മതംപോലെ ഞാൻ ഇതാ പരിത്യജിച്ചിരിക്കുന്നു. വേദാന്തത്തെ ശ്രദ്ധയോടെ കേൾക്കുകയും ചിന്തിക്കുകയും മനസ്സിൽ ഉറപ്പിക്കുകയും ചെയ്യുന്നവരായി ഭൂമിയിൽ പലരുമുണ്ട്. അവർക്കാർക്കുംതന്നെ ഈ ഭേദഭ്രമത്തിൽനിന്ന് അകലുവാൻ കഴിയുന്നില്ല. ഇക്കാണുന്നതു മുഴുവൻ ബ്രഹ്മമാണെന്നറിയുന്നവൻ ബ്രാഹ്മണനായാലും ചണ്ഡാലനായാലും ഒരുപോലെ പൂജനീയനാണെന്നാണ് എൻെറ മതം. ശിവനിലും വിഷ്ണുവിലും ചേർന്നിട്ടുള്ള ആ ചൈതന്യംതന്നെയാണ് എന്നിലും ഈ ഈച്ചയിൽപ്പോലുമുള്ളതു്. പിന്നെ എന്തിനാണ് ഈ ഭേദബുദ്ധി? കാണുന്നതൊക്കെയും അസത്യമാണെന്ന വിശ്വാസം മനസ്സിൽ സുദൃഢമായുള്ളവൻ ബ്രാഹ്മണനായാലും ചണ്ഡാലനായാലും എൻെറ ആചാര്യൻതന്നെ. ബോധമൊന്നല്ലാതെ ലോകത്തിൽ വേറെയൊന്നുമില്ലെന്നും, ബോധസ്വരൂപനാണു താൻ എന്നും, തന്നിൽനിന്ന് അന്യമായി യാതൊന്നുമില്ലെന്നും നിശ്ചയമുണ്ടായവൻ എൻെറ ഗുരുവാണ്.

ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കും ആ ചണ്ഡാലൻ പെട്ടെന്നു തിരോഭവിച്ചു. ആ സ്ഥാനത്തു ചതുർവ്വേദങ്ങളോടുകൂടിയ ശിവനാണ് എഴുന്നള്ളിയിരിക്കുന്നതു കണ്ടതു്. ഭയവും ഭക്തിയും, അത്ഭുതവും ആമോദവും, ധൈര്യവും വിനയവും ഒക്കെക്കൂടി ഇടകലർന്നുള്ള നിലയിൽ ആചാര്യൻ ത്രിനേത്രഭഗവാനെ സ്തോത്രംചെയ്തു.

"ഭഗവാനേ, ദേഹദൃഷ്ട്യാ നോക്കിയാൽ ഞാൻ അങ്ങയുടെ ദാസനാണ്. ജീവദൃഷ്ട്യാ നോക്കിയാൽ ഞാൻ

അങ്ങയുടെ അംഗത്തിൽനിന്നാണ ജനിച്ചിരിക്കുന്നതു്. ആത്മദൃഷ്ട്യാ വിചാരിച്ചാൽ സൎവ്വാത്മകനായ അങ്ങുതന്നെയാണ ഞാൻ. ഇപ്രകാരമുള്ള ബുദ്ധി എല്ലാ ശാസ്ത്രങ്ങളെക്കൊണ്ടും എന്നിൽ ഉറച്ചിരിക്കുന്നു. ആലോകനംകൊണ്ടു മാത്രം ലോകത്തിലെ ബാഹ്യവും ആന്തരവുമായ അന്ധകാരമെല്ലാം അകററുന്നതും, അടച്ചുവെക്കുവാൻ തക്ക പെട്ടിയോ, തരമേതെന്നു നിൎണ്ണയിക്കുവാൻ തക്ക നികഷമോ, ഒരിടത്തും ആകരമോ ഇല്ലാത്തതും, യോഗികൾക്കെല്ലാം പ്രാൎത്ഥനീയവുമായ ശ്രുതിരത്നത്തെയാണല്ലോ അങ്ങു് ശിരോഭൂഷണമാക്കിയിരിക്കുന്നതു്. അങ്ങയെ ഞാൻ സൎവ്വദാ വന്ദിക്കുന്നു. ഗുരുകാരുണ്യമില്ലെങ്കിൽ ശാസ്ത്രങ്ങളെക്കൊണ്ടു കാൎയ്യമെന്താണു്? സൽബോധം ഭവിക്കുന്നില്ലെങ്കിൽ ഗുരുകാരുണ്യംകൊണ്ടും ഫലമില്ലാ. പരതത്വമില്ലാത്ത ജ്ഞാനം ആലംബനശൂന്യമാണു്. അതുകൊണ്ടു തത്വബോധങ്ങൾക്കു് ആധാരമായുള്ളതേതോ അതിനെ ഞാൻ നമസ്കരിക്കുന്നു."

ശിവൻ—അസ്മദാദികൾക്കുള്ള പദവിയെ ധന്യനായ നീ പ്രാപിച്ചിരിക്കുന്നു. നിന്റെ തപോനിഷ്ഠയെ ഞാൻ പരീക്ഷിച്ചുനോക്കുകയാണു് ഇപ്പോൾ ചെയ്തതു്. എന്റെ പ്രസാദത്തിന്നു പാത്രമായി, കീൎത്തിമാനായ വ്യാസനെപ്പോലെ നീ വാണാലും. ആ പരാശരപുത്രൻ വേദങ്ങളെ പകുക്കുകയും, ബ്രഹ്മസൂത്രത്തെ നിൎമ്മിക്കുകയും ചെയ്കയുണ്ടായി. വൈശേഷികാദി സൎവ്വമതങ്ങളേയും ഖണ്ഡിച്ചുകൊണ്ടുള്ള ആ സൂത്രം ഏററവും ഉത്തമമാണു്. കലിദോഷം വളൎന്നു ചില മന്ദബുദ്ധികൾ രണ്ടുമൂന്നു വേദവാക്യങ്ങൾ അല്പസ്വല്പം ഗ്രഹിച്ചുതോട്ടുകൂടി, ഒന്നിന്നും കൊള്ളാത്ത മട്ടിൽ ഭാഷ്യങ്ങളുണ്ടാക്കുകയാൽ അവയെ പിടിച്ചു

കൊണ്ടു ചില ബുദ്ധന്മാർ വേദത്തെ ദൂഷിക്കുവാൻ വഴിയാഞ്ഞീന്നിരിക്കുന്നു. അതുകൊണ്ടു വേദാന്തത്തിന്റെ സൂക്ഷ്മാത്ഥതത്വം ഗ്രഹിച്ചിട്ടുള്ള നീ ദുഷ്ടമതങ്ങളെയെല്ലാം ഉടച്ചെറിഞ്ഞു്, സത്യത്തെ വെളിപ്പെടുത്തിക്കൊണ്ടു് ഉടനെ ബ്രഹ്മസൂത്രത്തിന്നു് ഭാഷ്യം ചെയ്യണം. ആ ഭാഷ്യം സ്വർല്ലോകസത്യലോകങ്ങളിൽപ്പോലും വിളികൊള്ളും. ഭാസ്കരൻ, മണ്ഡനമിശ്രൻ മുതലായ വിദ്വാന്മാരെ ജയിച്ചു് ഈ ഭൂമിയിലെങ്ങും ബ്രഹ്മവിദ്യയെ പ്രതിഷ്ഠിച്ചു്, മോഹാന്ധകാരത്തിന്നു് ദിവാകരന്മാരായ ശിഷ്യശ്രേഷ്ഠന്മാരെ പരതത്വമാർഗ്ഗത്തിന്റെ സംരക്ഷണത്തിന്നായി മുഖ്യപ്രദേശങ്ങളിൽ വാഴിച്ചു്, കൃതകൃത്യനായി നീ എന്നിൽവന്നു ലയിച്ചുകൊള്ളുക.

ശങ്കരാചാൎയ്യനെ ഇങ്ങിനെ അനുഗ്രഹിച്ചു ശങ്കരഭഗവാൻ ഉടനെ അന്തർദ്ധാനം ചെയ്തു.

അന്നുമുതൽ ആചാൎയ്യന്റെ വിചാരമെല്ലാം സൎവ്വലോകഹിതാത്ഥം സൂത്രഭാഷ്യം ചെയ്യേണ്ട കാൎയ്യത്തിലായി. അതിലേക്കു വേണ്ടുവോളം കൎത്തൃത്വശക്തി അദ്ദേഹം മഹാദേവഭജനത്താൽ നേടിയതിൽപ്പിന്നെ ബദരികാശ്രമത്തിലേക്കു യാത്രയായി. കാശിയിൽനിന്നു് ആ അദ്വൈതിസാൎവ്വഭൌമൻ എഴുന്നള്ളുമ്പോൾ അസ്തപൎവ്വതം മനോജ്ഞമായ ചന്ദ്രബിംബത്തെക്കൊണ്ടു് ആലവട്ടവും, ദിഗ്സുന്ദരിയാൾ പ്രഭാവ്യാജേന വെൺചാമരവും കൈക്കൊണ്ടു.

ബദരികാശ്രമത്തിൽ മററുമുനിമാൎക്കിടയിൽ വാണുകൊണ്ടു്, സൎവ്വോൽകൃഷ്ടമായ സൂത്രഭാഷ്യം ശങ്കരാചാൎയ്യൻ ചമച്ചു. അതിന്നു പുറമേ, ഉപനിഷത്തുകൾക്കു, സനൽസുജാതീയത്തിന്നും, നർസിംഹതാപനീയത്തിന്നും,

ഭഗവൽഗീതയ്ക്കും അദ്ദേഹം വ്യാഖ്യാനമുണ്ടാക്കി. ഉപദേശസഹസ്രിക മുതലായ വേറെയും പല ഉത്തമഗ്രന്ഥങ്ങൾ അദ്ദേഹം അക്കാലത്തു് എഴുതുകയുണ്ടായി.

ഇങ്ങിനെ ശങ്കരഭാസ്വാൻ ഉദിച്ചു ലോകമെങ്ങും പ്രകാശിച്ചുതുടങ്ങിയപ്പോൾ, ദുർബുദ്ധികളാൽ പ്രണീതമായ ദുർവ്യാഖ്യാനതമസ്സൊക്കെയും നശിച്ചുവെന്നുതന്നെയല്ലാ, ദ്വൈതാദിചന്ദ്രൻ നിഷ്പ്രഭനായ്ത്തീരുകയും ചെയ്തു.

താൻ ഉണ്ടാക്കിയ ഭാഷ്യം ശങ്കരാചാര്യൻ സ്വന്തം ശിഷ്യന്മാരെ പഠിപ്പിച്ചുതുടങ്ങി. ശിഷ്യരിൽവെച്ചു് ഏററവും സമർത്ഥനായി പ്രശോഭിച്ചതു സനന്ദനനാണു്. അദ്ദേഹത്തിന്റെ ആ ഉയർച്ച കണ്ടു മററു ശിഷ്യന്മാർക്കു് അസൂയയുണ്ടായി. ഇതു് ആചാര്യൻ അറിഞ്ഞു്, തന്നോടു സനന്ദനനുള്ള ഭക്തി എത്ര ദൃഢവും പൂർണ്ണവുമാണെന്നു മററുള്ളവർക്കു കാണിച്ചുകൊടുക്കുവാൻ തരം നോക്കിക്കൊണ്ടിരുന്നു. ഒരുനാൾ സനന്ദനൻ നദിയുടെ അക്കരയിലും, ആചാര്യൻ ഇക്കരയിലും മററു ശിഷ്യന്മാരോടുകൂടി നില്ക്കയായിരുന്നു. അപ്പോൾ സനന്ദനനെ ആചാര്യൻ തന്റെ അടുക്കലേക്കു വിളിച്ചു. ഗുരുപാദഭക്തിയാൽ ഘോരമായ സംസാരസാഗരത്തെപ്പോലും തരണംചെയ്യാമെങ്കിൽ ഈ പുഴയെ ഗുരുനിയോഗത്താൽ നടന്നുകൊണ്ടു കടക്കുവാൻ താൻ ശക്തൻതന്നെയാണു് എന്നു സനന്ദനൻ വിശ്വാസത്തോടെ നിശ്ചയിച്ചു് അപ്രകാരം ഉടൻ ചെയ്തു. അദ്ദേഹം പുഴയുടെ മീതെ നടന്നുതുടങ്ങിയപ്പോൾ, ഓരോ അടി വെക്കുന്നതിലും ഓരോ താമരപ്പൂവു് ഉയർന്നുവന്നു് താങ്ങിക്കൊടുത്തു. ഭക്തിപ്രഭാവത്താൽ സനന്ദനൻ ചെയ്ത ഈ അമാനുഷകർമ്മം സർവ്വരും അത്ഭുതത്തോടെ കണ്ടു. അന്നുമുതൽ ശങ്കരാനുഗ്രഹത്താൽ സനന്ദനനു പത്മപാദൻ എന്നു പേരുണ്ടായിവന്നു.

ആത്മവിദ്യയ്ക്ക് ഉപദേഷ്ടാവായി വിളങ്ങുന്ന കൃതാത്മാവായ ശങ്കരനെ തത്വജ്ഞന്മാരാൽ അലംകൃതമായ സദസ്സിൽവെച്ച്, ഗർവ്വിഷ്ഠന്മാരും, സംരബ്ധന്മാരുമായ പാശുപാതമതസ്ഥന്മാർ ഒട്ടും വിവേകംകൂടാതെ ഒരിക്കൽ ഏററവും ആക്ഷേപിച്ചു. അപ്പോൾ ആ മതത്തെത്തന്നെ ശങ്കരാചാര്യൻ തകർത്തുകളഞ്ഞു.

"പശുപതിരൂപേണ ഈശ്വരനെ ധ്യാനിക്കുകയെന്നതാണല്ലോ നിങ്ങളുടെ മതം. ധ്യാനത്താൽ മോക്ഷം നേടാമെന്നു നിങ്ങൾ പറയുന്നു. ഏകതത്വത്തിൽ പര്യവസാനിക്കുന്ന ഈശ്വരസായൂജ്യമാണ് മോക്ഷം. അതു മനസ്സിനു ഭേദബുദ്ധിയുള്ള കാലംവരേക്കും ഭവിക്കുന്നതല്ലാ. തന്നിൽനിന്നു വേറെയായിട്ട് നിങ്ങൾ പശുപതിയെ സങ്കല്പിക്കുന്ന കാലത്തോളം നിങ്ങളിൽ ഭേദബുദ്ധിയുണ്ടെന്നു നിശ്ചയമാണ്. ധ്യാനത്തിൽ ഒരുവനു മുക്തനാവാമെങ്കിൽ, അവന്ന് അതു പിന്നീടു നഷ്ടമാകുന്നതെങ്ങിനെ? നിത്യമാണ് മോക്ഷം. മുക്തനായവന്ന് ഒരിക്കലും സംസാരബാധയില്ല. ധ്യാനത്താൽ നേടുന്നുവെന്നു പറയുന്ന മുക്തിയാവട്ടെ, ചിലപ്പോൾ ഉള്ളതെന്നും ചിലപ്പോൾ ഇല്ലാത്തതെന്നുമായിട്ടാണു കാണുന്നതു്. അങ്ങിനെ നിത്യമല്ലാത്തതു് മുക്തിയല്ല. അതു വെറും ഭാവമാണ്. ഭാവമേതും അനിത്യമാണെന്നുള്ളതു സർവസമ്മതമാണല്ലോ. പിന്നെ, നിങ്ങൾ പറയുന്നതു്, ഈ മുക്തിയുടെ കാലത്തു് ഈശ്വരന്റെ ഗുണങ്ങളെല്ലാം പശുകല്പിതരായ മനുഷ്യരിൽ സംക്രമിക്കുന്നുവെന്നാണ്. തീരെ അബദ്ധമാണ് ഈ വാദം. അവയവഹീനങ്ങളാണ് ഗുണങ്ങൾ. അവ ഒന്നിൽനിന്നു മറെറാന്നിലേക്കു സംക്രമിക്കുന്നവയല്ല. ഓരോന്നിലുമുള്ള ഗുണം അതതിൽത്തന്നെ അടങ്ങിനില്ക്കുകയേയുള്ളു. പുഷ്പഗന്ധം വായു

വിലെന്നപോലെ ഈശ്വരഗുണം ജീവനിൽ സംക്രമിക്കു മെന്നു ശങ്കിക്കുന്നതു തെററാണു്. ഗന്ധസമവാഹിയായ വായുവിൽ ഗന്ധം കലൎന്നു് ഗന്ധബുദ്ധിയുണ്ടാകുകയാണു്. അതുപോലെ, ഈശ്വരന്റെ ഗുണങ്ങളിൽ ചിലതു് മുക്തന്മാരെ ആശ്രയിക്കുകയാണെന്നോ പറയുന്നതു്? നിൎവ്വാണംപ്രാപിച്ച പശുക്കളെ മഹാദേവന്റെ സൎവ്വഗുണങ്ങളും ചെന്നു് ആശ്രയിക്കുകയെന്നോ? എന്നാൽ, ഈ വാദത്തിൽ ഭേദബുദ്ധിയും ഈശ്വരന്നു് അപകൎഷവുമാണു മുഴച്ചുനില്ക്കുന്നതു്. അപൂൎണ്ണതാദി ദോഷങ്ങളുള്ള ഈശ്വരൻ ആരാധ്യനോ, ഭേദബുദ്ധിയുള്ള മനുഷ്യൻ മുക്തനോ അല്ലാ. അതുകൊണ്ടു് നിങ്ങളുടെ മതം ആധാരഹീനമാണു്.

ശങ്കരാചാൎയ്യൻ ഇങ്ങിനെ വാദിച്ചുതുടങ്ങിയപ്പോൾ, പണ്ഡിതമ്മന്യന്മാരായ ആ താന്ത്രികന്മാരൊക്കെയും തലതാഴ്ത്തി. ഗരുഡൻ ഊക്കോടുകൂടി പക്ഷങ്ങളെക്കൊണ്ടു ഫണങ്ങളിൽ താഡിക്കുകയാൽ, ചീറിക്കൊണ്ടു നിന്ന സൎപ്പങ്ങളിൽനിന്നു വിഷവീൎയ്യമെല്ലാം അകന്നതുപോലെ ശങ്കരാചാൎയ്യൻ കഠിനവാദങ്ങൾ സാമൎത്ഥ്യത്തോടെ ചൊരിയുകയാൽ ആ പാശുപാതന്മാരുടെ ഗൎവ്വമൊക്കെയും അടങ്ങി. ആചാൎയ്യനാവട്ടെ, വേദാന്തകാന്താരസഞ്ചാരിയായി, വാദിഗജങ്ങൾക്കു ഭയങ്കരനായി, സൂക്തിനഖാഗ്രദംഷ്ട്രനായി പഞ്ചാസ്യനെപ്പോലെ ധീരതയോടേ ശോഭിച്ചു.

ഇത്രയും ചെറുപ്പത്തിൽ ഈ സന്യാസിക്കു് ഇത്രയും അമാനുഷമായ മഹിമയുണ്ടായതു കണ്ടു കാശിനിവാസികൾക്കു് ആശ്ചൎയ്യമുണ്ടായി. അങ്ങിനെ ആചാൎയ്യന്റെ കീൎത്തി രാജ്യമെങ്ങും വ്യാപിച്ചു.

ശാസ്ത്രങ്ങളെയെല്ലാം ശങ്കരാചാൎയ്യൻ സുഗമമായ ഭാഷയിൽ വ്യാഖ്യാനിച്ചു. ഭാസ്കരൻ, ഗുപ്തമിശ്രൻ മുതലായ അന്നത്തെ മഹാപണ്ഡിതന്മാർ സാരജ്ഞമൌലിയായ ആചാൎയ്യനെക്കൊണ്ടു് തലപൊക്കാതെയായി. കുദൃഷ്ടികൾക്കുള്ള കുമതമെന്നപേരിൽ താണുകിടന്നിരുന്നതും, വിശുദ്ധാശയന്മാൎക്കു് ആമോദം വളൎത്തുവാൻ വേദവ്യാസൻ ഉദ്ധരിച്ചതുമായ വൃദ്ധഗോവിനെ വേദാന്തദേശികനായ ശങ്കരൻ ഭാഷ്യസൂക്താമൃതത്താൽ പങ്കവിനിർമ്മുക്തമാക്കി. കണാദൻ, സാംഖ്യൻ, ബൌദ്ധൻ, ഭട്ടപാദൻ എന്നിവർ ഖിന്നനാക്കി വിട്ട പുരുഷനെ ആ മംഗലാത്മാവു പരേശനാക്കിയുയൎത്തി. പീയൂഷപ്രവാഹത്തെ വെല്ലുന്ന സൽകൃതികളെക്കൊണ്ടു മററു കൃതികളെയെല്ലാം അദ്ദേഹം താഴ്ത്തി. അദ്ദേഹം വിരചിച്ചു തുടങ്ങിയ പദ്യങ്ങൾ സൎവ്വജനത്തിന്നും ആഹ്ലാദകമായി.

ഇങ്ങിനെയെല്ലാമിരുന്നിട്ടും, ശങ്കരാചാൎയ്യന്റെ നിൎദ്ദോഷമായ ഭാഷ്യത്തിൽ അസൂയകൊണ്ടു തെററു കാണുവാൻ ചിലരുണ്ടായി. ഗൌതമപക്ഷീയരായ ഭേദവാദികളാണവർ. അനുമാനപ്രമാണത്തെയാണു ജ്ഞാനസാധനമായി അവർ അംഗീകരിച്ചിരിക്കുന്നതു്. അവർ ഭാവിയെക്കുറിച്ചു ചിന്തിക്കുവാൻ ക്ഷമയില്ലാതെ, അഗ്നിയെ കണ്ടു് അതിലേക്കു ചാടുന്ന ശലഭങ്ങളെപ്പോലെ ആചാൎയ്യനോടു വാദിക്കുവാൻ ചെന്നു. വെട്ടിമുറിച്ചാലും, തീയിലിട്ടു ചുട്ടാലും, ഉരക്കോടെ ഉരച്ചാലും സുവൎണ്ണത്തിന്റെ ശോഭയ്ക്കു വൃദ്ധിയല്ലാതെ ക്ഷയമുണ്ടാകുമോ? വാദികൾ വന്നു മദിച്ചപ്പോൾ ശാങ്കരഭാഷ്യം പൂൎവ്വാധികം ശോഭായമാനമായി.

ആചാൎയ്യക്ഷീരാബ്ധിയിൽനിന്നു ഭാഷ്യസുധാകരൻ ഉദിച്ചു കുമതാന്ധകാരങ്ങളെ അകററി, ബുധന്മാൎക്കു്

അമൃതം നൽകി, മുമുക്ഷുമനശ്ചകോരങ്ങളെ ഏററവും സുഖിപ്പിച്ചുകൊണ്ടു വിളങ്ങി. വേദവാക്യസാഗരത്തെ മഥനംചെയ്തതിൽനിന്നു് ഉൽഭൂതവും, ബുധവൃന്ദങ്ങളാൽ സംസേവിതവുമായ ആ ഭാഷ്യാമൃതം ജനങ്ങൾക്കു് അജരത്വവും അമരത്വവും കൊടുക്കുമാറായി. സാധുചിത്താബ്ജങ്ങളെ വികസിപ്പിച്ചും, അജ്ഞാനാന്ധകാരത്തെ നശിപ്പിച്ചും, പ്രത്യൎത്ഥിപേചകങ്ങൾക്കു ശോകം വളൎത്തിയും ആ ആചാൎയ്യഭാഷ്യഭാസ്വാൻ ഉജ്ജ്വലിച്ചു. ആമ്നായാൎണ്ണവത്തെ ന്യായമന്ദരംകൊണ്ടു മഥിച്ചപ്പോൾ അതിൽനിന്നുണ്ടായ ഭാഷ്യാമൃതം ശ്രവണമാത്രേണ ബുധന്മാൎക്കു് അമൃതത്വം നൽകി.

വിഷ്ണുവിന്റെ പാദപങ്കജത്തിൽനിന്നാണല്ലോ ഭാഗീരഥിയുണ്ടായതു്. ശാങ്കരഭാഷ്യമാവട്ടെ, ശങ്കരന്റെ മുഖാരവിന്ദത്തിൽനിന്നാണു സംജാതമായതു്. ജനങ്ങളെ മുക്കുകയാണു ഭാഗീരഥി ചെയ്യുന്നതു്. ശാങ്കരഭാഷ്യം ജനങ്ങളെ എപ്പൊഴും കരയേററുന്നു.

സൂത്രങ്ങളിൽ ന്യായരത്നങ്ങളെ പരാശരനന്ദനൻ കോൎത്തുകാണിച്ചു. അതു് പണ്ഡിതന്മാർ അൎത്ഥലാഭമില്ലായ്കയാൽ അന്നു കൈക്കൊണ്ടില്ല. ഇന്നു് അവർ അതിനെക്കൊണ്ടു് അൎത്ഥലാഭത്താൽ മണ്ഡിതന്മാരായ്ത്തീൎന്നിരിക്കുന്നു. അങ്ങിനെ ശങ്കരാചാൎയ്യനാൽ വ്യാസൻ കൃതാൎത്ഥനായി. സൂരീന്ദ്രന്മാരുടെ തപഃഫലമായുണ്ടായ ശ്രുതിവിലാസിനി തന്റെ കുന്തളബന്ധത്തിൽ തെളിവോടെ ചാൎത്തുന്ന അഴകേറിയ മുല്ലമാലയാണു് ശാങ്കരഭാഷ്യം. വാഗ്ദേവിയുടെ ചിരഭോഗ്യഭാഗ്യത്തിന്റെ ഭാണ്ഡാഗാരമാണതു്. വ്യാസസൂത്രത്തിന്റെ പുണ്യോദയമായി പ്ര

ശോഭിക്കുന്ന ആ ഭാഷ്യരസായനം, മേലിൽ ഭൂമിയിൽ ജനിക്കേണമെന്നില്ലാത്ത ധന്യന്മാൎക്കു ഉള്ളിലാകാതിരിക്കയില്ല.

---

## അഞ്ചാം അദ്ധ്യായം.

---

സുരുചിരമായ സുരതരംഗിണീതീരത്തിൽ ശങ്കരാചാൎയ്യൻ ഒരു നാൾ ഭാഷ്യാൎത്ഥം ശിഷ്യന്മാരെ പഠിപ്പിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്പോൾ, മുതുമുത്തനായ ഒരു ബ്രാഹ്മണൻ വടികുത്തിക്കൊണ്ടു പതുക്കെപ്പതുക്കെ നടന്നുവരുന്നതുകണ്ടു. വയോധികതനിമിത്തം അംഗങ്ങളെല്ലാം അവശങ്ങളാകകയാൽ അടിതെററി വീണേക്കുമോ എന്ന ശങ്കയുണ്ടാകുമാറു അത്രയ്ക്കു വിറച്ചുകൊണ്ടാണു് അദ്ദേഹത്തിൻെറ വരവു്. ശിഷ്യസമേതം ആചാൎയ്യൻ സ്ഥിതിചെയ്യുന്നിടത്തു വന്നു് അവരെയെല്ലാം ഒന്നു നോക്കിയതിൽപ്പിന്നെ—"നിങ്ങളെ എനിക്കു് ഇതിനുമുമ്പു പരിചയമുണ്ടെന്നു തോന്നുന്നില്ല; നിങ്ങൾ എന്താണു വായിച്ചുകൊണ്ടിരിക്കുന്നതു്?" എന്നു് ഇടറിയസ്വരത്തിൽ അദ്ദേഹം ചോദിച്ചു. ഇതിന്നു ശിഷ്യരാണു മറുപടി പറഞ്ഞതു്:—

"ഭൂമിയിൽ അദ്വൈതസിദ്ധാന്തത്തെ സ്ഥാപിച്ച മഹാപ്രാജ്ഞനായ ആ സന്യാസീന്ദ്രനാണിദ്ദേഹം. ഉപനിഷത്തുകൾക്കൊക്കെക്കും ഇദ്ദേഹം ഭാഷ്യമുണ്ടാക്കീട്ടുണ്ടു്. ഇപ്പോൾ ഇദ്ദേഹം നിൎമ്മിച്ചിരിക്കുന്ന ശാരീരികസൂത്രഭാഷ്യം ഞങ്ങളെ പഠിപ്പിക്കുകയാണു്."

ഇതുകേട്ടു് ആ വൃദ്ധൻ ഒന്നു ചുമച്ചതിൽപ്പിന്നെ ആചാൎയ്യനെ നോക്കി ഇങ്ങിനെ ചോദിച്ചു:—

"താങ്കൾ ബ്രഹ്മസൂത്രത്തിന്നു ഭാഷ്യമുണ്ടാക്കിയെന്നു് ഇവർ പറയുന്നുവല്ലോ. അതു് ഉള്ളതാണോ? താങ്കൾ അതു ചെയ്തിട്ടുണ്ടെങ്കിൽ വലിയ അത്ഭുതംതന്നെ. വേദവ്യാസൻ ഉണ്ടാക്കിയ ആ സൂത്രത്തിന്റെ അൎത്ഥം താങ്കൾ ശരിയായി ധരിച്ചിരിക്കുമോ എന്നു് എനിക്കു വളരെ സംശയമുണ്ടു്. അതിൽ ഏതെങ്കിലുമൊന്നു് അൎത്ഥത്തോടു കൂടി എന്നെ കേൾപ്പിക്കാമോ? താങ്കൾക്കു് എത്രത്തോളം ജ്ഞാനമുണ്ടെന്നു ഞാനൊന്നു നോക്കട്ടെ."

ആചാൎയ്യൻ—സൂത്രാൎത്ഥം ശരിയായി ഗ്രഹിച്ചിട്ടുള്ള ഗുരുവൎയ്യന്മാരെ ഞാൻ നമസ്കരിക്കുന്നു. സൂത്രാൎത്ഥമെല്ലാം ധരിച്ചവനാണെന്ന ഗൎവ്വം എനിക്കു ലേശംപോലുമില്ല. താങ്കൾക്കു കേൾക്കേണമെങ്കിൽ, എനിക്കറിയുന്നതുപോലെ ഞാൻ പറയാമെന്നേയുള്ളു.

വൃദ്ധൻ—"തദന്തരപ്രതിപത്തൌ രംഹതി സംപരിഷ്വക്തഃ പ്രശ്നനിരൂപണാഭ്യാം" എന്ന സൂത്രത്തിന്റെ അൎത്ഥമെന്താണു്, പറയൂ?

ആചാൎയ്യൻ—കരണങ്ങളെല്ലാം തളൎന്നു് മരണം ഭവിക്കുന്നതായ കാലത്തു് സൂക്ഷ്മഭൂതങ്ങളാൽ പരിഷ്വക്തനായി ജീവൻ മറെറാരു ശരീരത്തെ പ്രാപിക്കുവാൻ ചെല്ലുന്നുവെന്നാണു് ഈ സൂത്രത്തിന്നു് താണ്ഡിശ്രുതിയിൽ ഗൌതമജൈമിനീസംവാദത്തിൽ അൎത്ഥം വിവരിച്ചിരിക്കുന്നതു്.

വൃദ്ധൻ—ഈ അൎത്ഥം ശരിയല്ല. താങ്കൾക്കു യാതൊന്നും അറിഞ്ഞുകൂടാ എന്നു് ഇതിൽനിന്നു തെളിഞ്ഞു.

അപ്പോൾ ആചാൎയ്യൻ ആ വൃദ്ധനോടു വാദത്തിന്നിറങ്ങി. വൃദ്ധൻ വിസ്മയാവഹമായ പാണ്ഡിത്യത്തോടെ പ്രതിവാദവും തുടങ്ങി. ആ ദിവസംകൊണ്ടു് അതു് അവസാനിച്ചില്ല. ഇരുവരുടേയും വാദം പിന്നേയും പിന്നേ

യും മൂക്കുന്നതേയുള്ളൂ. വൃദ്ധൻ മുന്നോട്ടുമുന്നോട്ട് അടിച്ചു കേറുന്നു. ആചാര്യൻ തട്ടുത്തട്ടുത്ത് ഉറച്ചുനില്ക്കുന്നു. അങ്ങിനെ ആ വാദം അതിഘോരമായി. എട്ടുനാൾ മുഴുവൻ ഇടവിടാതെ പൊരുതിട്ടും ഇരുവൎക്കുമുണ്ടായില്ലാ അല്പംപോലും ചാഞ്ചല്യം.

ഇത്രയുമായപ്പോൾ സനന്ദനൻ അവൎക്കിടയിൽ പ്രവേശിച്ചു് ഇങ്ങിനെ പറഞ്ഞു:—

"ഗുരുദേവാ, ഈ ബ്രാഹ്മണൻ സാക്ഷാൽ വേദവ്യാസമഹൎഷിയാണു്. വിഷ്ണുവിന്റെ അവതാരമായ വ്യാസനും ശിവന്റെ അവതാരമായ അങ്ങയും തമ്മിൽ ഇങ്ങിനെ വിവാദം തുടങ്ങിയാൽ ഈയുള്ളവർ എന്തു ചെയ്യും!"

ഇതു കേട്ട ഉടനെ ശങ്കരാചാൎയ്യൻ കൃതാഞ്ജലിയായി ആ ബ്രാഹ്മണനെ സ്തുതിച്ചു:—

"തടിൽപ്രഭയ്ക്കു് ഇടിവുചേൎക്കുന്ന ജടാമകുടത്തെ ധരിച്ചവനും, നേത്രാഭിരാമമായ മഴക്കാറുപോലെ കാന്തി കലൎന്നവനും, ധവളമയമായ യജ്ഞോപവീതവും ശ്രേഷ്ഠമായ കൃഷ്ണാജിനവും ചാൎത്തിയവനും, കലിദോഷമെല്ലാം അകലെ കളയുന്നവനുമായ വ്യാസഭഗവാൻതന്നെയാണു് അങ്ങു്. ഞാൻ ഉണ്ടാക്കിയ സൂത്രഭാഷ്യം ഗുരുകൃപാനിധിയായ അങ്ങേയ്ക്കു് നിൎദ്ദോഷമാണെന്നു തോന്നുന്നുണ്ടെങ്കിൽ, എന്റെ അപരാധങ്ങളെയെല്ലാം ക്ഷമിച്ചു് അങ്ങയെ ഞാൻ നേരെ കാണുമാറാകണം."

ഈ പ്രാൎത്ഥന കേട്ട തൽക്ഷണംതന്നെ ആ വൃദ്ധബ്രാഹ്മണരൂപംവിട്ടു വ്യാസൻ പ്രത്യക്ഷമായി. സുവൎണ്ണവല്ലികൾപോലെ സുന്ദരമായ ജടാകലാപത്തോടും, അഭീഷ്ടാൎത്ഥത്തെ പ്രകടിപ്പിക്കുന്ന ചിന്മുദ്രയോടും, ഹസ്തപത്മത്തിൽ സുശോഭനമായ കരകത്തോടും, ഇരുപത്തേഴ വെ

ണ്ടം, ണ്ണുകളോടുകൂടിയ അക്ഷസ്രക്കോടുംകൂടി, വാരിദകാന്തിയോടുകൂടിയ ശരീരത്തിൽ ഭസ്മലേപനം ചെയ്തു്, രുദ്രാക്ഷമാലചാർത്തി, സത്യബോധമെന്ന സ്രണിയാൽ അഹംകാരമെന്ന ഗജേന്ദ്രനെ വശീകരിച്ചവനും ശാസ്ത്രമെന്ന കുററിയിൽ സൂത്രമെന്ന കയറുകൊണ്ടു ശ്രുതികളെന്ന പശുക്കളെ നിബന്ധിച്ചു നിർത്തിയവനും, അപാംഗവീക്ഷണത്തിൽനിന്നുള്ള സുധാവർഷത്താൽ സർവ്വജനത്തിന്നും സുഖം നൽകുന്നവനുമായ ആ മഹർഷിസത്തമനെ ശിഷ്യസമേതം ശങ്കരൻ കണ്ടു. യഥാക്രമം ആചാരോപചാരങ്ങളെല്ലാം കഴിഞ്ഞതിൽപ്പിന്നെ ആസനസ്ഥനായ വേദവ്യാസൻെറ മുമ്പിൽ വണങ്ങിയൊതുങ്ങിനിന്നുകൊണ്ടു് ആചാര്യൻ ഉണർത്തിച്ചതാവിതു്:—

"അങ്ങേയ്ക്കു സ്വാഗതം. പരോപകാരിയായ അങ്ങയെ കാണുകയാൽ ഞാൻ കൃതാർത്ഥനായി. ശ്രുതിയിലുള്ള അർത്ഥങ്ങളെ ഉള്ളടക്കിക്കൊണ്ടു പുരാണങ്ങളുണ്ടാക്കുകയെന്ന സുദുഷ്കരകർമ്മം ചെയ്ത മഹാത്മാവാണു് അങ്ങു്. അത്തരത്തിൽ സുസംഗതാർത്ഥമായ പദ്യദ്വയം പോലും രചിക്കുവാൻ ഭൂമിയിൽ ഒരാളുമില്ലെന്നാണു സ്ഥിതി. മന്ദമതികൾക്കു കൂടിയും അറിവുണ്ടാകുവാൻ തക്കവണ്ണം ശ്രുതികളെ അങ്ങു് വിഭാഗിച്ചിരിക്കുന്നു. കാലത്രയത്തെയും ശരിയായി അറിയുന്ന മഹാപ്രാജ്ഞനാണു് അങ്ങു്. ലോകത്തിൽ വളർന്നുകൊണ്ടിരിക്കുന്ന അജ്ഞാനത്തെയെല്ലാം നശിപ്പിക്കുവാനാണു് അങ്ങു് മഹാഭാരതം ചമച്ചതു്. ശ്രുതിയിൽ പ്രതിപാദിച്ചിരിക്കുന്ന പുരാതനനും സച്ചിദാനന്ദഘനനുമായ പരമാത്മാവു് അങ്ങുതന്നെയാണു്."

വ്യാസൻ—ഞങ്ങൾ എത്തിയിരിക്കുന്ന ആ ഉന്നതസ്ഥാനത്തെ ഇതിന്നുമുമ്പുതന്നെ നീയും പ്രാപിച്ചിരിക്കുന്നു.

അഖണ്ഡമായ പാണ്ഡിത്യം നിനക്കുള്ളതു് ഞാൻ അറിഞ്ഞിട്ടുണ്ടു്. ശുകനും നീയും എനിക്കു് ഒരുപോലെ പ്രീതികരന്മാരാണു്. ഞാൻ നിന്നോടു വിവാദത്തിനാണു വന്നിരിക്കുന്നതെന്നു നീയോ ശിഷ്യന്മാരോ പരിഭ്രമിക്കരുതു്. നീ ഭാഷ്യം ചമച്ചിരിക്കുന്നുവെന്നു മഹാദേവസദസ്സിൽവെച്ചു സിദ്ധന്മാരിൽനിന്നു കേട്ടതോടുകൂടി ഞാൻ ഏററവും സന്തുഷ്ടനായി. അതുകൊണ്ടു നിന്നെ ഒന്നു കാണേണമെന്നു് ആഗ്രഹിച്ചിട്ടാണു ഞാൻ ഇപ്പോൾ ഇങ്ങോട്ടു പോന്നതു്.

ശങ്കരൻ—അങ്ങയുടെ ശിഷ്യന്മാരും മഹാനുഭാവന്മാരുമായ സുമന്തുപ്രമുഖന്മാർ അങ്ങയുടെ ശിഷ്യന്മാരായിരിക്കെ, തൃണത്തെക്കാൾ നിസ്സാരമായ ഈയുള്ളവനിൽ അങ്ങേക്കു കാരുണ്യമുണ്ടായതു് എൻെറ ഭാഗ്യം തന്നെ. അങ്ങയുടെ സൂത്രപ്രബന്ധത്തിനു് എൻെറ ഭാഷ്യദീപത്താൽ ആസ്തികമുണ്ടാക്കിയതിൽ ഞാൻ ഒട്ടും ലജ്ജിക്കുന്നില്ല. വലിയ സാഹസമാണു ഞാൻ ചെയ്തതു് എന്നു് എനിക്കറിയാം. എങ്കിലും, അങ്ങു് ഇതെല്ലാം പരിശോധിച്ചു തെററുകൾ തിരുത്തി എന്നെ ദയാപൂർവ്വം അനുഗ്രഹിച്ചാലും!

വ്യാസൻ—അനഘനായ നീ ഭാഷ്യമുണ്ടാക്കിയതു് ഒട്ടും സാഹസകർമ്മമല്ലാ. ഈ ഭാഷ്യത്തെ പരിശോധിച്ചു തെററുകൾ തിരുത്തേണമെന്നു നീ എന്നോടു പറഞ്ഞതിൽ നിൻെറ വിനയം അതിർകടന്നുപോയി! മഹാത്മാവായ ഗോവിന്ദയതിയുടെ ശിഷ്യനാണു നീ. അങ്ങിനെയിരിക്കെ നിൻെറ വാക്കു് അബദ്ധമാകുന്നതെങ്ങിനെ? നിഖിലാർത്ഥങ്ങളേയും ഗ്രഹിക്കുവാൻ തക്ക പാണ്ഡിത്യം മഹാപുരുഷനായ നിനക്കു

ണ്ടു്. അന്ധകാരത്തെ ഭാസ്കരനെന്നപോലെ നീ അമാനുഷപ്രഭാവത്താൽ വിഷയത്തെ നീക്കിയിരിക്കുന്നു. അനേകാൎത്ഥങ്ങളെ വഹിച്ചിരിക്കുന്ന നിഗൂഢഭാവങ്ങളോടുകൂടിയ സൂത്രങ്ങളെ നിനക്കല്ലാതെ മററാക്കും വിവരിക്കുവാൻ കഴികയില്ലാ. എന്റെ സൂത്രങ്ങൾ അതികഠിനങ്ങളാകയാൽ ജനങ്ങൾക്കു ശരിയായ അൎത്ഥം മനസ്സിലാവാതെയാണിരിക്കുന്നതു്. ആ സൂത്രങ്ങളെ നിൎമ്മിക്കുന്നതിനെന്നപോലെ അവയെ ഇപ്രകാരം വിവരിക്കുന്നതിന്നും വളരെ പ്രയാസമുണ്ടു്. ഞാൻ കരുതിയ ഭാവമെല്ലാം ശരിയായി ധരിച്ചു് ഇതുപോലെയൊരു ഭാഷ്യത്തെ വിവരിക്കുവാൻ മഹത്തായ ഐശ്വൎയ്യം സമൃദ്ധമായുള്ളവന്നുപോലും കഴിയുന്നതല്ലാ. വാസ്തവത്തിൽ,നീ പരാശിവാംശംതന്നെയാണു്. അതല്ലെങ്കിൽ, ശ്രുതിശിരോമാൎഗ്ഗത്തെ ഇപ്രകാരം സമുദ്ധരിക്കുന്നതിന്നു നീ ആളാകുന്നതല്ലാ. നീ സൎവ്വകലകളേയും ധരിക്കുന്നു. നിന്റെ മനസ്സിൽ ഒട്ടും ക്രോധമില്ലാ. എല്ലാംകൊണ്ടും നീ വിചിത്രശങ്കരൻതന്നെ. എന്റെ സൂത്രങ്ങൾക്കു് ഇതിനുമുമ്പു പലേ വിദ്വാന്മാരും വ്യാഖ്യാനം ഉണ്ടാക്കീട്ടുണ്ടു്. നിന്നെ പിന്തുടൎന്നു് ഇതു് ഇനിയും പലരും വ്യാഖ്യാനിച്ചേക്കാം. എന്നാൽ സൎവ്വജ്ഞനായ നിന്നെപ്പോലെ എന്റെ നിഗൂഢഹൃദയത്തെ ധരിക്കുന്നതിന്നു മററാരും ശക്തരാകുന്നതല്ലാ. ഇനി നീ ചെയ്യേണ്ടതു് ഉപനിഷത്തുകൾക്കു വ്യാഖ്യാനമുണ്ടാക്കുകയാണു്. ഭേദവാദികളായി ഭൂമിയിലുള്ള വിദ്വാന്മാരെയെല്ലാം ജയിച്ചു്, വിഷയാദി അനുബന്ധങ്ങളോടുകൂടി ഗ്രന്ഥങ്ങൾ നിൎമ്മിച്ചു് നീ ശോഭിക്കട്ടേ.

ശങ്കരൻ—ഞാൻ ഭാഷ്യമുണ്ടാക്കുകയും അതു പഠിപ്പിക്കുകയും ചെയ്തുകഴിഞ്ഞു. ദുൎമ്മതങ്ങളെയെല്ലാം ഞാൻ

അടിച്ചമത്തി. ഇനി എനിക്കു് കരണീയമായി ഒന്നു മില്ലാ. അങ്ങു് മുഹൂത്തമാത്രം മണികൎണ്ണികയിൽ നിന്നാലും. എന്റെ ശരീരത്തെ ഞാൻ അങ്ങയുടെ മുമ്പിൽവെച്ചു പരിത്യജിച്ചേക്കാം. ഇതു് ഞാൻ വളരെ നാളായി ആശിച്ചുകൊണ്ടിരിക്കുന്നതാണു്.

വ്യാസൻ—നിനക്കു മരിക്കുവാൻ കാലമായിട്ടില്ല. വിക്രമികളായ ചില വിദ്വാന്മാർ ഭൂമിയിലുണ്ടു്. അവരെ യാരെയും നീ ജയിച്ചിട്ടില്ല. അവരെക്കൂടിയും വെല്ലുന്നതുവരെക്കും നീ ജീവിതം ധരിക്കണം. അങ്ങിനെ ചെയ്യില്ലെങ്കിൽ, മോക്ഷേച്ഛയെന്നതു് അമ്മയില്ലാത്ത കുട്ടിയെപ്പോലെയായേക്കും. ധവളയശോവല്ലനനായ നിന്റെ നിഷ്കളങ്കമായ പ്രബന്ധസഞ്ചയത്തെ നിരീക്ഷിച്ചു് പരമമായ സന്തോഷം എനിക്കുണ്ടായിരിക്കയാൽ, നിനക്കു വരം തരുന്നതിന്നു് ഉത്സാഹം തോന്നുന്നുണ്ടു്. വിധിയിൽനിന്നു് നിനക്കു കിട്ടിയ ആയുഷ്കാലത്തെ സ്വന്തം കൎമ്മപ്രഭാവത്താൽ നീ ഒരിരട്ടിയായി വർദ്ധിപ്പിച്ചിരിക്കുന്നു. അതിന്റേയും ഇരട്ടിയായ വയസ്സു് ഈശ്വരപ്രസാദത്താൽ നിനക്കുണ്ടാവട്ടേ. സൂൎയ്യചന്ദ്രന്മാർ വിലീനരാകുന്നതുവരെക്കും നിന്റെ ഈ ഭാഷ്യം നിലനില്ക്കട്ടേ. അദ്വൈതസിദ്ധാന്തത്തിൽ ദോഷംകാണുന്ന എതിരാളികളെയെല്ലാം എതിൎത്തു ജയിച്ചു് അവൎക്കു നീ പരമാത്ഥജ്ഞാനം നൽകുമാറാവട്ടേ.

ശങ്കരൻ—എന്റെ ഈ ഭാഷ്യത്തിന്നു് യാതൊരു ഗുണവുമില്ലെന്നു് ഞാൻ അറിയുന്നുണ്ടു്. അങ്ങയുടെ സൂത്രങ്ങളോടുള്ള സംബന്ധംകൊണ്ടു് ഇതിന്നും പ്രചാരമുണ്ടായേക്കാമെന്നേയുള്ളു.

ഇത്രയും സംവാദം കഴിഞ്ഞ ഉടനെ, ശങ്കരനെ അനുഗ്രഹിച്ചു് വേദവ്യാസൻ തിരോഭവിച്ചു. ആ മഹർഷീന്ദ്രൻ പോയപ്പോൾ ശങ്കരൻെറ മനസ്സിന്നു വാട്ടമുണ്ടായി. ആനന്ദപ്രദന്മാരായ മഹാത്മാക്കളെ വേർപെടേണ്ടിവന്നാൽ ആക്കുമുണ്ടാകുമല്ലോ പരിതാപം. എങ്കിലും മഹാശയനായ ശങ്കരൻ ആ വിയോഗശോകത്തെ ബുദ്ധിഗുണത്താൽ അടക്കി.

അനന്തരം ആചാൎയ്യൻ ദിഗ്വിജയത്തിന്നായി കാശിയിൽനിന്നു പുറപ്പെട്ടു. തൻെറ ഭാഷ്യത്തിന്നു വാൎത്തികമുണ്ടാക്കുവാൻ കുമാരിലഭട്ടനെ ഏല്പിക്കേണമെന്നു് ഉദ്ദേശിച്ചു് അദ്ദേഹം പ്രയാഗത്തിലേക്കു ചെന്നു. അവിടെ കറുത്ത യമുനയും വെളുത്ത ഗംഗയും ഒരുമിച്ചുകൊണ്ടു മനോജ്ഞമായി ഒഴുകുന്നു. ആ പാവനനദിയിൽ ഇറങ്ങി ശങ്കരാചാൎയ്യൻ മജ്ജനം ചെയ്തപ്പോൾ അമ്മയുടെ സ്മരണയുണ്ടായി.

സ്നാനംകഴിഞ്ഞു ഗംഗാതീരത്തിൽ ശിഷ്യസമേതം അദ്ദേഹം വിശ്രമിച്ചു. അപ്പോൾ, ഗുരുദ്വേഷം കൊണ്ടുണ്ടായ പാപത്തെ നീക്കുന്നതിന്നു് തൻെറ ശരീരത്തെ കുമാരിലഭട്ടൻ ഉമിത്തീയിൽ ദഹിപ്പിക്കുന്നുവെന്നു ജനങ്ങൾ പറയുന്നതു കേട്ടു. ഉടനെ അദ്ദേഹം തിടുക്കത്തോടെ അങ്ങോട്ടു നടന്നു.

പ്രഭാകരൻ മുതലായ ശിഷ്യന്മാർ ശോകത്തോടെ കണ്ണീർചൊരിഞ്ഞുകൊണ്ടു ചുഴന്നുനില്ക്കവേ, പുകഞ്ഞുനീറുന്ന തീയ്യിൽ ശരീരം വെന്തുകൊണ്ടു കുമാരിലഭട്ടൻ വൎത്തിക്കുന്നതു് ആചാൎയ്യൻ കണ്ടു. അവർതമ്മിൽ അതിന്മുമ്പു് അഭിമുഖമായി കണ്ടറിയുകയില്ലെങ്കിലും പരസ്പരം ധാരാളം കേട്ടിട്ടുണ്ടു്. അഭിവാദ്യവും സൽക്കാരവുമെല്ലാം

യഥായോഗ്യം നടന്നതിൽപ്പിന്നെ ഭട്ടനും ആചാര്യനും തമ്മിൽ സംവാദം നടന്നു.

ഭട്ടൻ—താങ്കളെപ്പോലെയുള്ള മഹാത്മാക്കളെ ഈ ലോകത്തിൽ അതിദുർല്ലഭമായിട്ടേ കാണുകയുള്ളു. വിശേഷിച്ചു്, എന്നെപ്പോലെ ആസന്നമരണന്മാരായവൎക്കു ഭവാദൃശന്മാർ ദുഷ്പ്രാപരാണു്. ഞാൻ ചെയ്ത പൂർവ്വപുണ്യഫലമായിട്ടാണു് എനിക്കു് ഭവാനെ ഇപ്പോൾ കാണുവാൻകിട്ടിയതു്. ഭവസാഗരത്തെ തരണംചെയ്യുവാൻ ഭവാദൃശന്മാരോടുള്ള സംഗമത്താൽ സാധിക്കും. താങ്കളെ കാണുവാൻ ഞാൻ വളരെ നാളായി ആഗ്രഹിക്കുന്നുണ്ടു്. അതു് ഫലിക്കുന്നതിന്നു് ഇപ്പൊഴാണു് എനിക്കു യോഗമുണ്ടായതു്. മനുഷ്യരുടെ അഭിലാഷങ്ങളൊന്നും അവർ വിചാരിക്കുന്നതുപോലെ ഫലിക്കുന്നതല്ലല്ലോ. സുഖാസുഖയോഗങ്ങളെ ഉണ്ടാക്കുന്നതൊക്കെയും കാലമാണു്. താങ്കളുടെ ഭാഷ്യത്തിലെ പ്രഥമാധ്യായത്തിന്നു് എണ്ണായിരം വാൎത്തികം ഞാൻ എഴുതീട്ടുണ്ടു്. മരിക്കുന്നതിനായി ഞാൻ ഇങ്ങിനെ ഒരുങ്ങിയില്ലായെങ്കിൽ ആ വാൎത്തികത്തെ പൂൎത്തിയാക്കുമായിരുന്നു. നൈയായികന്മാരുടെ വാദങ്ങളെയെല്ലാം ഖണ്ഡിച്ചു് കൎമ്മമാർഗ്ഗത്തെ ഞാൻ ഉറപ്പിച്ചിരിക്കുന്നു. വിഷയത്തിൽനിന്നുള്ള സുഖദുഃഖങ്ങളെല്ലാം ഞാൻ അനുഭവിച്ചിട്ടുണ്ടു്. എന്നാൽ, കാലത്തെ അതിലംഘിക്കുന്നതിന്നു ഞാൻ സമൎത്ഥനായില്ലാ. ശ്രുതിക്കു സ്വതഃപ്രമാണമുണ്ടെന്നു് ഉദാഹരിക്കുവാൻവേണ്ടി, ശ്രുതിലോകസിദ്ധനായ ഈശ്വരനെ ഞാൻ നിരാകരിച്ചു. വാസ്തവത്തിൽ, ലോകസുഖത്തിന്നു നിദാനമായ ദൈവത്തെ നിഷേധിക്കുന്ന

വനല്ലാ ഞാൻ. തഥാഗതന്മാരുടെ ഉഗ്രബാധകൊണ്ടു ലോകത്തിൽ സല്ക്കൎമ്മങ്ങൾ കുറഞ്ഞിരിക്കുന്നതു കണ്ടു് അവരെയെല്ലാം ജയിച്ചു വൈദികമാൎഗ്ഗത്തെ പരിരക്ഷിക്കുവാൻ ആഗ്രഹിച്ചു ഞാൻ അതിലേക്കിറങ്ങി. വളരെ നാൾ വാദിച്ചിട്ടും ആ സൌഗതന്മാരെ പരാജിതരാക്കുവാൻ കഴിഞ്ഞില്ലാ. അവരുടെ സിദ്ധാന്തത്തിലെ രഹസ്യമെല്ലാം മനസ്സിലാക്കിയാൽ ആ മതത്തെ ഖണ്ഡിക്കുവാൻ കഴിയുമെന്നു നിശ്ചയിച്ചു്, അവരെ ശരണംപ്രാപിച്ചു് അവരുടെ ശാസ്ത്രങ്ങളെല്ലാം ഞാൻ പഠിച്ചു. ഒരുനാൾ ഒരു സൌഗതൻ വൈദികമാൎഗ്ഗത്തെ ദൂഷിക്കുന്നതു കേട്ടപ്പോൾ, എനിക്കു സങ്കടം ദുസ്സഹമാകയാൽ എന്റെ കണ്ണിൽനിന്നു് അശ്രുധാരയുണ്ടായി. അതു മററുള്ളവർ കണ്ടു് എന്നെ ശങ്കിച്ചുതുടങ്ങി. അതിനുമുമ്പു് എന്നിൽ അവൎക്കു് ഏററവും സ്നേഹമുണ്ടായിരുന്നു. അതൊക്കെ എന്റെ ഈ ഭാവഭേദം കണ്ടതോടുകൂടി അകന്നുപോയി. എന്നെ അവർ ശത്രുവെന്നു നിരാകരിച്ചു. എന്നുമാത്രമല്ലാ, അമൎഷത്തോടെ അവർ എന്നെ പിടിച്ചു മാളികമുകളിൽനിന്നു താഴോട്ടുതള്ളി. ശ്രുതിയാണു പ്രമാണമെന്നതു സത്യമെങ്കിൽ ഞാൻ മരിക്കയില്ലാ എന്നു നിശ്ചയിച്ചുകൊണ്ടു താഴെ ചാടി. "എങ്കിൽ" എന്ന ആ സംശയം എന്നിലുണ്ടാകുകകൊണ്ടും, തഥാഗതശാസ്ത്രം ഗ്രഹിച്ചതു കാപട്യത്താലാകകൊണ്ടും, ഉയരെനിന്നുണ്ടായ ആ വീഴ്ചയിൽ എന്റെ ഒരു കണ്ണു് ഉടഞ്ഞുപോയി. ഒരക്ഷരമെങ്കിലും ഓതിത്തന്നിട്ടുള്ളവൻ ഗുരുവാണെന്നാണു സുധീന്ദ്രമതം. അങ്ങിനെയിരിക്കെ, ഒരു മഹാശാസ്ത്രം പഠിപ്പിച്ചിട്ടുള്ള ആൾ

എൻെറ ഗുരുതന്നെയാണെന്നതിൽ സംശയമി ല്ലല്ലോ. ഞാൻ ആ സർവ്വജ്ഞനായ ഗുരുവി ന്നു ഘോരമായ അപരാധംചെയ്തു. അദ്ദേഹ ത്തിൽനിന്നു ശാസ്ത്രമെല്ലാം ഗ്രഹിച്ചതിൽപ്പിന്നെ അദ്ദേഹത്തിൻെറ കുലത്തെ നശിപ്പിക്കയാണു് ഞാൻ ആദ്യം ചെയ്തതു്. ഇങ്ങിനെയുണ്ടായ രണ്ടു പാപങ്ങൾ നീങ്ങുവാനാണു് എനിക്കു് ഇങ്ങിനെ ഉമിത്തീയിൽ വത്തിക്കേണ്ടിവന്നിരിക്കുന്നതു്. താങ്ക ളെ കണ്ടതോടുകൂടി എൻെറ പാപമെല്ലാം അക ന്നിരിക്കുന്നു. താങ്കളെ ഇതിന്നുമുമ്പുതന്നെ ഞാൻ കണ്ടിരുന്നുവെങ്കിൽ ഈ നിഷ്കൃതിക്കു് ഒരുങ്ങുകയി ല്ലായിരുന്നു. ഗുരുദ്രോഹം, ഈശ്വരനിരാസം എന്നീ പാപങ്ങൾ നിമിത്തം എനിക്കു് ഉമിത്തീയിൽ പ തിക്കേണ്ടിവരികയാൽ താങ്കളുടെ ഭാഷ്യത്തിന്നു വാ ത്തികം ചമച്ചു് യശസ്സുനേടുവാൻ എനിക്കു യോ ഗമില്ലെന്നായി.

ആചാൎയ്യൻ—ശ്രുതിനിന്ദകന്മാരായ സൌഗതന്മാരെ ഹ നിക്കുവാൻ ഭൂമിയിൽ അവതരിച്ച സുബ്രഹ്മണ്യനാ ണു് താങ്കൾ എന്നു ഞാൻ മുമ്പേ അറിഞ്ഞിട്ടുണ്ടു്. താങ്കളെ യാതൊരു പാപവും ബാധിക്കുന്നതല്ലാ. മറ്റുള്ളവക്കു പാഠമാകുവാൻ മാത്രമാണു താങ്കൾ ഈ വ്രതം അനുഷ്ഠിക്കുന്നതു്. ഞാൻ താങ്കളെ കമ ണ്ഡലുവിലെ നീരെടുത്തു തളിച്ചു ജീവിപ്പിക്കാം. എൻെറ ഭാഷ്യത്തിന്നു ഭവ്യമായ വാത്തികം ചമയ്ക്കു ന്നതുവരേക്കും താങ്കൾ ജീവിച്ചിരുന്നാലും.

ഭട്ടൻ—ലോകവിരുദ്ധമായ കമ്മത്തിന്നു ഞാൻ ഒരിക്കലും ഇണങ്ങിനില്ക്കുന്നതല്ലാ. താങ്കൾഎന്നോടു പറഞ്ഞ വാക്കുകൾ താങ്കളുടെ മഹത്വത്തിന്നു യോജിച്ചതു

തന്നെ. കുടിലന്മാരിൽപ്പോലും ഗുണംകാണുന്നവ രാണു് മഹാത്മാക്കൾ. കുടിലമായ ധനസ്സിലല്ലേ വീരന്മാർ ഗുണത്തെ ആരോപിക്കുന്നതു്? പഴയ പിണത്തെപ്പോലും കൃപാകടാക്ഷത്താൽ ജീവിപ്പി ക്കുന്നതിന്നു താങ്കൾ ശക്തനാണെന്നു് എനിക്കറി യാം. എന്നാൽ, ഞാൻ കൈക്കൊണ്ടിരിക്കുന്ന ഈ വേദോക്തമായ വ്രതത്തെ ഇടയ്ക്കുവെച്ചു മുടക്കി യാൽ എന്നെ സജ്ജനങ്ങൾ നിന്ദിക്കും. അതു കൊണ്ടു ഞാൻ നിശ്ചയമായും വ്രതലംഘനം ചെയ്യു യില്ലാ. താരകത്തെ ഉപദേശിച്ചു് എന്നെ താങ്കൾ കൃതാത്ഥനാക്കേണമെന്നു മാത്രമേ പ്രാത്ഥനയുള്ളു. അദ്വൈതസിദ്ധാന്തത്തെ ഭൂമിയിലെങ്ങും പ്രകാശി പ്പിക്കുവാൻ ഉദ്ദേശിക്കുന്ന താങ്കൾ സുധീന്ദ്രനായ മണ്ഡനമിശ്രാചാൎയ്യനെ ആദ്യം ജയിക്കണം. കൎമ്മയോ ഗത്തെ സ്ഥാപിച്ചു് ദിഗന്തവിശ്രാന്തമായ യശസ്സു് നേടിയവനാണു് ആയാൾ. ആയാളെ ജയിച്ചാൽ താങ്കൾ ലോകത്തെയെല്ലാം ജയിച്ചതുപോലെയാ യി. ആ മതിമാൻ വിശ്വരൂപനെന്നു വിഖ്യാതനാ ണു്. പ്രവൃത്തിശാസ്ത്രത്തെ ആയാൾ നിഷേധിക്ക യും, നിവൃത്തിശാസ്ത്രത്തിൽ രമിക്കയും ചെയ്യുന്നു. ആയാളെ പാട്ടിലാക്കിയാൽ താങ്കളുടെ അഭിലാഷം നിറവേറും. ദുൎവ്വാസസ്സിന്റെ ശാപംകൊണ്ടു മാനു ഷിയാസ്ത്രീന്ന സരസ്വതിയാണു് ആയാളുടെ ഭാൎയ്യ. അവൾക്കു് ഉഭയവാണിയെന്നും പേരുണ്ടു്. എന്റെ മുഖ്യശിഷ്യനാണു് ആയാൾ എന്നും താങ്കൾ അറിയ ണം. ആയാളുടെ ഭാൎയ്യയുടെ മുമ്പിൽവെച്ചുതന്നെ ആയാളെ തോല്പിച്ചു വശപ്പെടുത്തി, ആയാളെക്കൊ ണ്ടു താങ്കളുടെ ഭാഷ്യത്തിന്നു വാൎത്തികം ഉണ്ടാക്കി

ക്കണം. ഇത്രമാത്രമേ എനിക്ക പറയുവാനുള്ളു. താങ്കളെ ഞാൻ വിശ്വനായകനായിട്ടാണ കാണുന്നതു്. കാരുണ്യമുണ്ടായി മുഹൂൎത്തമാത്രം താങ്കൾ എന്റെ മുമ്പിൽ നില്ക്കണം. താങ്കളുടെ രൂപത്തെ നിരീക്ഷിച്ചുകൊണ്ടു് ഞാൻ ഈ ശരീരത്തെ പരിത്യജിക്കട്ടേ.

ഇത്രയും പറഞ്ഞു്, ശങ്കരാചാൎയ്യൻ താരകത്തെ ഉപദേശിക്കുന്നതു കേട്ടുകൊണ്ടു് കുമാരിലഭട്ടൻ പരമാൎത്ഥജ്ഞനായി മമതയെ വിട്ടു് പരമപദത്തെ പ്രാപിച്ചു. അനന്തരം ശങ്കരാചാൎയ്യൻ മണ്ഡനമിശ്രനെ കാണുവാൻ മാഹിഷ്മതിയിലേക്ക യാത്രയായി.





## ആറാം അദ്ധ്യായം

ബ്രഹ്മാവിന്റെ മുമ്പിൽവെച്ചു് സൎവ്വജ്ഞകല്പന്മാരായ മുനീന്ദ്രന്മാർ വേദപാഠംചെയ്യുമ്പോൾ ദുൎവ്വാസസ്സിന്നു് ഇടയ്ക്കല്പം സ്വരംപിഴച്ചു. അതുകേട്ടു സരസ്വതി ചിരിച്ചു. അപ്പോൾ,ആ മഹാക്രോധനനായ മുനി, "തീക്കട്ടയ്ക്കൊത്തിരായ കണ്ണുകൊണ്ടൊരു നോട്ടംവിട്ടു സരസ്വതിയെ ശപിച്ചു. "വിനയമില്ലാതായ നീ ഭൂമിയിൽ മനുഷ്യസ്ത്രീയായി ജനിക്കട്ടെ" എന്നാണ ശാപം. ഇതിൽ ഏററവും ഭയാകുലയായ സരസ്വതി കൈകൾ കൂപ്പിക്കൊണ്ടു മാപ്പിന്നപേക്ഷിച്ചു. മററുള്ള മുനികളും കാരുണ്യത്തിന്നായി അൎത്ഥിക്കുകകൊണ്ടു്, കോപം ശമിച്ച ദുൎവ്വാസസ്സു്, "മനുഷ്യനായി ജനിക്കുന്ന ശങ്കരനെ കാണു

മ്പോൾ നിന്റെ മൎത്ത്യഭാവം നീങ്ങും" എന്നു സരസ്വതിക്കു ശാപമോക്ഷം നൽകി.

അനന്തരം, ശോണനദീതീരത്തു വാഴുന്ന വിഷ്ണുമിത്രനെന്ന വിപ്രന്റെ പുത്രിയായി ഭാരതി ജനിച്ചു. സൎവ്വവേദങ്ങളും അവൾക്കു സഹജമാണെന്നായി. ലോകത്തിൽ അവൾ അറിയാത്തതായി യാതൊന്നുമില്ലെന്നുമായി. വിശ്വരൂപനെന്ന വിപ്രകുമാരൻ സുന്ദരനും ഗുണവാനുമാണെന്നു കേൾക്കുകയാൽ ആയാളെ കാണേണമെന്ന് അവൾ ആഗ്രഹിച്ചു. മണ്ഡനനെന്ന് അപരനാമമുള്ള ആ വിശ്വരൂപൻ ഭാരതിയെക്കുറിച്ചു കേൾക്കുകയാൽ, ആയാൾക്ക് അവളെ കാണേണമെന്നും ആഗ്രഹമുണ്ടായി. ഇങ്ങിനെ അന്യോന്യം ദൎശനത്തിന്നായി വാഞ്ഛിച്ചുകൊണ്ടിരിക്കുന്ന അവൎക്ക് അതു സ്വപ്നത്തിൽ സാധിച്ചു.

"ഇങ്ങിത്തമ്മിലോരോന്നുരയ്ക്കും പിന്നെപ്പെട്ടെ-
ന്നുണൎന്നീടുമ്പോൾ കാണാഞ്ഞേററവും വിഷാദിക്കും;
വിരഹാഗ്നിയാലുള്ള മുരുകിക്കൊണ്ടീവണ്ണം
മരുവുന്നവൎക്കഹോ, ശരിയായ് മുന്നെപ്പോലെ
ഊണില്ല, നിദ്രയില്ല, കളിയില്ലൊട്ടും, കാണെ-
ക്കാണെ വല്ലാതെ ദേഹം തുടങ്ങീ ചടയ്ക്കുവാൻ."

വിശ്വരൂപന്റെ പിതാവ് ഹിമമിത്രനാണ്. ഒരു നാൾ ഹിമമിത്രൻ മകനെ അരികെ വിളിച്ച് അവന്റെ ഈ ദീനഭാവത്തിന്ന് കാരണമെന്താണെന്ന് സാന്ത്വനപൂൎവ്വം ചോദിച്ചു.

"ഉണ്ണീ, നിന്റെ ദേഹം ഇങ്ങിനെ മെലിയുന്നതിന്നും മനസ്സിൽ ഉത്സാഹമില്ലാതാകുന്നതിന്നും എന്താണു

കാരണം? നിൻെറ ശരീരത്തിൽ രോഗമൊന്നും ഞാൻ കാണുന്നില്ലാ. നിൻെറ ഈ ആധിക്കു യാതൊരുകാരണവും ഞാൻ അന്വേഷിച്ചേടത്തോളം അറിയുന്നതുമില്ലാ. ഇഷ്ടനാശത്തിലും, അനിഷ്ടയോഗത്തിലുമാണു ദുഃഖമുണ്ടാകാറുള്ളതു്. അതു രണ്ടും നിനക്കു് ഇപ്പോൾ ഇല്ലാ. എന്നാൽ, കാരണമില്ലാതെ കാൎയ്യമുണ്ടാകുന്നതല്ലല്ലോ. വിവാഹത്തിന്നു നിനക്കു കാലമാകുന്നതേയുള്ളു. അവമാനമൊന്നും നിന്നെ ബാധിച്ചിട്ടില്ലാ. നീ ഒട്ടും നിസ്വനല്ലാ. ദുഷ്കരമായ കുടുംബസംരക്ഷണം ഞാനാണു നടത്തുന്നതു്. ഇങ്ങിനെയിരിക്കെ, ബാലനായ നിനക്കു് ഈ ലോകത്തിൽ ദുഃഖത്തിന്നു വേറെയെന്താണു ഹേതു? ദുഃഖജനകമായ മൂഢഭാവങ്ങളൊന്നും ഇല്ലാത്തവനാണു നീ. ഏതൊരു വിദ്വാനാലും പരാജിതനാകാത്ത അത്രയും ശാസ്ത്രപാണ്ഡിത്യം നിനക്കുണ്ടു്. കൎത്തവ്യകൎമ്മങ്ങളെല്ലാം നീ ശരിയായി അനുഷ്ഠിക്കുന്നു. നിഷിദ്ധകൎമ്മങ്ങളെ സ്വപ്നത്തിൽപ്പോലും നീ ചെയ്യുന്നവനല്ലാ. അതുകൊണ്ടു്, നരകഭയത്തിന്നും നിനക്കു് അവകാശമില്ലാ. പിന്നെ എന്തുകൊണ്ടാണു നിൻെറ മുഖം ഇങ്ങിനെ എപ്പോഴും വാടിക്കൊണ്ടിരിക്കുന്നതു്?"

അച്ഛൻ നിർബന്ധിച്ചു ചോദിക്കുകകൊണ്ടും, സത്യം തുറന്നു പറയാതിരുന്നാൽ കാൎയ്യമാവില്ലയെന്നു കാണുകകൊണ്ടും മണ്ഡനൻ ലജ്ജയെ അടക്കിക്കൊണ്ടു് ഇങ്ങിനെ അറിയിച്ചു:—

"എൻെറ വിഷാദത്തിന്നുള്ള കാരണം അച്ഛനെ അറിയിക്കുവാൻ എനിക്കു മടിയുണ്ടെങ്കിലും, അച്ഛൻ നിർബന്ധിക്കകൊണ്ടു ഞാൻ പറഞ്ഞേക്കാം. ശോണനദീതീരത്തിൽ വാഴുന്ന വിഷ്ണുമിത്രനെന്ന ബ്രാഹ്മണന്നു സൎവ്വജ്ഞയായ ഒരു പുത്രിയുണ്ടു്. അവൾ സൎവ്വാംഗസുന്ദരി

യായ കന്യകയാണെന്നും ഞാൻ കേട്ടു. അവളെ വിവാഹം ചെയ്യേണമെന്ന് എനിക്കു് ആഗ്രഹമുണ്ടു്."

മകന്റെ അഭിലാഷം ഇങ്ങിനെ അറിഞ്ഞ ഉടനെ വിഷ്ണുമിത്രനെ കണ്ടു കന്യകയെ ചോദിക്കുന്നതിന്നു ഹിമമിത്രൻ രണ്ടു ബ്രാഹ്മണരെ അയച്ചു.

വിശ്വരൂപനെന്നപോലെ ഭാരതിയും കാമതാപത്താൽ ആർത്തയായിട്ടാണു വർത്തിക്കുന്നതു്. മകളുടെ ഈ ദീനതയ്ക്കു കാരണമെന്താണെന്നു് ഒരുനാൾ അച്ഛൻ നിർബന്ധിച്ചു ചോദിച്ചു.

"വിശ്വവിശ്രുതൻ ഭൂപമന്ദിരസ്ഥിതൻ മഹാൻ
വിശ്വരൂപാഖ്യൻ വിദ്യാസാഗരൻ ഗുണാകരൻ
തൽപാദപത്മപാംസുസ്പൃഹ" എനിക്കു് അല്പമൊന്നുമല്ലാ എന്നാണു് അതിന്നു ഭാരതിയുടെ ഉത്തരം.

അച്ഛനും മകളുംകൂടി ഈ വിഷയത്തെക്കുറിച്ചു് ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുമ്പോഴാണു ഹിമമിത്രന്റെ ദൂതന്മാർ അവിടെ വന്നതു്. അവരെ വിഷ്ണുമിത്രൻ യഥാർഹം സല്ക്കരിച്ചതിൽപ്പിന്നെ ആഗമനോദ്ദേശം എന്താണെന്നു ചോദിച്ചു. അതിന്നു് അവർ പറഞ്ഞതാവിതു്:—

"വിശ്രുതനായ വിശ്വരൂപന്റെ അച്ഛനാണു ഞങ്ങളെ അയച്ചിരിക്കുന്നതു്. വിശ്വരൂപന്റെ പാണ്ഡിത്യവും സൽഗുണങ്ങളും പ്രസിദ്ധമാണല്ലോ. അദ്ദേഹം അങ്ങയുടെ പുത്രിയെ പരിഗ്രഹിക്കേണമെന്നു് ആഗ്രഹിക്കുന്നു. അങ്ങയുടെ മകൾക്കു് എല്ലാംകൊണ്ടും അനുരൂപനായ വരനാണു വിശ്വരൂപൻ എന്നു് എല്ലാവരും പറയുന്നുണ്ടു്. അതുകൊണ്ടു്, വിശ്വരൂപന്നുവേണ്ടി അങ്ങയുടെ പുത്രിയെ അർത്ഥിക്കുവാൻ ഹിമമിത്രന്റെ നിയോഗപ്രകാരം ഞങ്ങൾ വന്നിരിക്കയാണു്."

"എനിക്കിതു സമ്മതംതന്നെയാണ്. എങ്കിലും ഭാര്യയുടെ അഭീഷ്ടം എന്താണെന്നു ഞാൻ ഒന്നു ചോദിച്ചേക്കാം. സ്ത്രീകളോട് ആലോചിക്കാതെ ഈവക കാര്യങ്ങൾ നിശ്ചയിച്ചാൽ ഒടുക്കം വൈഷമ്യമായേക്കും. കന്യകയ്ക്കു പില്ക്കാലത്തു വല്ല ദുഃഖവുമുണ്ടായാൽ സ്ത്രീകളെക്കൊണ്ടു നമുക്കതു വലിയ പീഡയായിത്തീരും"—എന്നിങ്ങിനെ പറഞ്ഞു വിഷ്ണുമിത്രൻ അകത്തേക്കുചെന്നു ഭാര്യയെ വിളിച്ചു.

വിഷ്ണുമിത്രൻ—ഭദ്രേ, രണ്ടു ബ്രാഹ്മണർ ഇവിടെ വന്നിരിക്കുന്നതു കണ്ടില്ലയോ? കന്യകാൎത്ഥികളായി രാജമന്ദിരത്തിൽനിന്നു വന്നിട്ടുള്ളവരാണിവർ. നാം എന്താണു ചെയ്യേണ്ടതു്? കന്യകയെ കൊടുക്കാമോ, കൊടുക്കരുതോ എന്നു നീ നല്ലവണ്ണം ആലോചിച്ചു പറയണം. ആദ്യം സന്തോഷത്തോടെ തരാമെന്നു പറഞ്ഞിട്ട്, പിന്നെ ഇല്ലാ എന്നു പിന്മാറിക്കൂടാ. അതുകൊണ്ടു വാക്കുകൊടുക്കുന്നതു ഗുണദോഷങ്ങളെല്ലാം വേണ്ടുംപോലെ ചിന്തിച്ചുറച്ചിട്ടുവേണം.

ഭാര്യ—ഇവിടെനിന്ന് ആ നാട്ടിലേക്കു വളരെ ദൂരമുണ്ടല്ലോ. വരന്നു വയസ്സെത്രയായി? കുലമെന്താണ്? ധനമെത്രയുണ്ട്?—ഇതൊന്നും അറിയാതെ ഞാൻ എന്താണു പറയേണ്ടതു്? ധനവാനും, കുലീനനും, ജ്ഞാനിയും, സുശീലനുമായ യുവാവിനാണു പുത്രിയെ നൽകേണ്ടതെന്നു ശാസ്ത്രങ്ങളും ലോകരും പറയുന്നതു കേട്ടിട്ടുള്ളതല്ലാതെ വേറെയൊന്നും എനിക്കറിഞ്ഞുകൂടാ.

വിഷ്ണുമിത്രൻ—ഇങ്ങിനെയൊക്കെ നോക്കിയാൽ കാൎയ്യം നടക്കുകയില്ലാ. കൃഷ്ണൻ യാദവനായിരുന്നിട്ടും കുണ്ഡിനാധിപനായ ഭീഷ്മകൻ തന്റെ കന്യകയെ

അദ്ദേഹത്തിന്നു കൊടുത്തില്ലയോ? ഗോത്രമെന്താണു്, ധനമെത്രയുണ്ടു് എന്നൊന്നും അന്നു് ഭീഷ്മകൻ ശങ്കിച്ചുനിന്നില്ലാ. ലോകവിശ്രുതനായ കൃഷ്ണനെപ്പോലെയാണോ വിശ്വരൂപൻ എന്നു നീ ചോദിക്കുമായിരിക്കാം. വേദമാർഗ്ഗത്തെ സ്ഥാപിക്കുന്നതിന്നു ദുർജ്ജയന്മാരായബൌദ്ധന്മാരെ പരാജിതരാക്കിയ ദേവസന്നിഭനാണു് ആ പണ്ഡിതശ്രേഷ്ഠൻ. യശോനിധിയും മഹാത്മാവുമായ ഭട്ടപാദൻെറ മുഖ്യശിഷ്യനുമാണു് ആ യുവാവു്. ബുദ്ധിമാനായ ആ മഹാവിദ്വാൻ നമ്മുടെ പുത്രിക്കു് അനുരൂപനായ വരൻ തന്നെ. അദ്ദേഹത്തിനുള്ള ഗുണങ്ങൾ അവർണ്ണ്യമാണു്. ഉത്തമവിദ്യതന്നെയാണു വിത്തം. ബാഹ്യമായി നാം കാണുന്ന പണത്തെ ബുദ്ധിമാന്മാരാരും വിശ്വസിക്കയില്ലാ. വിദ്യകൊണ്ടു് എപ്പൊഴും ഏവക്കും ഉപകാരമേയുള്ളൂ. വിദ്യയെ ആക്കും അപഹരിക്കുവാൻ കഴികയില്ലാ. എന്നാൽ, വിത്തത്തെ നേടുന്നതും, അതിനെ സൂക്ഷിച്ചുരക്ഷിക്കുന്നതും, അതിനെ യഥോചിതം ചെലവിടുന്നതുമെല്ലാം ദുഃഖാവഹമായിട്ടാണിരിക്കുന്നതു്. വിത്തവാന്നു് തസ്കരന്മാരെ പേടിക്കണം; രാജാവിനെ പേടിക്കണം; സ്വജനങ്ങളേയും പേടിക്കണം. ഇങ്ങിനെ എപ്പോഴും ഭയത്തിന്നു കാരണമായ വിത്തം ഓക്കുന്തോറും നല്ലതല്ലെന്നു കാണാം. എത്രവളരെ വിത്തമുണ്ടായാലും വിദ്യയില്ലാത്തവന്നു് എപ്പോഴും ദുഃഖമേയുള്ളൂ. താൻ അല്പംപോലും അനുഭവിക്കാതെ ലോഭാധിക്യംകൊണ്ടു് ഒരാൾ നേടിനേടി കൂട്ടിവെക്കുന്ന പണത്തെ മറെറാരാൾ ബലംകൊണ്ടു പെട്ടെന്നു് അപ

ഹരിക്കുന്നു. അതുകൊണ്ടാണു പണ്ടത്തെ വിശ്വസി ക്കരുതെന്നു പറയുന്നതു്. പിന്നെ വിശേഷിച്ചു ക ന്യകയെ യഥാകാലം വരനെ ഏല്പിക്കാതെ വീട്ടിൽ ത്തന്നെ വെച്ചുകൊണ്ടിരിക്കുന്നതു് അവമാനമാണെ ന്നും നാം അറിയേണ്ടതുണ്ടു്. ഏതായാലും, നാംത മ്മിൽ ഇതിനെക്കുറിച്ചു വാദിച്ചിട്ടു് കാൎയ്യമില്ലാ. ഞാൻ മകളോടുതന്നെ ചോദിച്ചേക്കാം. അവൾ ക്കു് ആരെയാണോ ഇഷ്ടം, ആയാൾതന്നെയാണു് അ വളുടെ വരൻ.

ഭൎത്താവിന്റെ ഈ മതത്തോടു് ഭാൎയ്യയും ഇണങ്ങി. അവർ മകളെ വിളിച്ചു് ഇക്കാൎയ്യത്തിൽ അഭിപ്രായമെ ന്താണെന്നു ചോദിച്ചു.

"യശസ്വിയായ ഹിമമിത്രൻ രണ്ടു ബ്രാഹ്മണരെ ഇങ്ങോട്ടയച്ചിരിക്കുന്നതു നീ കണ്ടില്ലയോ? അദ്ദേഹത്തി ന്റെ പുത്രനായ വിശ്വരൂപനുവേണ്ടി നിന്നെ അൎത്ഥി ക്കുവാനാണു് അവർ വന്നിരിക്കുന്നതു്. ഇതിൽ നിന്റെ ഇഷ്ടംപോലെ ഞങ്ങൾ പ്രവൎത്തിക്കാം. ഈ ബ്രാഹ്മണ രോടു ഞങ്ങൾ പറയേണ്ടതു് എന്താണു്?"

ഇതുകേട്ടപ്പോൾ ഭാരതിക്കു് അടക്കുവാൻവയ്യാത്ത ആമോദം മനസ്സിൽ നിറഞ്ഞു. അതു് അവൾക്കുണ്ടായ രോമഹൎഷണത്താൽ വെളിപ്പെടുകയും ചെയ്തു. അവളോടു് പിതൃജനത്തിന്നു പിന്നെയൊന്നും ചോദിക്കുവാനുണ്ടായി ല്ലാ. അവർ ചെന്നു് ആ ബ്രാഹ്മണരോടു് കന്യകയെ തന്നു കൊള്ളാമെന്നു സമ്മതിച്ചു്, തങ്ങളുടെ ഒരാളോടുകൂടി അവരെ സന്തോഷിപ്പിച്ചയച്ചു.

ദൂതന്മാരിൽനിന്നു പ്രിയവൎത്തമാനം ഗ്രഹിച്ച ഹിമ മിത്രൻ ഉടനെ വിവാഹാഘോഷത്തിന്നു് ഏൎപ്പാടുതുടങ്ങി. ബന്ധുമിത്രങ്ങളെയെല്ലാം ക്ഷണിച്ചുവരുത്തി. നിശ്ചിത

കാലമായപ്പോാം അവർ വരനോടുകൂടി വിഷ്ണുമിത്രന്റെ ഗൃഹത്തിലേക്കു യാത്രയായി.

ജാമാതാവിനെ വിഷ്ണുമിത്രൻ വാദ്യഘോഷങ്ങളോടെ എതിരേററുചെന്നു കൂട്ടിക്കൊണ്ടുപോന്നു് വിധിപോലെ സല്ക്കരിച്ചു.

"ഞാനും എന്റെ മകളും, എന്റെ വീടും, എനിക്കുള്ള പശുക്കളും, ഞാൻ നേടിയ വിത്തങ്ങളുമെല്ലാം അങ്ങേക്കുള്ളതാണു്. മഹാവിദ്വാനായ അങ്ങയുടെ സാന്നിധ്യംകൊണ്ടു് ഞങ്ങളുടെ കുലം പവിത്രമാകയും, ഞങ്ങൾ ആഢ്യരാകയും ചെയ്തിരിക്കുന്നു. വിവാഹത്തിന്റെ കാരണമായിട്ടെങ്കിലും അങ്ങയുടെ ദൎശനത്തിന്നു് എനിക്കു ഭാഗ്യമുണ്ടായല്ലോ. അങ്ങയുടെ മഹത്വമെവിടെ; എന്റെ നിസ്സാരതയെവിടെ? പണ്ടു ഞാൻ ചെയ്ത പുണ്യകൎമ്മത്തിന്റെ ഫലമായിട്ടാണു് ഇന്നു് എനിക്കു്. ഇതിന്നു യോഗമുണ്ടായതു്. അങ്ങേയ്ക്കു് ഇവിടെ യാതൊന്നും അസ്വാധീനമല്ലാ."

വിഷ്ണുമിത്രന്റെ ഈ ഉപചാരത്തിന്നു ഹിമമിത്രനാണു് മറുപടികൊടുത്തതു്.

"എപ്പോഴും വൃദ്ധജനത്തെ സേവിച്ചുകൊണ്ടു വാഴുന്ന അങ്ങേയ്ക്കു് ഈ വാക്കുകൾ യുക്തംതന്നെ. അങ്ങയുടെ മതംപോലെയല്ലാതെ വേറെയൊന്നും ഞങ്ങൾക്കു വിചാരിക്കുവാനോ ചെയ്യുവാനോ ഇല്ലാ."

അനന്തരം ശുഭമുഹൂൎത്തത്തിൽ വിധിപോലെയുള്ള ആചാരങ്ങളോടെ മണ്ഡനനെന്ന വിശ്വരൂപൻ ഭാരതിയെ പാണിഗ്രഹണം ചെയ്തു. വിവാഹച്ചടങ്ങുകളെല്ലാം സമുചിതമായ ആഡംബരകോലാഹലത്തോടെ നടന്നു.

യഥാകാലം മണ്ഡനൻ പതിയോടുകൂടി സ്വഗൃഹത്തിലേക്കു പുറപ്പെടാറായി. അപ്പോാം ഭാരതിയുടെ മാതാ

പിതാക്കന്മാർ മണ്ഡനന്റെ അടുത്തുചെന്ന് ഇങ്ങിനെ പറഞ്ഞു:—

"ഇവൾ കൊച്ചു കുട്ടിയാണ്. ഇവൾക്കു യാതൊന്നും അറിഞ്ഞുകൂടാ. കുട്ടികളോടുചേൎന്ന്, പന്താടിയും പമ്പരം തിരിപ്പിച്ചും, വട്ടിട്ടു ചാടിയും മററത്തെല്ലാം ഓടിയോടി നടന്നു കളിച്ചുചിരിച്ചുകൊണ്ടാണ് ഇവൾ ദിവസം കഴിക്കുന്നത്. വിശക്കുമ്പോൾ മാത്രമേ ഇവളെ വീട്ടിൽ കാണുകയുള്ളു. ഒന്നല്ലേയുള്ളുവെന്നുവിചാരിച്ച് ഇവളെക്കൊണ്ടു ഞങ്ങൾ വീട്ടുജോലികളൊന്നും ചെയ്യിക്കാറില്ലാ. എപ്പോഴും ഇവളോടു നല്ലവാക്കേ പറയാവു. കടുത്തവാക്കു വല്ലതും കേട്ടാൽ ഇവൾ പിണങ്ങും. പിണങ്ങിയാൽ, പിന്നെയെന്തുപറഞ്ഞാലും ഇവൾ കേൾക്കുകയില്ല. വീട്ടുജോലികളെല്ലാം ഇവളെ പതുക്കെപ്പതുക്കെ പരിചയിപ്പിക്കുവാൻ ഇവളുടെ ശ്വശ്രുവിനോടു പറയണം."

പിന്നെ അവർ മകളെ അരികെ വിളിച്ചു സാന്ത്വനത്തോടെ ഉപദേശിച്ചതാവിതു്:—

"മകളേ, കുട്ടിക്കളിയെല്ലാം ഇനി നീ നിൎത്തണം. അതൊന്നും മററുള്ളവൎക്കു സുഖമാകയില്ലാ. വിവാഹം കഴിയുന്നതുവരേക്കുമാത്രമേ നിന്റെ പേരിൽ ഞങ്ങൾക്ക് അധികാരമുള്ളു. ഇനിമേലാൽ നീ നിന്റെ ഭൎത്താവിന്ന് അധീനയാണ്. ഭൎത്താവിനെ നീ ശരണംപ്രാപിക്കുന്നതുകൊണ്ടു് ഇഹത്തേയും പരത്തേയും നിനക്കു ജയിക്കുവാൻ കഴിയും. ഭൎത്താവു് ഉണ്ണുകഴിക്കുംമുമ്പേ നീ ഉറങ്ങരുതു്. ഭൎത്താവു് എങ്ങോട്ടെങ്കിലും പോയിരിക്കയാണെങ്കിൽ നീ യാതൊരലങ്കാരത്തേയും കൈക്കൊള്ളരുതു്. ഭൎത്താവു കോപിക്കയാണെങ്കിൽ, ഒപ്പം നീ കയൎക്കുകയല്ലാ വേണ്ടതു്. അദ്ദേഹത്തിന്റെ കോപത്തെ ക്ഷമകൊണ്ടു നീ അ

ടക്കണം. ഭൎത്താവു സുപ്രസന്നനായി വൎത്തിക്കുമ്പോൾ കൂടിയും ഭയത്തോടുകൂടിയേ നീ ഇടപെടാവു. അന്യപുരുഷനോടു ഭൎത്താവിൻെറ മുമ്പിൽവെച്ചുപോലും സംസാരിക്കരുതു്. അങ്ങിനെ ചെയ്താൽ ദുശ്ശങ്കയ്ക്കു് ഇടയാകയും, ആന്തരസ്നേഹം അകലുകയും ചെയ്യും. വീട്ടിൽ ഭൎത്താവില്ലാതിരിക്കുമ്പോൾ മഹാത്മാക്കളോ, സ്വജനങ്ങളോ വന്നാൽ അവരെ നീതന്നെ മുന്നിട്ടു സാദരം സല്ക്കരിക്കണം. അതിൽ അമാന്തിച്ചാൽ അനൎത്ഥമുണ്ടായേക്കും. ശ്വശുരനെ നിൻെറ അച്ഛനായും, ശ്വശ്രുവിനെ നിൻെറ അമ്മയായും പൂജിക്കണം. ദേവരന്മാരെയെല്ലാം സ്വന്തം സഹോദരന്മാരായി നീ ആദരിക്കയും വേണം."

വധുവും വരനും ഈ ഉപദേശങ്ങളെല്ലാം ശ്രദ്ധയോടെ ശ്രവിച്ചതിൽപ്പിന്നെ, അവിടെനിന്നു യാത്രയായി. അങ്ങിനെ അവർ മാഹിഷ്മതിയിലെ രാജഗേഹത്തിൽ വന്നു ബ്രഹ്മാവും സരസ്വതിയുമെന്നപോലെ ബുധജനസേവിതരായി സസുഖം വാണു.

ഇത്രയുമാണു മണ്ഡനമിശ്രൻെറ കഥ. ഇദ്ദേഹത്തോടു വാദിക്കുവാനാണു ശങ്കരാചാൎയ്യൻ പുറപ്പെട്ടതു്. ചാൎവ്വാകശാസ്ത്രം നിൎമ്മിക്കുകയാൽ ബ്രഹ്മാവിൽനിന്നു ശാപമേററ സാക്ഷാൽ ബൃഹസ്പതിയാണത്രേ മണ്ഡനമിശ്രനായി ജനിച്ചിരിക്കുന്നതു്.

---

## ഏഴാം അദ്ധ്യായം

ആകാശമാൎഗ്ഗേണയാണു യോഗസിദ്ധനായ ശങ്കരൻ പ്രയാഗത്തിൽനിന്നു മാഹിഷ്മതിയെ പ്രാപിച്ചതു്. മണ്ഡനമിശ്രൻ വാഴുന്ന ആ രാജ്യത്തിലെ സമൃദ്ധമായ ഐ

ശംയ്യം കണ്ടു് അദ്ദേഹത്തിന്നു് അത്ഭുതവും ആമോദവുമു ണ്ടായി. ആ നാട്ടിന്നരികേയുള്ള മനോഹരമായ വന ത്തിൽ താമരപ്പൂമണമേന്തി രേവാനദിയിലെ ജലസമ്പ ക്കത്താൽ സുഖശീതളമായി വീശുന്ന ഇളംകാററുകൊ ണ്ടു് അദ്ദേഹം വിശ്രമിച്ചു. നിത്യകമ്മങ്ങളെല്ലാം കഴി ഞ്ഞു് മധ്യാഹ്നമായപ്പോരം മണ്ഡനമിശ്രന്റെ മന്ദിരത്തി ലേക്കു നടന്നു. വഴിക്കുവെച്ചു്, ചില ദാസികരം വെള്ളം കോരുവാൻ ചെല്ലുന്നതുകണ്ടു. അവരോടു് അദ്ദേഹം മ ണ്ഡനമിശ്രന്റെ ഭവനം ഏതാണെന്നു ചോദിച്ചപ്പോരം, "വേദത്തിന്റെ പ്രാമാണ്യത്തെപ്പററിയും, സുഖദുഃഖങ്ങരം ക്കു കാരണം കമ്മമോ ആത്മാവോ എന്നും, ജഗത്തു് സ ത്യമോ മിഥ്യയോ എന്നുമുള്ള വിഷയങ്ങളെപ്പററിയും, ആക്കും ആഹ്ലാദമാമ്മാറു ദ്വാരസ്ഥനീഡങ്ങളിൽ സംപ്രീ തിയോടെ വാഴുന്ന കീരനാരികരം വാദിച്ചുഘോഷിക്കുന്ന തു് ഏതിടത്തോ, അതുതന്നെയാണു മണ്ഡനപണ്ഡിത ന്റെ മന്ദിരം" എന്നു് അവർ പറഞ്ഞു. മണ്ഡനമിശ്ര ന്റെ ദാസികളുടെ ഈ വാക്കുകരംകേട്ടു സന്തോഷിച്ചു് ആചാര്യൻ ആ ഭവനത്തിന്റെ ദ്വാരപ്രദേശത്തു ചെന്നു. പടിയടച്ചിരുന്നതിനാൽ നേരേകടക്കുവാൻ കഴികയി ല്ലെന്നുകണ്ടു് ആ യോഗീന്ദ്രൻ ആകാശമാർഗ്ഗേണ മുററ ത്തു ചെന്നിറങ്ങി. അമരാവതിപോലെ വിളങ്ങുന്ന ആ മന്ദിരത്തെ അദ്ദേഹം സാമോദം നോക്കി. ജൈമിനിയേ യും ബാദരായണനേയും തപശ്ശക്തിയാൽ മണ്ഡനമിശ്രൻ ശ്രാദ്ധത്തിന്നു വരുത്തി മുറപോലെ കാൽ കഴുകിക്കയാണ പ്പോരം. അതുകഴിഞ്ഞപ്പോരം, ജൈമിനിയും വ്യാസനും ഇരിക്കുന്നിടത്തുചെന്നു ശങ്കരാചാര്യൻ ആസനസ്ഥനായി. ആചാര്യനെ ആ മഹഷികരം സാദരം അഭിനന്ദിച്ചു. പൂണൂലും കുടുമയുമില്ലാത്ത ഈ ആഗതൻ സന്ന്യാസിയാ

ണെന്നറിഞ്ഞു് മണ്ഡനമിശ്രന്നു് ഏററവും ക്രോധമു ണ്ടായി. കർമ്മപ്രവർത്തകനായ അദ്ദേഹത്തിന്നു സന്യാ സിമാരോടു വിദ്വേഷമുണ്ടു്. വിശേഷിച്ചു് ആ സന്യാ സി ബലാൽകാരമായിട്ടാണല്ലോ തന്റെ വീട്ടിൽ പ്രവേശിച്ചിരിക്കുന്നതു്. ഇങ്ങിനെ ക്രോധാന്ധനായ്ത്തീ ൎന്ന മണ്ഡനൻ ആചാൎയ്യനെ നോക്കി "കുതോ, മുണ്ഡീ" എന്നു ചോദിച്ചു. "ശ്രാർദ്ധകാലത്തു ദർശിക്കുവാൻ അരു താത്തവനായ എടോ, മൊട്ടേ, പടിവാതിലുകൾ അട ച്ചിരിക്കെ,നീ ഏതുവഴിക്കാണു് ഇങ്ങോട്ടു കടന്നതു്?" എ ന്ന അൎത്ഥത്തിലാണു മണ്ഡനന്റെ ആ ചോദ്യം. എ ന്നാൽ, അതിന്നു് "നീ എത്രത്തോളം മുണ്ഡിയാണു്" എ ന്നു് അൎത്ഥം കല്പിച്ചു് "ഗളപൎയ്യന്തം മുണ്ഡി"യെന്നു് ആ ചാൎയ്യൻ ഒട്ടും ക്ഷോഭംകൂടാതെ മറുപടി കൊടുത്തു.

മണ്ഡനൻ—"മയാ പന്ഥാസ്സ്തു പൃച്ഛ്യതേ." (നീ ഏതുവ ഴിക്കാണു വന്നതു് എന്നാണു ഞാൻ ചോദിച്ചതു്.)

ശങ്കരൻ—("ഞാൻ വഴിയോടാണു ചോദിച്ചതു്" എന്നു് അൎത്ഥം കല്പിച്ചു്) "പന്ഥാസ്ത്വയാം കിമബ്രവീൽ?" (വഴി നിന്നോടു് എന്തുപറഞ്ഞു?)

മണ്ഡനൻ—(ക്രോധോന്മത്തനായി) "ത്വന്മാതാരണ്ഡേ ത്യാഹ" (നിന്റെ അമ്മ കുലടയാണെന്നുപറഞ്ഞു.)

ശങ്കരൻ—("നിന്റെ അമ്മ കുലടയാണു്" എന്നു മണ്ഡ നനോടു വഴിപറഞ്ഞതായി കല്പിച്ചു്) "പന്ഥാസ്ത്വ ന്മാതൃശീലവിതു്" (വഴി നിന്റെ അമ്മയുടെ ശീലം അറിഞ്ഞിട്ടുണ്ടു്.)

മണ്ഡനൻ—(വീണ്ടും ക്രോധം വളൎന്നു) "കിമു സുരാ പീ താ?" (നീ മദ്യം കുടിച്ചിട്ടുണ്ടോ?)

ശങ്കരൻ—("മദ്യം പീതവർണ്ണമാണോ" എന്ന അർത്ഥം കല്പിച്ചു്) "നഹി, നഹി, ശ്വേതഃ." (അല്ലാ, അല്ലാ; വെള്ളനിറമാണു്.)

മണ്ഡനൻ—"കഥംയതി നസ്തേ തദ്വർണ്ണപരിചയഃ?" (യതിയായ നീ മദ്യത്തിന്റെ വർണ്ണം എങ്ങിനെ അറിഞ്ഞു?)

ശങ്കരൻ—"മമ വർണ്ണപരിചയഃ, തവ തു രസപരിചയഃ" (എനിക്കു വർണ്ണപരിചയമുണ്ടു്; നിനക്കു് അതിന്റെ രസപരിചയം തന്നെയുണ്ടു്.)

മണ്ഡനൻ—"വിപരീതാനി മത്തോ ജാതോയം കളഞ്ജാശീ ഭാഷതേ." (കരുപ്പുതിന്നു മത്തനായ്ത്തീന്ന ഇവൻ വിപരീതവാക്കുകൾ പറയുന്നുവല്ലോ.)

ശങ്കരൻ—(മത്തോജാതോയം എന്നതിന്നു് എന്നിൽനിന്നുണ്ടായ ഇവൻ എന്നു് അർത്ഥം കല്പിച്ചു്) "ത്വത്തോജാതഃ കളഞ്ജാശീ വിപരീതാനി ഭാഷതേ." (നിന്നിൽനിന്നുണ്ടായ കരുപ്പുതീനി വിപരീതങ്ങൾ പറയുന്നുവല്ലേ?)

മണ്ഡനൻ—കഴുതയ്ക്കുപോലും ദുർവ്വഹമായ കീറത്തുണി നീ ധരിക്കുന്നുണ്ടല്ലോ. അങ്ങിനെയുള്ള നിനക്കു് കുടുമയും പൂണുലും മാത്രം ഭാരമായതെങ്ങിനെ?

ശങ്കരൻ—നിനക്കു് ഏററവും ദുർവ്വഹമായ കന്ഥയെ ഞാൻ വഹിക്കുന്നതു ശരിതന്നെ. എന്നാൽ, നീ വഹിച്ചിരിക്കുന്ന കുടുമയും പൂണുലും ശ്രുതിക്കു് ദുർഭരമാണെന്നു നീ അറിയണം.

മണ്ഡനൻ—നിന്റെ ബ്രഹ്മനിഷ്ഠ കേമംതന്നെ. ഭാര്യയെ സംരക്ഷിക്കുവാൻ ശക്തിയില്ലാത്ത നീ ഇത്ര വളരെ ശിഷ്യന്മാരെ നയിക്കുന്നതെങ്ങിനെ?

ശങ്കരൻ—നിന്റെ കർമ്മനിഷ്ഠ എല്ലാവർക്കും അറിയാം. ഗുരുശുശ്രൂഷയ്ക്കു ശക്തിയില്ലാത്ത നീ സമാവൃത്ത

നാസ്തീന്ന് പെണ്ണുങ്ങളെ സേവിക്കുന്നവനാണല്ലോ.

മണ്ഡനൻ—സ്ത്രീയുടെ ഗർഭത്തിൽ വസിച്ച്, സ്ത്രീയെ കൊണ്ടു വളൎന്നുവന്ന നീ സ്ത്രീകളെ നിന്ദിക്കുകയാൽ നിന്നെപ്പോലെ കൃതഘ്നൻ ആരുണ്ടു്?

ശങ്കരൻ—സ്ത്രീയോനിയിൽ ജനിച്ച്, സ്ത്രീയുടെ സ്തന്യം പാനംചെയ്തു വളൎന്ന നീ വെറും ക്രൂരനെപ്പോലെ അവരിൽത്തന്നെ ക്രീഡിക്കുന്നു.

മണ്ഡനൻ—നീ അഗ്നികളെ ഉദ്വാസനംചെയ്കയാൽ വീരഹത്യക്ക് ആളായിരിക്കുന്നു.

ശങ്കരൻ—പരമാത്മാവിനെ അറിയായ്കയാൽ നീ ആത്മഹത്യയെന്ന പാപം ചെയ്തവനാണു്.

മണ്ഡനൻ—(വാദമുഖത്തെ തിരിച്ചുകൊണ്ടു്) നീ ദ്വാരപാലകന്മാരെ വഞ്ചിച്ച് ചോരനെപ്പോലെ ഇങ്ങോട്ടു് എങ്ങിനെ കടന്നുവന്നു?

ശങ്കരൻ—ഭിക്ഷുക്കൾക്ക് ആൎക്കും അന്നംകൊടുക്കാതെ ഒളിച്ചിരുന്നു് തിന്നുന്ന കള്ളനാണു് നീ അല്ലേ?

മണ്ഡനൻ—എനിക്കു് കൎമ്മത്തിന്നു കാലമാകയാൽ മൂൎഖനായ നിന്നോടു സംസാരിച്ചുകൊണ്ടിരിക്കുവാൻ തരമില്ല.

ശങ്കരൻ—യതിഭംഗത്തോടുകൂടിയ നിന്റെ വാക്കുകൊണ്ടു് നിന്റെ പാണ്ഡിത്യം വെളിപ്പെട്ടു.

മണ്ഡനൻ—അതേ. ഞാൻ യതിഭംഗത്തിന്നുതന്നെയാണു് ഒരുങ്ങിയിരിക്കുന്നതു്.

ശങ്കരൻ—യതിയിൽനിന്നു് നിനക്കു ഭംഗമുണ്ടാകേണമെന്നോ?

മണ്ഡനൻ—അധികപ്രസംഗം നിൎത്തൂ. ആ ബ്രഹ്മം എവിടെ? ഈ ദുൎബ്ബുദ്ധി എവിടെ? ഈ കലികാലത്തു സന്ന്യാസംപോലും! മിഷ്ടാന്നം ഭുജിക്കുവാൻ കൊതിക്കുന്ന കപടയോഗികളുടെ വേഷമാണിതു്.

ശങ്കരൻ—ആ സ്വൎഗ്ഗം എവിടെ? ഈ ദുർവൃത്തികൾ എവിടെ? കലികാലത്തു് അഗ്നിഹോത്രംപോലും! കാമലീലയ്ക്കായി കൊതിക്കുന്ന കപടകൎമ്മികളുടെ വേഷമാണിതു്.

ഇപ്രകാരം മണ്ഡനനും ശങ്കരനും തമ്മിൽ വാക്കലഹം തുടങ്ങിയപ്പോൾ, ജൈമിനിമഹൎഷി അവർക്കിടയിൽ മന്ദസ്മിതത്തോടെ രസിച്ചുകൊണ്ടിരുന്നു. എന്നാൽ, വേദവ്യാസൻ ആ കലഹത്തെ വൎദ്ധിക്കുവാൻ വിട്ടില്ലാ. അദ്ദേഹം വിശ്വരൂപനായ മണ്ഡനമിശ്രനോടു് ഇങ്ങിനെ പറഞ്ഞു:—

"പൂജ്യനായ മഹാത്മാവാണു് ഈ സന്യാസി. ഇദ്ദേഹത്തോടു് ഇങ്ങിനെയുള്ള ദുൎവ്വാക്കുകൾ പറയുന്നതു ശരിയല്ലാ. കാരുണ്യത്തോടെ മഹാവിഷ്ണു ഇവിടെ എഴുന്നള്ളിയിരിക്കയാണെന്നു സങ്കല്പിച്ചുകൊണ്ടു് ഇദ്ദേഹത്തെ സൽക്കരിക്കയാണു ചെയ്യേണ്ടതു്."

ഇതുകേട്ടപ്പോൾ മണ്ഡനന്റെ കോപം ശമിച്ചു. അദ്ദേഹം ശങ്കരാചാൎയ്യനെ വിനയപൂൎവ്വം പൂജിച്ചു്, താൻ നൽകുന്ന ഭിക്ഷയെ അംഗീകരിക്കേണമെന്നു് അപേക്ഷിച്ചു.

ശങ്കരൻ—ഞാൻ വാദഭിക്ഷയ്ക്കായിട്ടാണു് ഇങ്ങോട്ടു പോന്നിരിക്കുന്നതു്. വാദത്തിൽ ഞാൻ പരാജിതനാകുന്നതായാൽ അങ്ങയുടെ ശിഷ്യനായിക്കൊള്ളാം. അഥവാ, അങ്ങയാണു് വാദത്തിൽ തോല്ക്കുന്നതെങ്കിൽ അങ്ങു് എന്റെ ശിഷ്യനാകണം. ഇങ്ങിനെ പന്തയം നിശ്ചയിച്ചു് നമുക്കു പരസ്പരം സംപ്രീതിയോടെ വാദിക്കാം. അങ്ങു് എനിക്കു തരുവാൻ വിചാരിക്കുന്ന അന്നഭൈക്ഷ്യത്തിൽ ഞാൻ പ്രീതികൊള്ളുന്നില്ലാ. വേദാന്തമാർഗ്ഗത്തിന്നു വിസ്താരം വരു

ത്തേണമെന്നല്ലാതെ വേറെയൊന്നും ആഗ്രഹിക്കുന്നവനല്ലാ ഞാൻ. സർവ്വശോകങ്ങളെയും നശിപ്പിക്കുന്നതിന്നു് ഇതൊന്നല്ലാതെ വേറെ മാർഗ്ഗമൊന്നും ഞാൻ കാണുന്നില്ലാ. പ്രതിവാദികളെയെല്ലാം ജയിച്ചു് ആ മാർഗ്ഗത്തെ ലോകത്തിൽ സുഗമമാക്കിത്തീക്കുവാനാണു ഞാൻ പുറപ്പെട്ടിരിക്കുന്നതു്. ഒന്നുകിൽ, അങ്ങു് എന്റെ മതത്തെ അനുസരിക്കയോ, അല്ലെങ്കിൽ വാദിക്കുവാൻ വരികയോ വേണം. വാദിക്കാതെതന്നെ തോററുവെന്നു സമ്മതിക്കുന്നതായാൽ അതും സന്തോഷം തന്നെ.

മണ്ഡനൻ—സാക്ഷാൽ ആദിശേഷൻതന്നെ എതിൎത്തുവന്നാലും തോററുവെന്നു ഞാൻ പിൻമാറുന്നതല്ലാ. ശ്രുതിവിഹിതമായ സിദ്ധാന്തത്തെ വെടിഞ്ഞു് വേറെ മതത്തിൽ സംഭ്രമിക്കുന്നവനല്ലാ ഞാൻ. എപ്പോഴാണു സമൎത്ഥനായ ഒരു പണ്ഡിതൻ എന്നോടു വാദിക്കുവാൻ വരുന്നതെന്നു് ആശയോടെ വളരെ നാളായി ഞാൻ കാത്തുകൊണ്ടിരിക്കയാണു്. ആശിച്ചതുപോലെ വിജയം എന്റെ അടുക്കലേക്കു് ഇതാ, സ്വയം വന്നെത്തിയിരിക്കുന്നു. എന്നാൽ, ഇനി നാം തമ്മിൽ വാദം നടക്കട്ടേ. ശാസ്ത്രങ്ങളിൽ ഞാൻ ചെയ്യുന്ന ഉദ്യമത്തിന്നു് ഇപ്പൊഴാണു ഫലകാലമായതു്. സ്വയമേവ സമീപത്തേക്കു പീയൂഷം വന്നുചേരുമ്പോൾ അതിനെ ആരെങ്കിലും നിരാകരിക്കുമോ? മീമാംസകനായ ഞാൻ കാലകാലനെപ്പോലും ഇല്ലാതാക്കുവാൻ ശക്തനാണു്. ദുരാത്മാക്കളുടെ ഗർവ്വകാന്താരത്തിന്നു കുഠാരമായി, ശാസ്ത്രാനുസാരിയായി, കീൎത്തനീയമായുള്ള എന്റെ പ്രസംഗം അങ്ങു് കേട്ടിട്ടില്ലാ. എത്രകാലമായി ഞാൻ വാദത്തിന്നു

കൊതിച്ചുകൊണ്ടിരിക്കുന്നു! ഒരാളും എന്നെ ഇതേവരെ വാദത്തിന്നു വിളിച്ചിട്ടില്ലാ. ഇപ്പോൾ അതിന്നെനിക്കു യോഗമുണ്ടായി. അങ്ങയോടു വാദിക്കുവാൻ ഞാൻ സന്നദ്ധനാണ്. തോററതും വെന്നതും ആരാരാണെന്നു നിശ്ചയിക്കുവാൻ മിടുക്കുകൂടിയ ഒരു മദ്ധ്യസ്ഥൻ നമുക്കു വേണം. അല്ലെങ്കിൽ, നമ്മുടെ വാദം നിഷ്ഫലമായിട്ടേ കലാശിക്കയുള്ളു. വാദത്തിൽ പ്രതിജ്ഞയെന്താണെന്നും, പ്രമാണമെന്താണു വേണ്ടതെന്നും, ആരെയാണു മദ്ധ്യസ്ഥനാക്കേണ്ടതെന്നും അങ്ങു് പറയണം. ഞാൻ ഗൃഹസ്ഥനും അങ്ങു് ഭിക്ഷുവുമാണ്. നാം തമ്മിൽ ഒട്ടും പിണങ്ങാതെ പന്തയപ്രകാരം സൌമുഖ്യത്തോടെ വാദിക്കണം. ഇങ്ങിനെയുള്ള വാദത്തിന്നു തരമായതിൽ ഞാൻ ധന്യനായി. ഏതായാലും, നാം തമ്മിൽ വാദം തുടങ്ങുന്നതു നാളെയാവാം. ഇപ്പോൾ മാദ്ധ്യാഹ്നികകർമ്മങ്ങൾ നടക്കട്ടേ.

അങ്ങിനെയാവാമെന്നു ശങ്കരാചാര്യർ സമ്മതിച്ചു. മദ്ധ്യസ്ഥനായി വർത്തിക്കുന്നതിന്നു മണ്ഡനൻ ചെയ്ത അപേക്ഷയെ ജൈമിനിയോ വ്യാസനോ കൈക്കൊണ്ടില്ലാ. മണ്ഡനന്റെ ഭാര്യയായ ഭാരതിയാണു മദ്ധ്യസ്ഥയാകുവാൻ യോഗ്യയെന്നു് അവർ പറഞ്ഞു.

അനന്തരം വ്യാസൻ, ജൈമിനി, ശങ്കരൻ എന്നീ മൂന്നു യോഗികളേയും മണ്ഡനൻ വിധിപോലെ പൂജിച്ചു. എല്ലാവരും ഊണുകഴിഞ്ഞു് അല്പം വിശ്രമിച്ചതിൽപ്പിന്നെ അവരവരുടെ സ്ഥാനത്തേക്കു മാറി. ജൈമിനിയും വ്യാസനും മറഞ്ഞു. ശങ്കരാചാര്യർ രേവാനദീതീരത്തിൽ ചെന്നു് ആ രാത്രി ശിഷ്യസമേതം കഴിച്ചു.

പ്രഭാതമായപ്പോൾ ശങ്കരൻ പൂൎവ്വാഹ്നകൎമ്മമെല്ലാം ആചരിച്ചു്, മണ്ഡനമിശ്രനോടു വാദിക്കുവാനായി ശിഷ്യന്മാരോടുകൂടി അങ്ങോട്ടു ചെന്നു. മുന്നേപ്പോലെ അവിടെ അപ്പോൾ പണ്ഡിതമഹാസഭ കൂടിയിരിക്കയാണു്. അതിന്റെ മദ്ധ്യത്തിലായി ശങ്കരൻ ഉപവിഷ്ടനായി. ഭൎത്താവിന്റെ നിയോഗംപോലെ മദ്ധ്യസ്ഥസ്ഥാനത്തെ ഭാരതി വഹിച്ചു. ഉടനെ ശങ്കരാചാൎയ്യനും മണ്ഡനമിശ്രനും തമ്മിൽ വാദംതുടങ്ങി.

ശങ്കരൻ—ബ്രഹ്മം ഏകമാണു്. സച്ചിദാനന്ദമായ ബ്രഹ്മം ജീവാത്മാക്കൾക്കുള്ള അജ്ഞാനത്താൽ ആവൃതമായി പ്രപഞ്ചസ്വരൂപേണ കാണുന്നു. മുത്തുച്ചിപ്പിയെ വെള്ളിയുടെ രൂപത്തിൽ കാണുന്നതുപോലെയാണതു്. ജീവബ്രഹ്മൈക്യജ്ഞാനത്താൽ അജ്ഞാനം നശിക്കുമ്പോൾ പ്രപഞ്ചസ്വരൂപമായ തോന്നലും അകന്നുപോകും. അപ്പോൾ സ്വാത്മാവിൽത്തന്നെ സൎവ്വവും ലയിച്ചു് ആത്മാവു് ബ്രഹ്മമാത്രമായി ശേഷിക്കും. ഈ സ്ഥിതിതന്നെയാണു് മോക്ഷം. ഇതിന്നു പ്രമാണം ശ്രുതിമസ്തകമായ വേദാന്തമാണു്. ഈ വാദത്തിൽ ഞാൻ തോല്ക്കുകയാണെങ്കിൽ സന്യാസത്തെ വെടിഞ്ഞു് കാവിമുണ്ടു കളഞ്ഞു് വെള്ളമുണ്ടു് ഉടുത്തുകൊള്ളാം. ജയം ആൎക്കെന്നു ഭാരതി നിശ്ചയിക്കുന്നതു് എനിക്കു സമ്മതമാണു്.

മണ്ഡനൻ—ശബ്ദത്തിന്നു ചിദാത്മാവിൽ എത്തുവാൻ ശക്തിയില്ലായ്കകൊണ്ടു്, ശബ്ദമയമായ വേദാന്തം ആ പരമാത്മാവിന്റെ കാൎയ്യത്തിൽ പ്രമാണമാകയില്ല. വാക്യബോധിതങ്ങളായ പ്രപഞ്ചകാൎയ്യങ്ങളിലെല്ലാം വേദത്തിലെ പൂൎവ്വഭാഗം പ്രമാണമാകും. കാൎയ്യപ്രപഞ്ചത്തിൽ മാത്രമേ ശബ്ദശക്തി എത്തുക

യുള്ളു. അതിന്നപ്പുറം കടക്കയില്ലാ. കമ്മങ്ങരം ചെയ്തു് ഉൽകൃഷ്ടന്മാരായവക്കു് അതിൽനിന്നുതന്നെ മോക്ഷം നേടാം. ലോകത്തിൽ ജീവികരംക്കെല്ലാം ജന്മാവസാനത്തോളം കമ്മം അപേക്ഷിതമാണു്. അതുകൊണ്ടു് കമ്മകാണ്ഡത്തിന്നാണു് വേദാന്തത്തിന്നല്ലാ പ്രാമാണ്യം. ഈ വാദത്തിൽ ഞാൻ തോല്ക്കുന്നതായാൽ ഗൃഹസ്ഥാശ്രമത്തെ ത്യജിച്ചു് സന്യാസത്തെ സ്വീകരിച്ചുകൊള്ളാം. പരാജിതൻ ജേതാവിൻെറ ആശ്രമത്തിലേയ്ക്കു മാറണം.

ഇപ്രകാരം ഇരുവരും പ്രതിജ്ഞചെയ്തു് ജയകാംക്ഷികളായി വാക്‌സമരത്തിനിറങ്ങി. മദ്ധ്യസ്ഥയായ ഭാരതി അവരുടെ കണ്ഠങ്ങളിൽ ഓരോ സുന്ദരപുഷ്പമാല ചാത്തിക്കൊടുത്തു. ആരുടെ കഴുത്തിലുള്ള മാലയാണോ ആദ്യം വാടുന്നതു് ആയാരം പരാജിതനാണു് എന്നു് ആ ദേവി അവരെ അറിയിച്ചു് ഗൃഹകാര്യം നടത്തുവാൻ അകത്തേക്കു പോയി. ഗൃഹസ്ഥന്നു ഭോജനവും സന്യാസിക്കു ഭിക്ഷയും തയ്യാറാക്കി ആ ഗൃഹിണി യഥാകാലം അവക്കു നൽകുകയെന്നായി. അവരുടെ വാദം നാളുനാളായി മുടക്കം കൂടാതെ നടന്നു. പണ്ഡിതന്മാരെക്കൊണ്ടു സദസ്സു നിറഞ്ഞു. വാദത്തിൻെറ ഗൌരവം ഉത്തരോത്തരം വർദ്ധിച്ചു. ഇരുവരും ഏററവും സംപ്രീതിയോടുകൂടിയാണു് ഇടഞ്ഞതു്. പരസ്പരം ജയകാംക്ഷികളായി എതിക്കുകയായിരുന്നിട്ടും ഇരുവക്കും ഒട്ടും ക്രോധമുണ്ടായില്ലാ. മദ്ധ്യാഹ്നമായാൽ, ഊണിന്നു കാലമായിയെന്നു ഭത്താവോടും, ഭിക്ഷ തയ്യാറായിയെന്നു് ആചായ്യനോടും ഭാരതി വന്നു പറയും.

ഇങ്ങിനെ ദിവസങ്ങരം ചിലതു കഴിഞ്ഞു. ബദ്ധാസനന്മാരായി വികസിതമുഖപത്മത്തോടെ പുഞ്ചിരി

ത്തുകികൊണ്ട് ശങ്കരമണ്ഡനന്മാർ പരസ്പരം ചർച്ചചെയ്തു കൊണ്ടു് വാദിക്കുന്നു. ഉത്തരം തേടാതെ മേല്പോട്ടു നോക്കുകയോ, ദേഹം വിറയ്ക്കുകയോ വാക്കു മുട്ടുകയോ അവർക്കുണ്ടായില്ലാ.

ഒരുനാൾ പതിവുപോലെ മധ്യാഹ്നത്തിൽ ഭാരതി ചെന്നുനോക്കിയപ്പോൾ, മണ്ഡനമിശ്രൻ ചാർത്തിയിരുന്ന മാലയ്ക്കു വാട്ടംതട്ടിയിരിക്കുന്നതു കണ്ടു. തന്റെ ഭർത്താവു പരാജിതനായിയെന്നും, പ്രതിജ്ഞപ്രകാരം അദ്ദേഹം സന്യാസിയായിയെന്നും നിശ്ചയിച്ചു്, "നിങ്ങൾക്കു രണ്ടുപേക്കും ഭിക്ഷയ്ക്കു കാലമായി" എന്നു് അവൾ അവരെ അറിയിച്ചു. താൻ തോററുവെന്നു വിധിയുണ്ടായതായി ഭാര്യയുടെ ആ വാക്കിൽനിന്നു മണ്ഡനമിശ്രൻ അറിഞ്ഞു. ഉടനെ അദ്ദേഹം ശങ്കരാചാര്യനെ നമസ്കരിച്ചു് ഇങ്ങിനെ ഉണർത്തിച്ചു:—

"അജ്ഞാനികളായ ഞങ്ങളെ അനുഗ്രഹിക്കുവാൻ വേണ്ടി മനുഷ്യരൂപം ധരിച്ചിരിക്കുന്ന ജ്ഞാനസ്വരൂപനാണു് അങ്ങു്. തത്വമസ്യായുധനായ അങ്ങു് വേദാന്തവേദ്യമായ ഏകതത്വത്തെ സംരക്ഷിച്ചിരിക്കുന്നു. അങ്ങു് അവതരിച്ചില്ലെങ്കിൽ ആ ഏകമായ പദം പതിതന്മാരായ ബൌദ്ധന്മാരുടെ വാഗന്ധകൂപത്തിൽ നിപതിച്ചു നശിച്ചുപോകുമായിരുന്നു. സ്വപ്നത്തിൽനിന്നെന്നപോലെ മൂഢനായ ഞാൻ ഇപ്പോൾ ഉണർന്നിരിക്കുന്നു. സ്വപ്നകാലത്തു് അന്യസ്വപ്നത്തെ കണ്ടു് നിശ്ചയിക്കുന്നതുപോലെ, വിവേകമില്ലാത്ത മനുഷ്യർ ലോകാന്തരത്തെ പ്രാപിക്കുന്നതാണു മോക്ഷമെന്നു് ഈ സംസാരത്തിൽ വർത്തിച്ചുകൊണ്ടു കരുതുന്നു. അവരെ മായയിൽനിന്നു വിമുക്തരായ അങ്ങയുടെ ദാസന്മാർ പരിഹസിക്കുന്നു. വാസ്തവത്തിൽ, ഈ ഭേദവാദികൾ പറയുന്ന മോക്ഷം-

നികൃഷ്ടംതന്നെ. ആ മോക്ഷംകൊണ്ടു സംസാരം നശിക്കു ന്നില്ലാ. അവിനാശമായ നിർവ്വാണത്തെയാണല്ലോ അങ്ങ് മോക്ഷമെന്നു കാണുന്നതു്. അങ്ങയിൽ അളവില്ലാതെയു ള്ള മഹത്വംലോകത്തിലെ ശോകങ്ങളെയെല്ലാം നശിപ്പി ക്കുന്നതാണ്. ഞാൻ മൂഢതകൊണ്ടു പറഞ്ഞതൊക്കെയും അങ്ങ് പൊറുത്താലും! മഹാപ്രതിഭാശാലികളായ കപി ലാദികൾപോലും വേദഭാവം നിർണ്ണയിക്കുന്നതിൽ മോഹി തരായിട്ടുണ്ട്. അതിൽ മഹാദേവാംശമായ അങ്ങു മാത്രമേ വിജയിയായിട്ടുള്ളൂ. അങ്ങയുടെ മുഖേന്ദുവിൽനിന്ന് ഉത്ഭ വിക്കുന്ന വാക്ചന്ദ്രികയുടെ പ്രകാശത്തിൽ കപിലാദിക ളുടെ വാഗന്ധകാരം എങ്ങിനെ നിലനില്ക്കും? മഹത്തായ കാരുണ്യത്തോടെ അങ്ങ് എന്റെ അടുക്കൽ വന്ന് എ ന്നെ സംസാരകൂപത്തിൽനിന്നു കരയേററിയിരിക്കുന്നു. ഞാൻ പൂർവ്വജന്മത്തിൽ കഠിനതപസ്സുചെയ്തവനാണെന്ന് ഇതിൽനിന്നു തെളിഞ്ഞു. അതിന്റെ ഫലമായിട്ടാണ് എനിക്ക് അങ്ങയോടു ചേർച്ചയുണ്ടായതു്. ഞാൻ അങ്ങ യുടെ വാഗ്വൈഭവത്തെക്കുറിച്ച് എന്തുപറയട്ടെ! പ്രശാ ന്തമായ പൂർവ്വപുണ്യത്തിന്റെ അങ്കുരമായും, സുശോഭനമാ യ ദമത്തിന്റെ പല്ലവമായും, വൈരാഗ്യപാരിജാതത്തി ന്റെ കോരകമായും, തിതിക്ഷാവല്ലിയുടെ പ്രസൂനമായും ആനന്ദപൂർണ്ണമായ ശാന്തിയുടെ പൂന്തേനായും, ശ്രദ്ധയുടെ ഫലമായും അതിനെ വർണ്ണിക്കാം. അതു് അഗണ്യ പുണ്യങ്ങളാൽ എനിക്കു ലഭിച്ചു. ദേവന്മാർക്കു പുരു ഷാർത്ഥത്തേയും, മനുഷ്യർക്കു നിർവ്വാണത്തേയും നൽകുന്ന തായി, കാരുണ്യകല്ലോലമാലയോടുകൂടിയ അങ്ങയുടെ ക ടാക്ഷപ്രവാഹത്തിൽ അവഗാഹനം ചെയ്യുവാൻ കഴി ഞ്ഞവൻ ധന്യതമൻതന്നെ. അങ്ങയെക്കുറിച്ചു മനസ്സി ലുണ്ടാകുന്ന ചിന്തയാണു സന്താനശാഖി. തിരുവടി

കളിൽ ആചരിക്കുന്ന നമസ്കൃതിയാണു നന്ദനം. അങ്ങയെ ആരാധിക്കുവാൻ തോന്നുന്നതുതന്നെയാണു കല്പകവൃക്ഷം. അങ്ങയുടെ ഗുണവർണ്ണനയെ മന്ദാകിനിയായും, അങ്ങയുടെ ദൃഷ്ടിക്കു ഗോചരമാകുന്നതിനെ ദേവലോകമായും ഞാൻ കരുതുന്നു. ഇന്നുമുതൽ വേറെ സ്വർഗ്ഗമൊന്നും എനിക്കില്ലാ. കളത്രപുത്രാദികളെയെല്ലാം ഞാൻ വെടിഞ്ഞിരിക്കുന്നു. അങ്ങയുടെ പാദപത്മങ്ങൾ മാത്രമാണ് എനിക്കു് ഒരേ ഗതി."

ഇങ്ങിനെ ശരണംപ്രാപിച്ച മണ്ഡനമിശ്രനെ ശങ്കരാചാര്യൻ പ്രീതിയോടെ സ്വീകരിച്ചു് അനുഗ്രഹിച്ചു.

---

## എട്ടാം അദ്ധ്യായം

---

ഭാരതി—അങ്ങു് എന്നെ ജയിച്ചിട്ടില്ലായ്കയാൽ എന്റെ ഭർത്താവിനെ പൂർണ്ണമായി വെന്നുവെന്നായിട്ടില്ലാ. പുരുഷന്റെ അർദ്ധാംശമാണല്ലൊ ഭാര്യ. അതുകൊണ്ടു് എന്നെക്കൂടിയും ജയിച്ചിട്ടുവേണം അങ്ങു് ഇദ്ദേഹത്തെ ശിഷ്യനാക്കുവാൻ.

ശങ്കരൻ—നിന്റെ ഈ വാദം ശരിയല്ലാ. യശസ്വികളായ പണ്ഡിതന്മാർ സ്ത്രീകളോടു വാദിക്കാറുണ്ടോ?

ഭാരതി—സ്വപക്ഷരക്ഷയിൽ താൽപ്പര്യമുള്ളവൻ തന്റെ മതത്തെ ഖണ്ഡിക്കുന്ന ഏതൊരാളേയും, സ്ത്രീയെന്നോ പുരുഷനെന്നോ നോക്കാതെ ജയിക്കേണ്ടതല്ലയോ? പൂർവ്വകാലത്തു ഗാർഗ്ഗിയോടു യാജ്ഞവൽ

ക്യനം, സുലഭയോട് ജനകനും വാദിക്കയുണ്ടായിട്ടി ല്ലേ? അവർ യശസ്വികളല്ലയോ?

ഇതിന്നു ശങ്കരാചാര്യന്ന് ഉത്തരമില്ലാതെയായി. അ ദ്ദേഹത്തിന്നു ഭാരതിയോടു വാദിക്കുവാൻ മുന്നിടേണ്ടിവ ന്നു. അവർ തമ്മിലുണ്ടായവാദം സന്ധ്യാവന്ദനകാലമൊ ഴികെ രാവുംപകലുമായി പതിനേഴുദിവസംനീണ്ടുനിന്നു. പതിനെട്ടാം നാളായപ്പോഴെക്കും ഭാരതിക്ക് ക്ഷീണമുണ്ടാ യി. ശങ്കരാചാര്യനെ ജയിക്കുവാൻ സാധിക്കുകയില്ലെ ന്ന് അവൾ അറിഞ്ഞു. എങ്കിലും, മറെറാരുവഴിക്കുകൂ ടിയും ശ്രമിച്ചുനോക്കേണമെന്ന് അവൾക്ക് വിചാരമുണ്ടാ യി. ബാല്യത്തിൽത്തന്നെ സന്യസിച്ചിരിക്കുന്ന ആചാ ര്യന്ന് കാമശാസ്ത്രത്തിൽ പരിചയമുണ്ടാകയില്ലെന്നു കരു തി അവൾ അതിലേക്കു വാദം തിരിച്ചു.

"കാമകലാസംഖ്യ എത്രയാണ്? അതിൻെറ രൂപ മെന്ത്? സ്ഥാനമേത്? പക്ഷദ്വയസ്ഥിതിയെങ്ങിനെ? സ്ത്രീയിലും പുരുഷനിലും അതിൻെറ യോഗം എപ്രകാര മാണ്?"

ഭാരതിയുടെ ഈ ചോദ്യം കേട്ടപ്പോൾ ആചാര്യൻ വിഷമിച്ചു. "ഞാൻ ഇതിന്നു മറുപടി കൊടുക്കാതിരു ന്നാൽ എനിക്ക് അല്പജ്ഞത ഭവിച്ചേക്കും; ഉത്തരം പറ യുകയാണെങ്കിൽ എൻെറ സന്യാസധർമ്മത്തിന്നു ക്ഷയമു ണ്ടാകയും ചെയ്യും"—എന്നിങ്ങിനെ അദ്ദേഹത്തിന്നു ശ ങ്കിച്ചുനില്ക്കേണ്ടിവന്നു. കാമശാസ്ത്രത്തിലും താൻ അഭി ജ്ഞനാണെങ്കിലും, അത് അറിഞ്ഞിട്ടുള്ളവനാണെന്നു വെളിപ്പെടുത്തുന്നത് ലൌകികദൃഷ്ട്യാ ധർമ്മലോപ മാകയാൽ, ആ ശാസ്ത്രത്തിൽ പരിചിതനാകുന്ന തിന്ന് ഒരു മാസത്തെ ഇടകിട്ടേണമെന്ന് അദ്ദേഹം ഭാര തിയോട് അപേക്ഷിക്കയും അവൾ അതു സമ്മതിക്കയും ചെയ്തു.

അനന്തരം ശങ്കരാചാര്യർ ശിഷ്യസമേതം യോഗബലത്താൽ ആകാശമാർഗ്ഗേണ സഞ്ചരിച്ചുതുടങ്ങി. അപ്പോൾ അങ്ങൊരു വനത്തിൽ കമനീയരൂപനായ ഒരു രാജാവു മരിച്ചുകിടക്കുന്നതു കണ്ടു. അതിന്നരികേ സുന്ദരികളായ രാജപത്നിമാർ ആർത്തരായി മുറയിടുന്നു. മന്ത്രിമാർ കഠിനശോകത്തോടെ കണ്ണീർ വാർക്കുന്നു. മൃതനായ ആ രാജാവു് അമരുകനാണെന്നും, വേട്ടയ്ക്കായി വനത്തിൽ വന്നപ്പോൾ യദൃച്ഛയാ സംഭവിച്ചതാണു മരണമെന്നും ആചാര്യർ അറിഞ്ഞു. അപ്പോൾ അദ്ദേഹം സനന്ദനനോടു് ഇങ്ങിനെ അരുളിച്ചെയ്തു:—

"ഒരു നൂറിലധികം സുന്ദരിമാരുടെ ഭർത്താവായ അമരുകരാജാവു് ഇതാ, ഈ കാട്ടിൽ മരിച്ചുകിടക്കുന്നതു നോക്കൂ. ഈ രാജാവിന്റെ ശരീരത്തിൽ പ്രവേശിച്ചു്, ഇദ്ദേഹത്തിന്റെ പുത്രനെ രാജാവായി വാഴിച്ചതിൽപ്പിന്നെ യോഗപ്രഭാവത്താൽ തിരിയെ വന്നേക്കാമെന്നു ഞാൻ വിചാരിക്കുന്നു. സർവ്വജ്ഞതയെ പ്രാപിക്കുവാൻ കാമശാസ്ത്രത്തിൽ പരിചിതനാകുന്നതിന്നു് ഈ രാജാവിന്റെ പത്നിമാരായ സുന്ദരിമാരുടെ വിലാസസാരസ്യങ്ങൾക്കു ഞാൻ സാക്ഷിത്വം വഹിക്കയും ചെയ്യേക്കാം."

സനന്ദനൻ—സർവ്വജ്ഞനായ അങ്ങേക്കു ലോകത്തിൽ അജ്ഞാതമായി യാതൊന്നുമില്ലാ. എങ്കിലും, അങ്ങയിൽ എനിക്കുള്ള ഭക്തികൊണ്ടു ഞാൻ അല്പമൊന്നു ധരിപ്പിക്കയാണു്. മുമ്പൊരുകാലത്തു മത്സ്യേന്ദ്രനെന്നുപേരായ ഒരു മഹാത്മാവുണ്ടായിരുന്നു. അദ്ദേഹം തന്റെ ശരീരത്തെ രക്ഷിക്കുവാൻ ഗോരക്ഷനെന്ന ശിഷ്യനെ ഏല്പിച്ചു്, മൃതനായ രാജാവിന്റെ ദേഹത്തിൽ പ്രവേശിച്ചു രാജ്യഭരണത്തിൽ ഏർപ്പെട്ടു. ആ യോഗീന്ദ്രന്റെ നാടുവാഴ്ചയിൽ സർവ്വജനത്തിന്നും

ശ്രേയസ്സ വളൎന്നു. യഥാകാലം മഴ പെയ്യുകയും, സസ്യങ്ങളെല്ലാം യഥേഷ്ടം ഫലസമൃദ്ധങ്ങളാകയും ചെയ്തു. ഇതെല്ലാം കണ്ടിട്ട് ഏതോ ദിവ്യാത്മാവു രാജാവിന്റെ ശരീരത്തിൽ പ്രവേശിച്ചു പരിശോഭിക്കയാണെന്നു മന്ത്രിമാൎക്കു തോന്നി. അവർ ആ ദിവ്യനെ വശീകരിക്കുന്നതിന്നു സുന്ദരീരത്നങ്ങളെ നിയോഗിച്ചു. നൃത്യഗീതങ്ങളാലും, ശൃംഗാരചേഷ്ടകളാലും അവർ ആ യോഗിയെ കാമാധീനനാക്കി. അദ്ദേഹം സമാധിയെ വിസ്മരിച്ചു സ്വന്താനില കൈവിട്ടു വെറും പ്രാകൃതനെപ്പോലെയായി. ഈ അവസ്ഥ ബുദ്ധിമാനായ ഗോരക്ഷൻ അറിഞ്ഞു. അദ്ദേഹം ഗുരുവിന്റെ ശരീരത്തെ സൂക്ഷിച്ചുരക്ഷിച്ചു രാജധാനിയിലേക്കുപോയി. അവിടെ അദ്ദേഹം നടന്റെ ജോലിയിൽ പ്രവേശിച്ചു രാജദാരങ്ങളെ നാട്യവിദ്യ പഠിപ്പിച്ചുകൊണ്ടു രാജാവിന്റെ പ്രീതിയെ നേടി. അങ്ങിനെ രാജാവിന്റെ വിശ്വാസത്തിന്നുപാത്രമായി അടുത്തുകൂടുവാൻകഴിഞ്ഞ ഗോരക്ഷൻ ഒരുനാൾ അവസരോചിതം ആ രാജാവിനോടു് അദ്ദേഹത്തിന്റെ വാസ്തവസ്ഥിതിയെക്കുറിച്ചു പലതും പറഞ്ഞു. അപ്പോഴേ യോഗി ഉണൎന്നുള്ളു. ഉടനെ, മഹാശയനായ മത്സ്യേന്ദ്രൻ വൈരാഗ്യത്തിലേക്കുതന്നെ തിരിഞ്ഞു. രാജശരീരത്തെ വെടിഞ്ഞു പൂൎവ്വദേഹത്തെ അദ്ദേഹം പ്രാപിക്കയും ചെയ്തു. ഈ സംഭവംകൊണ്ടു ഞാൻ അങ്ങയെ ഓൎമ്മിപ്പിക്കുന്നതു്, മഹായോഗികൾപോലും സംസാരത്തിൽ കാലു വെച്ചാൽ അതിൽ മുങ്ങിപ്പോകുമെന്നാണു്. വിഷയാനുരാഗത്തിന്നു് അത്രയും ശക്തിയുള്ളതുകൊണ്ടു് നാം അതിനെ ഒന്നുകൊണ്ടും അടുക്കരുതു്. വിശേ

ഷിച്ച്, അങ്ങ് കൈക്കൊണ്ടിരിക്കുന്ന ഊർദ്ധ്വരേതോവ്രതത്തെ അതിലംഘിക്കുന്നതു പാപമാണ്. ഇതത്രയും നല്ലവണ്ണം ആലോചിച്ചിട്ടുവേണം അങ്ങ് ഇക്കാര്യത്തിൽ ഏർപ്പെടുവാൻ. മഹത്തായ നമ്മുടെ വ്രതമെവിടെ, നിന്ദ്യമായ ഈ കാമശാസ്ത്രമെവിടെ? ശ്രേഷ്ഠനായ അങ്ങ് കാമശാസ്ത്രത്തെ സ്വീകരിക്കയാണെങ്കിൽ ലോകമെല്ലാം നിലവിട്ടുപോയേക്കുമല്ലോ. സന്ന്യാസിധർമ്മത്തെ പ്രകാശിപ്പിക്കുവാൻ വ്രതം കൈക്കൊണ്ടിരിക്കയാണല്ലോ അങ്ങ്. ഇതൊന്നും ഞാൻ പറഞ്ഞുതന്നിട്ടുവേണ്ട അങ്ങേക്ക് അറിയുവാൻ. എങ്കിലും, സ്നേഹംകൊണ്ടു് എനിക്ക് ഇത്രയും പറയേണ്ടിവന്നു.

ശങ്കരൻ—നീ പറഞ്ഞതു് ഒട്ടും അയുക്തമല്ല. എന്നാൽ ഇക്കാര്യത്തിൽ എന്നെ സംബന്ധിച്ചുള്ള പരമാർത്ഥം നീ അറിഞ്ഞിട്ടില്ലായ്കയാൽ അതു് ഞാൻ പറഞ്ഞുതരാം. ആസക്തിയില്ലാത്തവനിൽ കാമത്തിന്നു് ഒരിക്കലും നിലകിട്ടുകയില്ല. അതിലേക്കു് ഗോപികാവല്ലഭനായ കൃഷ്ണൻതന്നെയാണു ദൃഷ്ടാന്തം. വജ്രോളിയോഗജ്ഞനായ എനിക്കു് ഊർദ്ധ്വരേതോവ്രതഭംഗം സംഭവിക്കയില്ലെന്നും അറിയേണ്ടതാണ്. സങ്കല്പം ഒന്നുമാത്രമാണ് സർവ്വകാമത്തിൻേറയും മൂലം. ആ സങ്കല്പം ഗോപികാകാന്തനെന്നപോലെ എനിക്കും ഇല്ലാത്തതാണ്. സംസാരദോഷങ്ങളിൽ എപ്പോഴും ദൃഷ്ടിയുള്ളവനു സങ്കല്പഹീനനായ്ത്തീരാം. സങ്കല്പമില്ലാത്തവൻ സംസാരപാശത്താൽ ബദ്ധനാകുന്നതല്ല. ലോകത്തിൽ ഞാൻ എന്നതു് ഈ ശരീരമാണെന്നു കരുതുന്നവനാരോ, തത്വബോധമില്ലാത്ത അവനുള്ളതാണു

വിധിയും നിഷേധവുമെല്ലാം. തത്വമസിമഹാവാക്യ ത്തിൽനിന്നുണ്ടായ ബുദ്ധിയോടെ, വർണ്ണാശ്രമാദിക ളിൽനിന്ന് അകന്ന്, ജ്ഞാനസ്വരൂപനായ ആ ത്മാവാണ് ഞാൻ എന്നു ധരിച്ച്, സർവ്വദാ വേദാ ന്തത്തിൽ വിഹരിക്കുന്ന പണ്ഡിതന്ന് വിധിനിഷേ ധങ്ങളൊന്നും സ്വീകാര്യമല്ലാ. മണ്ണുകൊണ്ടുണ്ടായ ഘടാദികളൊക്കെയും മണ്ണുതന്നെയല്ലാതെ വേറെ യല്ലല്ലോ. അതുപോലെ, പരമാത്മാവിൽനിന്നുണ്ടാ യ സർവ്വലോകങ്ങളും ത്രികാലങ്ങളിലും ആ പരമാ ത്മാവുതന്നെയല്ലാതെ വേറെയാകയില്ലാ. ജഗത്തൊ ക്കെയും മിഥ്യയാണെന്നു മനസ്സിൽ ഉറപ്പുകൂടി നിർമ്മ മനും നിർമ്മലനുമായവൻ കർമ്മഫലങ്ങളാൽ ബദ്ധ നാവാത്തവനാണ്. സ്വപ്നത്തിൽ ആചരിക്കുന്ന പുണ്യപാപകർമ്മങ്ങളുടെ ഫലം മനുഷ്യനു ഭുജി ക്കേണ്ടതായി വരുന്നില്ലല്ലോ. നൂറായിരം ബ്രാഹ്മ ണരെ വധിച്ചാലും, അനേകശതം യാഗങ്ങൾ ചെ യ്താലും താനാണു കർത്താവ് എന്ന വിചാരം അല്പം പോലും ഇല്ലാതെയിരിക്കയാണെങ്കിൽ അങ്ങിനെ യുള്ള ജ്ഞാനിയെ പാപമോ പുണ്യമോ ബാധിക്കു കയില്ലാ. പുണ്യങ്ങളൊന്നും ചെയ്തില്ലായെന്നോ, പാപങ്ങൾ പലതും ചെയ്തുവല്ലോ എന്നോ ഒട്ടും ചിന്തയില്ലാത്തവനാണ് പണ്ഡിതൻ. ദേവേന്ദ്രൻ എന്തെല്ലാം പാപങ്ങൾ ചെയ്തു? അതുപോലെ എത്രയെല്ലാം പുണ്യങ്ങൾ ജനകൻചെയ്തു? അവർ ഇരുവക്കും ആ കർമ്മങ്ങളെക്കുറിച്ചു കർത്തൃത്വവിചാരം ഇല്ലാതിരുന്നതിനാൽ അവർ സംസാരബദ്ധരായി ല്ലാ. അതുകൊണ്ട്, ഈ ശരീരത്താൽ ഞാൻ കാമ ശാസ്ത്രത്തെ പരിശീലിക്കുന്നതുകൊണ്ടു യാതൊരു

ദോഷവും എനിക്ക വരുവാനില്ലാ. ശിഷ്ടമാൎഗ്ഗത്തിന്റെ രക്ഷയ്ക്കുവേണ്ടിയാണ് ഞാൻ ഇതിൽ ഏൎപ്പെടുന്നത്.

ഇത്രയും പറയുമ്പോഴെക്കും ശങ്കരാചാൎയ്യൻ ദുരാസദമായ പൎവ്വതശൃംഗത്തിൽ ഇറങ്ങി. അവിടെ മനോജ്ഞമായ ഒരു ഗഹ്വരം കണ്ടു. അതിന്നരികേ പരപ്പേറിയ ഒരു പാറയുണ്ട്. അവിടെത്തന്നെ നിൎമ്മലജലം നിറഞ്ഞ ഒരു സരസ്സും കണ്ടു. തീരപ്രദേശത്തു പുഷ്പഫലസമൃദ്ധമായ വൃക്ഷങ്ങളെക്കൊണ്ട് ആ തടാകം ശോഭിക്കുന്നു. കാമകലാജ്ഞാനം സമ്പാദിച്ചു തിരിയെ വരുന്നതുവരെക്കും തന്റെ ശരീരത്തെ അപായംകൂടാതെ സംരക്ഷിച്ചുകൊണ്ടു ഇവിടെത്തന്നെ പാൎക്കുവിൻ എന്നു ആചാൎയ്യൻ ശിഷ്യന്മാരെ ഏല്പിച്ചു. ഉടനെ അദ്ദേഹം യോഗബലത്താൽ സ്വന്തം ശരീരത്തെ ആ ഗുഹയിൽ പരിത്യജിച്ചു ലിംഗശരീരത്തോടെ രാജാവിന്റെ ദേഹത്തിലേക്ക കടന്നു. തന്റെ അംഗുഷ്ഠം മുതല്ക്കു ബ്രഹ്മരന്ധ്രംവരെക്കും അദ്ദേഹം വായുവിനെ നയിച്ചു ശിരോരന്ധ്രത്തിൽക്കൂടി വെളിയിലേക്ക കടത്തി അതിനെ രാജാവിന്റെ ശരീരത്തിൽ ശിരോരന്ധ്രത്തിൽക്കൂടി പാദാഗ്രംവരെക്കും ചെലുത്തി. അപ്പോൾ, മൃതനായ ആ രാജാവിന്റെ ഹൃൽപ്രദേശം പതുക്കെ ചലിച്ചുതുടങ്ങി. ക്രമേണ കൈകാലുകൾ ഇളകി. ആദ്യം രാജാവിന്റെ മുഖത്തു ശ്രീപ്രസരം കണ്ടു. പിന്നെ, പ്രാണവായു നാസാമാൎഗ്ഗേണ വെളിപ്പെട്ടു. ഉടനെ കൈകാലുകൾ ഇളകിത്തുടങ്ങി. അനന്തരം കണ്ണുകൾ തുറന്നു. ഈ ക്രമത്തിൽ കായബലമുണ്ടായി. രാജാവു മുമ്പിലത്തെപ്പോലെ എഴുന്നേല്ക്കുകയും ചെയ്തു. മരിച്ചുപോയ ഭൎത്താവു ജീവിച്ചെഴുന്നേററതിൽ അത്ഭുതാമോദങ്ങളാൽ രാജപത്നിമാർ വിവശ

രായി. അവരിൽനിന്ന ഫല്ലാരവം മുഴങ്ങി. അവരുടെ സുന്ദരമുഖാംബുജങ്ങൾ തെളിഞ്ഞുവിളങ്ങി. സൂര്യോദയത്തിൽ വികസിതമായ പത്മങ്ങളും, സാരസങ്ങളുടെ സുസ്വരങ്ങളും ചേൎന്ന മനോഹരസരസ്സിനോടു് അവർ സദൃശരായി. രാജാവു് എഴുന്നേററതും, ആ രാജപത്നിമാർ ആമോദിക്കുന്നതും കണ്ടു് ഏററവും പ്രഹൃഷ്ടരായ അമാത്യന്മാർ വിചിത്രവാദിത്രങ്ങൾ മുഴക്കി.

അനന്തരം ശാന്തികൎമ്മം ആചരിച്ചു് രാജാവു് ആനപ്പുറത്തു് ആരോഹണംചെയ്തു് പരിവാരസഹസ്രങ്ങളോടുകൂടി ആഡംബരകോലാഹലത്തോടെ നഗരത്തിലേക്കു് എഴുന്നള്ളി. അദ്ദേഹം രാജധാനിയിൽ നിരാമയം പ്രവേശിച്ചു് രാജപൂജിതനായി മന്ത്രികളോടുകൂടി നാടുവാണു.

ഇങ്ങിനെ ശങ്കരാചാൎയ്യൻ രാജാവായി വാഴുമ്പോൾ അദ്ദേഹത്തെക്കുറിച്ചു മന്ത്രിമാൎക്കിടയിൽ ശങ്കയുണ്ടായി:—

"മൃതനായ രാജാവു് പ്രജകളുടെ ഭാഗ്യവൈഭവത്താൽ ജീവിച്ചെഴുന്നേററതിൽപ്പിന്നെ പണ്ടത്തെപ്പോലെയല്ലാ നില. ദിവ്യമായ സൽഗുണോദയംകൊണ്ടു് ഇദ്ദേഹം ഏററവും പ്രകാശിക്കുന്നു. അൎത്ഥികൾക്കെല്ലാം യയാതിയെപ്പോലെ അൎത്ഥം നൽകുന്നു. ഗീഷ്പതിയെപ്പോലെ അൎത്ഥജ്ഞനായി ഇദ്ദേഹം വാദിക്കുന്നു. ശത്രുരാജാക്കന്മാരെ അൎജ്ജുനനെപ്പോലെ ഉടനുടൻ ജയിക്കുന്നു. ശൎവ്വനെപ്പോലെ സൎവ്വകാൎയ്യജ്ഞനായിട്ടാണു് ഇദ്ദേഹം വിളങ്ങുന്നതു്. ഗുരുതരങ്ങളായ സൽഗുണങ്ങൾ നിറഞ്ഞു പരമാത്മാവിനെപ്പോലെ ഇദ്ദേഹം പ്രകാശിക്കുന്നതുമുണ്ടു്. ഋതുഭേദംകൂടാതെ വൃക്ഷവൃന്ദങ്ങളെല്ലാം പുഷ്പഫലസമൃദ്ധമായി വൎത്തിക്കുന്നു. കറക്കുന്ന പശുക്കളിൽനിന്നു മുമ്പിലത്തെക്കാൾ ഇപ്പോൾ പാലു കിട്ടുന്നുണ്ടു്.

വേണ്ടുന്നകാലത്തെല്ലാം ശരിക്കിപ്പോൾ മഴപെയ്തുതുടങ്ങിയിരിക്കുന്നു. ഭൂമിയെങ്ങും സസ്യാഢ്യമാണിപ്പോൾ. സർവ്വജനങ്ങളും സ്വധർമ്മനിരതരായ്ത്തീന്നിരിക്കുന്നു. കലികാലം ദോഷപൂർണ്ണമാണെന്നിരുന്നിട്ടും, ഈ നാട്ടിലെ ഇപ്പോഴത്തെ സ്ഥിതി ത്രേതായുഗത്തെക്കാൾ ഗുണം കൂടീട്ടാണ്. അമംഗളമായി യാതൊന്നും ഒരിടത്തുമില്ലാ. ഇതെല്ലാം കാണുമ്പോൾ, ഐശ്വര്യനിധിയായ ഏതോ മഹാത്മാവു നമ്മുടെ രാജാവിന്റെ ശരീരത്തിൽ പ്രവേശിച്ചു ശോഭനമായി നാടുവാഴുകയാണെന്നു നമുക്കു നിശ്ചയിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു സൽഗുണാലയമായ ഈ മഹാപുരുഷൻ ഇനി പൂർവ്വദേഹത്തെ സ്വീകരിക്കാതിരിക്കേണ്ടതിലേക്കു നാം നല്ലവണ്ണം കരുതലോടെ പ്രവൎത്തിക്കണം."

ഇങ്ങിനെ അവർതമ്മിൽ ആലോചിച്ച്, വല്ലെടത്തും, വല്ല ശവവും കിടക്കുന്നതുകണ്ടാൽ അതിനെ നിശ്ശങ്കം ചെന്നെടുത്ത് ഉടൻ ദഹിപ്പിച്ചുകളയേണമെന്നു കിങ്കരന്മാരെ നിയോഗിച്ച് എല്ലാ ദിക്കിലേക്കും അയച്ചു.

രാജാവാകട്ടെ, രാജ്യപരിപാലനകർമ്മം മന്ത്രിമാരെ ഏല്പിച്ച്, കല്യാണാംഗിമാരോടുകൂടി രമിച്ച്, അനന്യസുലഭങ്ങളായ വിഷയസുഖങ്ങളെ നിർബ്ബാധം ഭുജിച്ചുവാണു. ആ ക്രീഡയിൽ അന്യഭാവനയൊന്നുംകൂടാതെ, വാക്കുകൾക്കെത്താത്തതായ പരമാനന്ദം അദ്ദേഹത്തിന്നുണ്ടായി. വാത്സ്യായനസൂത്രം ഭാഷ്യത്തോടെ അദ്ദേഹം പഠിക്കയും, കാമശാസ്ത്രസംബന്ധമായി നൂതനാർത്ഥഗർഭമായ നിബന്ധം അദ്ദേഹം രചിക്കയും ചെയ്തു.

---

# ഒമ്പതാം അധ്യായം

ശങ്കരാചാര്യൎന്റെ ശരീരത്തെ അദ്ദേഹത്തിന്റെ ശിഷ്യന്മാർ ശ്രദ്ധയോടെ സംരക്ഷിച്ചുകൊണ്ടു നാടംകഴിച്ചു. അക്കാലത്തു് അവർ പാടിക്കൊണ്ടിരുന്ന ഗാനങ്ങളുടെ അൎത്ഥസംക്ഷേപം താഴെ കാണിച്ചതുപോലെയാണ്:—

"എടോ, മൂഢമതേ, നീ എപ്പൊഴും ഗോവിന്ദനെ ഭജിക്കുക. പണം നേടിവെക്കുവാനല്ലാ നീ എപ്പൊഴും കൊതിച്ചുകൊണ്ടു കഴിയേണ്ടതു്. ലോഭമോഹങ്ങളില്ലാത്ത ബുദ്ധി നിനക്കുണ്ടാകുവാൻ നീ സദാ പരിശ്രമിക്കണം. കുലോചിതമായ തൊഴിലുകൾചെയ്തു് അതിൽനിന്നു കിട്ടുന്ന ധനംകൊണ്ടു നീ സംതൃപ്തനാകണം. കാമാധീനനായി നീ ഉഴലരുതു്. രക്തമാംസാസ്ഥികളാലുള്ള ശരീരത്തിൽ കാമമോഹിതനാകുവാൻ യാതൊന്നുമില്ലെന്നു നീ അറിയേണ്ടതാണ്. താമരയിലയിലെ തരളമായ നീൎത്തുള്ളിയെന്നപോലെ ഈ ജീവിതം തീരെ ചപലമാണ്. രോഗത്താലും ഗൎവ്വത്താലും സൎവ്വലോകവും വശംകെട്ടു് ശോകഹതമായ്ത്തീൎന്നിരിക്കുന്നു. ഇതിൽനിന്നു രക്ഷ കിട്ടുന്നതിന്നു ഗോവിന്ദനെ ഭജിക്കുകമാത്രമാണു മാൎഗ്ഗം. ധനംനേടുവാൻ ശക്തിയുള്ളപ്പോൾ മാത്രമാണ് നിന്നോടു പുത്രമിത്രങ്ങൾക്കെല്ലാം സ്നേഹമുണ്ടാകുക. ഒന്നിന്നും കഴിവില്ലാതെ വൃദ്ധനായി സ്വഗൃഹത്തിന്നുള്ളിൽ നരച്ചു കുരച്ചു കഴിയുമ്പോൾ നിന്നെ ആരും പരിഗണിക്കുവാൻ ഉണ്ടാകയില്ലാ. നിന്നെക്കുറിച്ചു് അന്വേഷണംപോലും ആൎക്കും ഉണ്ടാകുന്നതല്ലാ. നിന്റെ ശരീരത്തിൽ പ്രാണനുള്ള കാലംവരെക്കു മാത്രമാണ് നിന്റെ കുശലത്തെപ്പ

ററി ആളുകളും ചോദിക്കുക. ദേഹത്തിൽനിന്നു ജീവൻ നീങ്ങിയാൽ നിന്നെ നിൻെറ ഭാൎയ്യപോലും പേടിക്കും. അതുകൊണ്ടു് അൎത്ഥം അനൎത്ഥമാണെന്നു നിൻെറ മനസ്സിൽ എപ്പൊഴും ഉറപ്പുണ്ടാകണം. അല്പമെങ്കിലും സുഖം അൎത്ഥത്തിൽനിന്നു കിട്ടുവാനില്ലാ. പുത്രനെപ്പോലും ധനവാനു പേടിക്കേണ്ടിയിരിക്കുന്നു. ഇതു് എങ്ങുമുള്ള അനുഭവമാണു്. ഗോവിന്ദഭജനമാണു് ഭയംനീങ്ങുവാനും സുഖം പൊങ്ങുവാനും ഒരേ വഴി.

"ബാല്യകാലത്തു മനുഷ്യനു ലീലയിലാണു് ആസക്തിയെല്ലാം. ചോരത്തിളപ്പുള്ള യൌവനത്തിൽഅവൻതരുണിയിൽ അനുരക്തനായ്ത്തീരുന്നു. വാൎദ്ധക്യമായാൽ ചിന്തയിലാണു് അവൻെറ മനസ്സുമുഴുവൻ. പരബ്രഹ്മത്തിൽ ആൎക്കും സക്തികാണുന്നില്ലാ. ആരാണു നിൻെറ ഭാൎയ്യ? ആരാണു നിൻെറ പുത്രൻ? ആരുടെയാണു നീ? എവിടെ നിന്നാണു നീ വന്നതു്? ഈ സംസാരം ഏററവും വിചിത്രംതന്നെ! ഇതിൽ നീ ഭ്രാന്തനാവരുതു്! നിൻേറയും നിനക്കുള്ളതിൻേറയും തത്വത്തെ നീ ചിന്തിച്ചറിയണം. സാധുസംസൎഗ്ഗത്താൽ നിസ്സംഗനായ്ത്തീരാം. നിസ്സംഗനായാൽ മോഹം നശിക്കും. മോഹമകന്നാൽ നിശ്ചലതത്വം വിളങ്ങും. നിശ്ചലതത്വപ്രകാശത്താൽ ജീവന്മുക്തി ഭവിക്കയും ചെയ്യും.

യൌവ്വനകാലം കഴിയുന്നതോടുകൂടി കാമവികാരങ്ങളൊക്കെയും അടങ്ങും. നീരമില്ലാതായാൽ കാസാരമുണ്ടോ? വിത്തമൊക്കെയും നശിച്ചാൽ പരിവാരങ്ങളെല്ലാം അകലും. തത്വം ഗ്രഹിക്കുന്നതായാലോ, സംസാരം നശിക്കും.

വിത്തമുണ്ടെന്നും ബന്ധുക്കളുണ്ടെന്നും ബലവീൎയ്യങ്ങളുണ്ടെന്നും കരുതി നീ ഗൎവ്വിക്കരുതു്. കാലം ഇക്കണ്ടതൊക്കെയും ക്ഷണംകൊണ്ടു് എടുത്തുകൊണ്ടുപോയേ

ക്കും. ഇതു നീ എപ്പോഴും ഓക്കണം. മായാമയമാണ് ഈ പ്രപഞ്ചം. ഇതിൽ ആസക്തനാവാതെ പരമപദത്തെ പ്രാപിക്കുവാൻ നീ ശ്രമിക്കയാണു ചെയ്യേണ്ടതു്.

ദിനരാത്രികളും പൂവ്വാഹ്നസായാഹ്നങ്ങളും ശിശിരവസന്തൃതുകളും ഒന്നിനൊന്നു പിന്തുടൎന്ന് പിന്നെയും പിന്നെയും വന്നുകൊണ്ടു് കാലം കഴിക്കുന്നു. അതുയ്ക്കുത്രയ്ക്കു് ആയുസ്സു കുറയുകയും ചെയ്യുന്നു. എന്നാലും, മനുഷ്യൻെറ തൃഷ്ണയ്ക്കു നീളംകൂട്ടുന്നതേയുള്ളു.

എടോ, ഭ്രാന്താ, നിനക്കു് ആരാണു ഭാൎയ്യ? നിനക്കു് എന്തിനാണു പണക്കൊതി? നിന്നോടു ഹിതം പറയുവാൻ ഭൂമിയിൽ ആരുമില്ലയോ? ഈ സംസാരസമുദ്രം കടക്കുവാൻ സജ്ജനസംസൎഗ്ഗം ഒന്നുമാത്രമാണു കപ്പൽ എന്നു നീ അറിയേണ്ടതാണു്.

മൊട്ടയിട്ടും, മുടിവെട്ടിയും, ജടനീട്ടിയും, പലേമട്ടിൽ കാവിമുണ്ടുടുത്തും നടക്കുന്നവർ എന്തൊക്കെയോ കാണുന്നവരാണെങ്കിലും, വേണ്ടുന്നതൊന്നും കാണുന്നവരല്ലാ. ഉദരപൂരണത്തിനുവേണ്ടി എന്തെല്ലാം വേഷങ്ങളാണു മനുഷ്യൻ കെട്ടുന്നതു്!

വയോധികനായി വായിലെ പല്ലുകളെല്ലാം കൊഴിഞ്ഞുപോയിരിക്കുന്നു. നടക്കേണമെങ്കിൽ ബലത്തിന്ന് വടിയൂന്നേണമെന്നാണു് നില. എന്നിട്ടും അവൻെറ ആശയ്ക്കു് വൃദ്ധിയല്ലാതെ ക്ഷയമില്ലാ.

മുമ്പിൽ അഗ്നിയും പിമ്പിൽ സൂൎയ്യനുമല്ലാതെ വേറെ വല്ല നേട്ടമോ വേറെ വല്ല തുണയോ ഇല്ലാത്തവൻ. രാത്രിയായാൽ തണുത്തുവിറച്ചുമുഴങ്കാലുകൾ താടിയിൽകൊട്ടുത്തുകൊണ്ടു കഴിയുന്നനിവ്വസനൻ. ഭിക്ഷവാങ്ങുന്നതിന് ഉള്ളംകൈമാത്രമാണു് പാത്രം. ഇങ്ങിനെയുള്ളവൻപോലും ആശയൊട്ടും വെടിയുന്നില്ലാ.

ഗംഗയിലോ സമുദ്രത്തിലോ ചെന്നു മുങ്ങുന്നതുകൊണ്ടു് എന്താണൊരുഫലം? ജ്ഞാനമില്ലാത്ത മനുഷ്യർക്കു ദാനംകൊണ്ടോ വ്രതങ്ങൾകൊണ്ടോ ഗുണമൊന്നുമില്ലാ. ഒരു നൂറുജന്മംകൊണ്ടുപോലും ഇക്കൂട്ടർ സംസാരസാഗരം കടക്കുവാൻ ശക്തരാകയില്ലാ.

ദേവാലയസദൃശമായ വൃക്ഷമൂലത്തിൽ മേവുന്നതും ഭൂതലത്തിൽ കിടക്കുന്നതും, മാന്തോലുടുക്കുന്നതും, സർവ്വഭോഗങ്ങളെയും സന്ത്യജിക്കുന്നതും വൈരാഗ്യലക്ഷണമാണു്. ഇങ്ങിനെയുള്ള വൈരാഗ്യത്തിന്നു് ആളാസ്ഥീന്ന് ആർക്കാണു സുഖമില്ലാതാകുക!

സർവ്വദാ യോഗതൽപ്പരനായാലും, ഭോഗനിരതനായാലും, വിഷയങ്ങളോടു സംഗമുള്ളവനായാലും, ഒന്നിനോടും സംഗമില്ലാത്തവനായാലും ബ്രഹ്മത്തിൽ ലീനമായ മനസ്സോടുകൂടിയവൻ ആരോ അവനാണു സാക്ഷാൽ സുഖസ്വരൂപൻ.

കീറത്തുണിവല്ലതും ചുററിക്കൊണ്ടു്, പുണ്യപാപങ്ങളിലൊന്നിലും വിചാരമില്ലാതെ, ബാലകനെപ്പോലെയും, ഉന്മത്തനെപ്പോലെയും വർത്തിക്കുന്നവനാണു യോഗി. അവൻ മനസ്സിനെ സ്വന്തം സ്വരൂപത്തിൽ അടക്കിക്കൊണ്ടു ചിദാനന്ദത്തെ പ്രാപിക്കുന്നു.

നീ ആരു്; ഞാൻ ആരു്? ഞാൻ എവിടെനിന്നു പുറപ്പെട്ടു? എനിക്കു് അമ്മ ആരു്; അച്ഛൻ ആരു്?—ഇവയെക്കുറിച്ചു ഗാഢമായി ആലോചിച്ചു്, സംസാരസ്വരൂപത്തെ ശരിയായി അറിഞ്ഞു്, സ്വപ്നത്തിലെ അനുഭവംപോലെയുള്ളതാണു് ഈ ജഗത്തു് എന്നു ധരിച്ചു്, സർവ്വത്തെയും നീ പരിത്യജിക്കണം.

എന്നിലും നിന്നിലും എവിടെയും നിറഞ്ഞിരിക്കുന്നതാണു ചിദാത്മകനായ ഈശ്വരൻ. നിനക്കു് എ

ന്നോടുള്ള അസൂയയും, നിൻെറ കോപവുമെല്ലാം വെറുതെയാണ്. പരമാത്മസ്വരൂപത്തെ പ്രാപിക്കുവാൻ നീ ആഗ്രഹിക്കുന്നുണ്ടെങ്കിൽ സവ്വത്തിലും സമചിത്തനായി നീ സവ്വദാ വത്തിക്കുക."

ശങ്കരാചായ്യൻെറ ശിഷ്യന്മാർ ഇങ്ങിനെ പാടിക്കൊണ്ടു നിശ്ചിതകാലംവരേക്കും കാത്തുകൊണ്ടിരുന്നു. സമയം തെററിയപ്പോഠം അവർ ശങ്കാകുലരായി പരസ്പരം ഓരോന്നു പറഞ്ഞുതുടങ്ങി.

"ഒരു മാസത്തിന്നുള്ളിൽ താൻ വന്നുകൊള്ളാമെന്നാണല്ലോ ഗുരുദേവൻ നമ്മോടു പറഞ്ഞതു്. മാസം കഴിഞ്ഞിട്ടു് ഇന്നേക്കു് അഞ്ചാറുദിവസമായി. എന്നിട്ടും, സ്വദേഹത്തെ പ്രാപിച്ചു നമ്മെ സനാഥരാക്കുവാൻ ഗുരുവിന്നു കാരുണ്യമുണ്ടാകുന്നില്ലല്ലോ. നാം എന്താണു ചെയ്യേണ്ടതു്? എവിടെയാണു നാം ചെന്നു തെരയേണ്ടതു്. അദ്ദേഹം വാഴുന്നതു് എവിടെയാണെന്നു് ആരറിഞ്ഞു? പരകായത്തിൽ ഗൂഢമായി പ്രവേശിച്ചിരിക്കുന്ന ഗുരുവിനെ ഈ ഭൂമിയിൽ അന്വേഷിച്ചിട്ടു് എങ്ങിനെ നാം അറിയും? കാരുണ്യവാരിധിയായ ദേശികൻ നമ്മെയെല്ലാം തീരെ കൈവിടുകയാണെങ്കിൽ നമുക്കു ഗതിയെന്തു്! ഇന്ദ്രിയജാഡ്യങ്ങളേയും മനോമാലിന്യങ്ങളേയും അകലെ നീക്കി, നാഠംതോറും നവനവാഹ്ലാദം വളത്തുന്ന ഗുരുപാദപത്മമല്ലാതെ നമുക്കു വേറെ ശരണമില്ലാ. ദുഷ്ടന്മാരെ വിനീതരാക്കയും, ശിഷ്ടന്മാരെ സംസാരാഗ്നിയിൽനിന്നു രക്ഷിക്കയും ചെയ്യുന്ന ജഗദ്വിജയിയായ യോഗീന്ദ്രൻ—നമ്മുടെ ഗുരുസ്വാമി—നമുക്കു മംഗളം നൽകട്ടേ."

കൂട്ടുകാർ ഇങ്ങിനെ ദീനതയോടെ പറയുന്നതു കേട്ടപ്പോഠം ഗുരുമാഹാത്മ്യം ശരിയായി ഗ്രഹിച്ചിട്ടുള്ള പത്മ

പാദാഭിധനായ സനന്ദനൻ സാന്ത്വനപൂർവ്വം ഇങ്ങിനെ പറഞ്ഞു:—

"സ്നേഹിതന്മാരേ, നിങ്ങൾക്ക് ഈ വിഷാദം ഒട്ടും യുക്തമല്ലാ. നമുക്ക് എല്ലാവൎക്കും ഒരുമിച്ച് ഉത്സാഹത്തോടെ ഗുരുവിനെ അന്വേഷിച്ചു ചെല്ലാം.

ചേതസ്സു ചെറുപോലും മടുത്തീടാതേ യത്നം
ചെയ്തീടുന്നവൎക്കില്ല സാധിക്കാതുള്ള കാൎയ്യം;
മുടക്കം നേരിട്ടിട്ടും പ്രയത്നംചെയ്തു ചിത്തം
മടുക്കാതമരന്മാരമൃതം കൈക്കലാക്കി

എന്നു നാം ഓൎത്തുകൊണ്ടു സൎവ്വദിക്കിലും നമുക്കുചെന്നു തെരഞ്ഞുനോക്കാം. പരകായത്തിൽ ഗൂഢമായി വാഴുന്ന ആചാൎയ്യനെ നമുക്കു കാണുവാൻ പ്രയാസമുണ്ടെങ്കിലും, അദ്ദേഹത്തിന്നുള്ള ഗുണസഞ്ചയത്തിന്റെ പ്രകാശംകൊണ്ടു നമുക്ക് അദ്ദേഹം എവിടെയുണ്ടെന്ന് അറിയുവാൻ കഴിയും. നിസ്സംഗനും മംഗളാശയനുമായ ആ സന്ന്യാസീന്ദ്രൻ കാമശാസ്ത്രം പഠിക്കുന്നതിന്നു രാജീവലോചനാവിഭ്രമസ്ഥാനമായ രാജവിഗ്രഹത്തെ പ്രാപിച്ചിട്ടുണ്ടായിരിക്കണം. നിത്യതൃപ്തന്മാരിൽ അഗ്രഗണ്യനായ നമ്മുടെ ഗുരുദേവൻ ഏതു രാജ്യത്തു വാഴുന്നുവോ, ആ രാജ്യത്തു സൎവ്വജീവികളും രോഗശോകാദിഹീനരായി നിൎവ്വൃതിയോടെ വൎത്തിക്കുന്നതു കാണാം. അവിടെ തസ്കരപീഡയുണ്ടാകയില്ലാ. സൎവ്വരും സ്വധൎമ്മനിരതരായിരിക്കും. മേഘം കാലവൎഷിയാകും. ഭൂമി യഥേഷ്ടം ഫലസമൃദ്ധയായി വിളങ്ങും. അങ്ങിനേയുള്ള രാജ്യം ഏതെന്നു നോക്കി ച്ചെന്ന് അവിടെ നമുക്കു ഗുരുവിനെ അന്വേഷിക്കാം."

ഇതു് എല്ലാവൎക്കും സമ്മതമാകയാൽ, ഗുരുശരീരത്തെ സംരക്ഷിക്കുവാൻ ഏതാനും ചിലരെ ഏല്പിച്ച്,

മററുള്ളവർ ഗുരുവിനെ അന്വേഷിച്ചുകൊണ്ടു പുറപ്പെട്ടു. പലനാടുകളും കടന്ന് അവർ അമരുകരാജ്യത്തിൽ എത്തി. മരിച്ചുപോയ രാജാവു വീണ്ടും ജീവിച്ചപ്പോൾ പൃഥുവിനേയും ദിലീപനേയുംപോലെ പ്രശോഭിക്കുന്നുവെന്ന് ആ നാട്ടുകാർ പ്രശംസിക്കുന്നതുകേട്ട് ആ രാജാവു തങ്ങളുടെ ഗുരുതന്നെയെന്ന് അവൎക്ക വിശ്വാസവും ആശ്വാസവുമുണ്ടായി. തരുണീസക്തനും, സംഗീതത്തിൽ ഏററവും കൊതിയുള്ളവനുമാണ് രാജാവെന്നുകേട്ട് നൎത്തകഗായകവേഷന്മാരായിട്ടാണ് അവർ നഗരത്തിൽ പ്രവേശിച്ചത്. ഗാനത്തിൽ നൈപുണ്യം കൂടുന്നവരാണ് തങ്ങൾ എന്ന് അവർ രാജാവിനെ അറിയിച്ച് അനുജ്ഞവാങ്ങി തിരുമുമ്പാകെ ചെന്നു.

പാട്ടുകേൾക്കുന്നതിന്നു കാന്താശതമദ്ധ്യത്തിലാണ് രാജാവ് അപ്പോൾ എഴുന്നള്ളിയിരിക്കുന്നത്. യഥാർഹം സൽക്കാരംകഴിഞ്ഞു ആ ഗായകന്മാരോടു പാടുവാൻ കല്പിച്ചു. അപ്രകാരം അവർ പാടുവാൻ തുടങ്ങി.

"അല്ലയോ, വണ്ടേ, നിന്റെ സംഗമം വെടിഞ്ഞഹോ,
നല്ലൊരു ശൈലശൃംഗംതന്നിൽ നിൻവപുസ്സിനെ
കാത്തിരിക്കുന്ന നിന്റെ കൂട്ടുകാരതിമാത്ര-
മാൎത്തരായ് തവ സംഗമാൎത്ഥം ഹാ, ഭംഗമാൎന്നു;
പഞ്ചസായകൻതനിക്കിയലും സമയത്തിൻ-
സഞ്ചയത്തിന്നുവേണ്ടി മുമ്പെഴും പ്രപഞ്ചത്തെ
അഞ്ചാതെ വെടിഞ്ഞൊരു ചഞ്ചലംകൂടാതത്ര
സഞ്ചരിപ്പതു നല്ല തഞ്ചമല്ലറിയേണം—"

എന്നിങ്ങിനെയാണ് ആ പാട്ട് ആരംഭിച്ചത്. പിന്നെ അതു് ആത്മതത്വബോധനത്തിലേക്കു തിരിഞ്ഞു.

"നേതിനേത്യാദി വേദവാക്യത്താൽ മൂത്താമൂത്ത-
രാശിയെ നന്നായ് നിഷേധിച്ചവന്നവസാനം
ഏതുമേ നിഷേധിപ്പാൻ സാധിച്ചീടാതെകണ്ടു-
ള്ളേതിനെ സ്വസ്വരൂപമാകുന്നുവെന്നിങ്ങിനെ
സൽപ്പുമാന്മാരായുള്ളോരുൾപ്പൂവിൽ ധരിച്ചീടു-
മപ്പരമാത്ഥവസ്തുവാകുന്ന ഭവാനഹോ!

* * *

ദുർഘടങ്ങളാം വിഷയങ്ങളിൽ തടവെന്യേ
പൊയ്ക്കൊള്ളുമിന്ദ്രിയങ്ങളാകുന്നോരശ്വങ്ങളെ
ദോഷദശ്നകശാഘാതേന മനോവൃത്തി-
പാശത്താൽ തിരിച്ചുടൻ യാതൊരു വസ്തുവിങ്കൽ
സൽപ്പുമാന്മാരായുള്ളോർ ബന്ധിച്ചുകൊണ്ടീടുന്നി-
തപ്പരമാത്ഥവസ്തുവാകുന്ന ഭവാനഹോ!

* * *

ഇക്കളേബരംതന്നിൽ ശോഭിച്ചുകൊള്ളും ഞാൻതാ-
നക്കമണ്ഡലത്തിങ്കൽ സ്ഥിതനായ് ഭവിക്കുന്നു;
അക്കമണ്ഡലംതന്നിൽ വാഴുമാ ഞാൻതന്നെയാ-
ണിക്കളേബരത്തിങ്കൽ സംസ്ഥിതിചെയ്യുന്നവൻ;
വ്യതിഹാരേണ വേദവാദികളായോരേവം
നിതരാം യത്നത്തോടുമേതൊരു തത്വത്തിനെ
എപ്പൊഴും ശ്രദ്ധകൈക്കൊണ്ടറിയിക്കുന്നു നന്നാ-
യപ്പരമാത്ഥവസ്തുവാകുന്ന ഭവാനഹോ!"

ഈ ഗാനം കേട്ടതോടുകൂടി രാജാവിന്നു കത്തവ്യ നിശ്ചയമുണ്ടായി. അദ്ദേഹം ഗായകന്മാരെ സമ്മാനിച്ചയച്ചു. അതുകഴിഞ്ഞ അടുത്ത അവസരത്തിൽത്തന്നെ ശങ്കരാചായ്യൻ ആ രാജശരീരത്തെ വെടിഞ്ഞ് ലിംഗശരീരത്തോടേ സ്വന്തം ശരീരത്തിലേക്കായി, അതു വെച്ചിരി

ക്കുന്ന പർവ്വതഗുഹയെ പ്രാപിച്ചു. അപ്പോൾ അവിടെ തൻെറ ശരീരത്തെ രാജകിങ്കരന്മാർ കണ്ടെടുത്തു ദഹിപ്പിക്കുവാനായി ചിതയിൽ ഏററിവെച്ചിരിക്കുന്നതു് അദ്ദേഹം കണ്ടു. ഉടനെ ആ യോഗീന്ദ്രൻ സ്വശരീരത്തിൽ പ്രവേശിച്ചു് നരസിംഹമൂർത്തിയെ സ്തുതിച്ചു. ആ സ്തുതിയാൽ സംപ്രീതനായ നരസിംഹമൂർത്തി സത്വരം പ്രത്യക്ഷമായി ആ ചിതാവഹ്നിയെ ശമിപ്പിച്ചു്, തൃക്കരം കൊണ്ടു ശങ്കരാചാര്യൻെറ വിഗ്രഹത്തെ തലോടി വിജ്വരീകരിച്ചു്, അഗ്നിജ്വാലാലീഢമായ ആ ശരീരത്തെ ദ്വിഗുണോജ്ജ്വലമാക്കിയതിൽപ്പിന്നെ അന്തർദ്ധാനംചെയ്തു.

പർവ്വതകന്ദരത്തിൽനിന്നു ശങ്കരാചാര്യൻ വർദ്ധമാനമായ കാന്തിയോടെ വെളിപ്പെട്ടു. ഈ ദർശനം കുറച്ചുകാലത്തെ വിയോഗം കഴിഞ്ഞിട്ടാകയാൽ ശിഷ്യന്മാക്കുള്ള സൌഹാർദ്ദം ഏററവും പെരുകി.

അനന്തരം ആചാര്യൻ ശിഷ്യന്മാരോടുകൂടി ആകാശമാർഗ്ഗേണ മണ്ഡനമിശ്രൻെറ മന്ദിരത്തിലേക്കു യാത്രയായി. ക്രിയാഭിമാനം വെടിഞ്ഞും, വിഷതുല്യമായ വിഷയത്തിൽ വാഞ്ഛകൂടാതെയും മണ്ഡനമിശ്രൻ വാഴുന്നതു് ആചാര്യൻ സകൌതുകം കണ്ടു.

സമാഗതനായ ഗുരുവിനെ മണ്ഡനമിശ്രൻ പ്രേമത്തോടെ വന്ദിച്ചു. "എനിക്കുള്ള ദേഹഗേഹാദിയൊക്കെയും അങ്ങേക്കുള്ളതാണു്" എന്നു് അദ്ദേഹം ആചാര്യപാദങ്ങളിൽ സമർപ്പിക്കയും ചെയ്തു. അനന്തരം ഭാരതി അവിടെവന്നു് ആചാര്യനെ നമസ്കരിച്ചു് ഇങ്ങനെ ഉണർത്തിച്ചു:—

"വിദ്യകൾക്കെല്ലാം ഈശനും ദേഹികൾക്കൊക്കെ ക്കും ഈശ്വരനും, ബ്രഹ്മാവിന്നു് അധിപതിയും, സാ

ക്ഷാൽ സദാശിവനമാണ് അവിടുന്ന്. വാദത്തിൽ എന്നെ ഉടനെ ജയിക്കാതെ കാമകലാപരിജ്ഞാനം നേടുവാൻ അവിടുന്ന് ഉദ്യമിച്ചതു് മനുഷ്യഭാവത്തെ കാണിക്കുവാൻ മാത്രമാണ്. മംഗളാത്മാവായ അവിടുന്ന് ഞങ്ങളെ പരാജിതരാക്കിയതിൽ ഞങ്ങൾക്ക് അവമാനമല്ലാ, ബഹുമാനമാണുണ്ടായിരിക്കുന്നതു്. എന്റെ ജീവിതകാൎയ്യം ഇത്രയുംകൊണ്ടു് അവസാനിച്ചിരിക്കുന്നു. സത്യലോകത്തിലേക്കു തിരിച്ചുചെല്ലുവാൻ അവിടുന്ന് എനിക്ക് അനുജ്ഞനൽകിയാലും!"

ഇങ്ങിനെയുണ്ടായ ഭാരതീവാക്യം കേട്ടപ്പോൾ, ശങ്കരാചാൎയ്യൻ യോഗശക്തിയിൽ സരസ്വതിയെ കണ്ടുകൊണ്ടു്:—

"സ്രഷ്ടാവിന്നിഷ്ടയായി മേവും വല്ലഭയെന്നും
അഷ്ടമൂൎത്തിയാം ദേവൻതന്റെ സോദരിയെന്നും
വാക്കിൻ ദേവതയെന്നും ചിന്മാത്രയെന്നും മഹാ-
ലക്ഷ്മ്യാദിരൂപമാൎന്ന മേവുമീശ്വരിയെന്നും
വിശ്വമൊക്കെയും നിത്യം പരിപാലനംചെയ്യും
വിശ്വനായികേ, നന്നായ് നിന്നെ ഞാനറിയുന്നേൻ"—

എന്നു സ്തുതിക്കയും, തന്റെവക മഠങ്ങളിൽ വരദയായി എപ്പോഴും ഉല്ലസിക്കേണമെന്നു പ്രാൎത്ഥിക്കയുംചെയ്തു. അതു കൈക്കൊണ്ടതിൽപ്പിന്നെയാണു ഭാരതി ഈ മനുഷ്യലോകത്തിൽനിന്നു തിരോഭവിച്ചതു്. അങ്ങിനെ അവൾ പെട്ടെന്ന് അന്തൎദ്ധാനംചെയ്തതിൽ പലൎക്കും അത്ഭുതമുണ്ടായി. മണ്ഡനമിശ്രനാവട്ടേ, പത്നീവിയോഗത്തിൽ സന്തോഷിച്ചതേയുള്ളൂ. താൻ സന്യാസിയായതുകൊണ്ടു് ഇനിമേലിൽ ഭാൎയ്യയ്ക്കു വിധവയായിട്ടുവേണം

കഴിയുവാൻ. ആ ദുഃഖം അനുഭവിക്കുവാനിരിക്കാതെ അവരം ലോകത്തിൽനിന്നു മറഞ്ഞതു നല്ലതായിയെന്ന് അദ്ദേഹം കരുതി. അദ്ദേഹത്തിന്റെ ഈ ഭാവത്തിൽ ആചാര്യൻ അനുമോദിച്ചു.

പിന്നീട്, തനിക്കുള്ള വിത്തങ്ങളെയെല്ലാം മണ്ഡനമിശ്രൻ ദാനംചെയ്തു് ഭിക്ഷുവൃത്തിയെ കൈക്കൊണ്ടു. അദ്ദേഹത്തിന്നു് ആചാര്യൻ സുരേശ്വരനെന്ന നാമം നൽകി. അതുമുതൽ സുരേശ്വരൻ എന്ന വിശ്രുതനായ മഹാത്മാവു മഗധരാജ്യത്തു ചെന്നു നർമ്മദാതീരത്തു ബ്രഹ്മധ്യാനൈകനിരതനായി വാണു.

ശങ്കരാചാര്യനാവട്ടെ, ദുർമ്മതങ്ങളെയെല്ലാം അടിച്ചുതകർക്കുവാനാണു് അതിൽപ്പിന്നെ ഉദ്യമിച്ചതു്. അദ്ദേഹം തെക്കൻനാടുകളിലേക്കു ശിഷ്യസമേതം ഇറങ്ങി. ചെല്ലുന്നെടത്തെല്ലാം സ്വന്തം മതത്തെ സ്ഥാപിക്കയും, മററുമതങ്ങളെ നശിപ്പിക്കയും അദ്ദേഹം ചെയ്തു. ഗംഗാസാന്നിധ്യത്താൽ പരിപാവനവും, അർജ്ജുനാർച്ചിതവും മല്ലികാർജ്ജുനസംജ്ഞവുമായ പരമേശ്വരലിംഗത്താൽ പരിശോഭിതവുമായ ശ്രീശൈലത്തിൽ ചെന്നു്അദ്ദേഹം കുറേനാരം പാർത്തു. ഇക്കാലത്തു സുരേശ്വരൻ, പത്മപാദൻ മുതലായ ശിഷ്യന്മാരെ നിയോഗിച്ചു ശൈവം, വൈഷ്ണവം, പാശുപതം, കാണാദം, കാപിലം, ആർഹതം, ശാന്തം മുതലായ മതഭേദങ്ങളെയെല്ലാം ആചാര്യൻ നാമാവശേഷമാക്കി. ഇതുകണ്ടു് അദ്ദേഹത്തെ ചില ദുഷ്ടന്മാർ കൊല്ലുവാൻ തുനിയുകയുണ്ടായി. എന്നാൽ, അക്കൂട്ടർ ശുദ്ധബ്രഹ്മമായ ശങ്കരന്റെ സന്നിധിയിൽ ചെന്നപ്പോരം, നിഷ്പ്രഭരായടങ്ങി. ആ വേദനിന്ദകന്മാരുടെ ആചാര്യദ്വേഷം സ്വാത്മനാശത്തിന്നാണു ഹേതുവായതു്.

"ആരാലും വർണ്ണിക്കുവാനാകയില്ലാചാര്യന്റെ
ഗീരിൻ വൈഭവമെന്നേ സാമ്പ്രതം ചൊല്ലാവൂ മേ."

---

# പത്താം അധ്യായം

ശങ്കരാചാൎയ്യൻ ഒരുനാൾ തനിയെ ഇരിക്കുമ്പോൾ, ഘോരകൎമ്മരതനായ ഒരു കാപാലികൻ സാധുവിൻെറ വേഷത്തിൽ അവിടെ വന്നു. ആയാൾ നിശ്ശങ്കം ആചാൎയ്യനോടു പറകയാണ്:—

"മഹാത്മാവേ, അങ്ങയെ സൎവ്വജ്ഞനെന്നും, സുശീലനെന്നും ദയാലുവെന്നും സൎവ്വജനങ്ങളും പുകഴ്ത്തുന്നു. യശസ്വിയായ അങ്ങയെ കാണേണമെന്നുണ്ടായ ഉൽക്കണ്ഠയാലാണു ഞാൻ ഇങ്ങോട്ടുപോന്നതു്. അങ്ങയുടെ ഗുണഗണങ്ങളെക്കുറിച്ചു പലരും പറയുന്നതു ഞാൻ കേട്ടിട്ടുണ്ടു്. നിരസ്തമോഹനായി ലോകത്തിൽ അങ്ങയല്ലാതെ ആരുമില്ലാ. ദ്വൈതികളെ മുഴുവൻ അങ്ങു് അടിച്ചോടിച്ചുവിട്ടിരിക്കുന്നു. ദേഹാഭിമാനത്തെ നിശ്ശേഷം വെടിഞ്ഞുകൊണ്ടുവാഴുന്ന അങ്ങയുടെ മാഹാത്മ്യം ഓൎക്കുന്തോറും അത്ഭുതാവഹമാണ്. അദ്വൈതസംസ്ഥാപകനായ അങ്ങു് സൎവ്വോത്തമനായി പ്രശോഭിക്കുന്നു. അങ്ങു് ഈ ശരീരത്തെ സ്വീകരിച്ചിരിക്കുന്നതു പരോപകാരത്തിന്നാണ്. കടാക്ഷലേശംകൊണ്ടുതന്നെ സജ്ജനത്തിന്നുള്ള മാനസപീഡയെ അകററുവാൻ അങ്ങേക്കു ശക്തിയുണ്ടു്. ഗുണാലയന്മാരായ ഭവാദൃശന്മാരുടെ മുമ്പിൽവന്നു് അൎത്ഥിക്കുന്നവൎക്കു സാധ്യമല്ലാത്തകാൎയ്യം യാതൊന്നുമില്ലാ. ഞാൻ ഒരു മഹാകൎമ്മത്തിന്നായി അഭിലഷിക്കുന്നവനാണ്. അതു നിറവേററിത്തരുന്നതിന്നു് അങ്ങയെ മാത്രമേ ഞാൻ ലോകത്തിൽ കാണുന്നുള്ളു. കപാലിയെ പ്രസാദിപ്പിച്ചു കൃതകൃത്യനായ്ത്തീരുവാൻ എന്നെ അങ്ങു് അനുഗ്രഹിച്ചാ

ല്യം. ഈ ശരീരത്തോടുകൂടി കൈലാസത്തെ പ്രാപിച്ചു മഹാദേവനോടുകൂടി വത്തിക്കുവാൻ എനിക്കുണ്ടായ അഭിനിവേശത്താൽ ആ ഭൈരവമൂത്തിയെ ധ്യാനിച്ചുകൊണ്ടു ഞാൻ ബഹുകാലം തപസ്സുചെയ്തു. ഒടുക്കം ദേവദേവൻ പ്രസാദത്തോടെ പ്രത്യക്ഷമായി എന്നോടു് അരുളിച്ചെയ്തതു്, സവ്വജ്ഞനോ ഭൂപാലനോ ആയ ഒരാളുടെ ശിരസ്സു തനിക്കായി അഗ്നിയിൽ ഹോമിക്കുകയാണെങ്കിൽ താൻ പ്രീതനാകുമെന്നും, അപ്പോൾ എന്റെ കാമിതം സാധിക്കുമെന്നുമാണു്. അതിൽപ്പിന്നെ, അങ്ങിനെയൊരു ശിരസ്സിന്നുവേണ്ടി ഞാൻ ഭൂമി മുഴുവൻ സഞ്ചരിച്ചുവരികയാണു്. ഇത്രകാലമായിട്ടും ആ ശിവാജ്ഞയെ നിവ്വഹിക്കുവാൻ കഴിയായ്കയാൽ ഞാൻ ആധിയോടെ ഉഴലുന്നു. സവ്വജ്ഞനും ലോകോപകാരിയുമായ അങ്ങയെ എന്റെ ഭാഗ്യത്താൽ ഇന്നു് എനിക്കു കാണുവാൻ കിട്ടി. ഇനി എനിക്കു് ആധിക്കു് അവകാശമില്ലെന്നു ഞാൻ വിശ്വസിക്കുന്നു. രാജാവിന്റെ ശിരസ്സു് എനിക്കു നിശ്ചയമായും കിട്ടുന്നതല്ലാ. അതുകൊണ്ടു സർവ്വജ്ഞനായ അങ്ങയുടെ ശിരസ്സു് മഹാദേവപ്രീതിക്കായി എനിക്കു തന്നാലും! അങ്ങു് അങ്ങിനെ ചെയ്താൽ അങ്ങേക്കു് അതു കീത്തിയും, എനിക്കു സിദ്ധിയുമായ്ത്തീരും. ശിരസ്സു തരേണമേ എന്നു് ആരോടെങ്കിലും അത്ഥിക്കുന്നതു് അരുതാത്തതാണെന്നു ഞാൻ അറിയാത്തവനല്ലാ. പരോപകാരികളായി ഭൂമിയിൽ പലരുമുണ്ടല്ലോ. അവരാരുംതന്നെ സ്വശരീരത്തെ ത്യജിക്കുന്നവരല്ലാ. അങ്ങയാവട്ടേ, പൂണ്ണവൈരാഗ്യത്തെ പ്രാപിച്ചിട്ടുള്ള മഹാത്മാവാണു്. അങ്ങേക്കു് ഈ ശരീരത്തിൽ ഒട്ടും ആസക്തിയില്ലാ. പരോപകാരത്തിന്നായിട്ടാണു് അങ്ങു് ഈ ശരീരത്തെ വഹിക്കുന്നതു്. പ്രായേണ സവ്വജനങ്ങളും സ്വാത്ഥപരന്മാരും പരക്ലേശവി

ചാരമില്ലാത്തവരുമാണ്. പണ്ടു ദേവേന്ദ്രൻ ശത്രുവിനെ വധിക്കുവാൻ ആയുധത്തിന്നുവേണ്ടി ദധീചിയുടെ അസ്ഥിയെ യാചിച്ചു വാങ്ങിയില്ലയോ? ശരീരം ക്ഷണികമാണെന്ന് അറിഞ്ഞു ദധീചിപ്രഭൃതികൾ അതിനെ പരോപകാരാൎത്ഥം പരിത്യജിച്ചു സ്ഥിരമായ യശശ്ശരീരത്തെ കൈക്കൊണ്ടു ലോകസംപൂജ്യരായി. പ്രശാന്തന്മാരും കൃപാലയന്മാരുമായി വാഴുന്ന ഭവാദൃശന്മാരായ ചിലർ മാത്രം സൎവ്വദാ അന്യൎക്ക് ഉപകാരം ചെയ്യേണമെന്നു കരുതിക്കൊണ്ടാണു ശരീരം ധരിക്കുന്നത്. എന്നാൽ, എന്നെപ്പോലെയുള്ള അധികംപേരും സ്വാൎത്ഥകനിഷ്ഠരായി, ദയാഹീനരായിട്ടാണു കഴിയുന്നത്. നിസ്സംഗനായ അങ്ങേക്കു സ്വന്തം ശരീരംകൊണ്ടുള്ള ഒരേ പ്രയോജനം പരോപകാരമാണ്. ആശാവശന്മാരായ അസ്മാദൃശന്മാൎക്കു നന്മയും തിന്മയും അറിഞ്ഞുകൂടാ. ശിരസ്സു തരേണമെന്ന് ആരെങ്കിലും ആരോടെങ്കിലും ചെന്നു ചോദിക്കുമോ? ആരും തന്റെ ശിരസ്സിനെ ആൎക്കും കൊടുക്കുകയില്ലാ. അതു കൊടുത്തവനേയും, അതു വാങ്ങിയവനേയും സജ്ജനങ്ങൾ നിന്ദിക്കും. അതുകൊണ്ട് എന്റെ ഈ പ്രാൎത്ഥന അന്യർ കേട്ടാൽ അത് എനിക്കു ദോഷമാണ്. എങ്കിലും, വിരക്തരായ തങ്ങൾക്കു ലോകത്തിൽ അദേയമായി എന്താണുള്ളത്?. ഞാൻ ഭൂമിയിൽ മുഴുവൻ നോക്കിയതിൽ സൎവ്വജ്ഞനായി അങ്ങയെ മാത്രമേ കണ്ടുള്ളൂ. അതുകൊണ്ട് അങ്ങയുടെ ശിരസ്സ് എനിക്കു തരേണമേ എന്നു ഞാൻ അങ്ങയുടെ കാല്ക്കൽ വീണ് അൎത്ഥിച്ചുകൊള്ളുന്നു."

കാരുണ്യരാശിയായ ശങ്കരാചാൎയ്യൻ ഈ പ്രാൎത്ഥനയെ മന്ദസ്മിതത്തോടെ കേട്ടു.

"നീ ഒട്ടും വിഷാദിക്കേണ്ടാ. എന്റെ ശിരസ്സ് ഞാൻ പ്രീതിയോടുകൂടിത്തന്നെ നിനക്കു തരാം. എങ്കി

നെയെല്ലാം രക്ഷിച്ചാലും, എപ്പൊഴെങ്കിലും ഈ ശരീരം നശിച്ചുപോകുകയെന്നതു നിശ്ചയമാണ്. ഇതിനെക്കൊണ്ടു് അന്യന്നു വല്ല ഉപകാരവും ഉണ്ടായാൽ അതുതന്നെയാണു് ഉത്തമമായ പുരുഷാൎത്ഥസിദ്ധി. എന്നാൽ, ഗൂഢമായിട്ടുവേണം ഇക്കാൎയ്യം നീ നടത്തുവാൻ. പതിവുപോലെ ഇന്നും ഞാൻ ഇവിടെയെങ്ങാനും വിജനപ്രദേശത്തുചെന്നു് സമാധിയിൽ സ്ഥിതിചെയ്യും. ആ സന്ദൎഭംനോക്കി ആരുമേതും അറിയാതെ നീ അവിടെ വന്നാൽ നിൻെറ കാംക്ഷിതം സഫലമാകും. പരസ്യമായി എൻെറ ശിരഃകപാലത്തെ നിനക്കു തരുന്നതിന്നു ഞാൻ തുനിയുന്നില്ലാ. എൻെറ ശിഷ്യന്മാൎക്കു ഞാനല്ലാതെ വേറെ ശരണമില്ലാ. അവർ അറിയുന്നതായാൽ ഇക്കാൎയ്യം നിനക്കു സാധിക്കുന്നതല്ലാ. തൻെറ ശരീരത്തെയെന്നപോലെ, തൻെറ നാഥൻെറ ദേഹത്തേയും ആൎക്കും പരിത്യജിക്കുവാൻ ഇഷ്ടമുണ്ടാകുന്നതല്ലല്ലോ."

ഇങ്ങിനെയുണ്ടായ ആചാൎയ്യവാക്കുകേട്ടു ഘോരവൃത്തനും ക്രൂരചിത്തനുമായ കാപാലികൻ ആമോദത്തോടെ തൽക്കാലം പിന്മാറി. ആചാൎയ്യൻ ഈ സംഭവം ശിഷ്യരെയാരെയും അറിയിക്കാതെ മൌനമായി വാണു.

സ്നാനാദികൎമ്മങ്ങൾക്കായി ശിഷ്യന്മാർ അകന്നിരിക്കുന്ന തരംനോക്കി ആ കാപാലികൻ കങ്കാളമാല ചാൎത്തിയ വക്ഷസ്സോടും, രക്തമയമായ നേത്രത്തോടും ഭൈരവാകാരനായി ശൂലം ധരിച്ചുകൊണ്ടു് ആചാൎയ്യൻെറ അടുക്കൽ വന്നു. ഉടനെ ശരീരത്യാഗത്തിന്നൊരുങ്ങി ആചാൎയ്യൻ സാനന്ദം സമാധിസ്ഥനായി.

സ്വാനന്ദത്താൽ ദേവരാജ്യത്തെപ്പോലും തൃണീകരിച്ചുവാഴുന്ന സൎവ്വജനപൂജിതനായ ദേശികേന്ദ്രനെ പാപാശയന്മാരിൽ അഗ്രേസരനായ കാപാലികൻ തലകൊയ്യു

വാൻ ശൂലംനീട്ടി. ഉടനെ ആ ഘോരകർമ്മം പത്മപാദൻെറ മനസ്സിന്നു യോഗബലത്താൽ ഗോചരമായി. ഉൽക്കടമായ കോപത്താൽ അദ്ദേഹം കത്തിക്കാളുന്ന തീയെന്നപോലെ ഉജ്ജ്വലിച്ചു. ശോകനാശനനായ നരസിംഹമൂർത്തിയെ ആ മഹാശയൻ സ്മരിച്ചു. തൽക്ഷണം അദ്ദേഹം മന്ത്രസിദ്ധിയാൽ മർത്ത്യഭാവത്തെ വെടിഞ്ഞു നരസിംഹരൂപത്തെ കൈക്കൊണ്ടു. ആ ഘോരരൂപത്തോടെ എട്ടുദിക്കുകളും ഞെട്ടുന്നമട്ടിൽ അട്ടഹസിച്ചുകൊണ്ട് അദ്ദേഹം കുതിച്ചുചാടിച്ചെന്ന് ആ കാപാലികനെ പിടികൂടി. ക്രൂരകർമ്മം ചെയ്യുവാൻ മുതിർന്നിരുന്ന അവനെ പത്മപാദനരസിംഹം ഉൽക്കടക്രോധത്തോടെ മാറിടംപിളർന്ന്, തേററകളിൽ കോർത്തു ഭയംകരമായി ഗർജ്ജിച്ചു. ഈ ശബ്ദംകേട്ടു ശിഷ്യരെല്ലാവരും സംഭ്രമത്തോടെ ഗുരുവിൻെറ സമീപത്തേക്ക് ഓടിയെത്തി. ഒരു കാപാലികൻ ഹതനായതും, ഗുരുദേവൻ നിരാമയം സ്ഥിതിചെയ്യുന്നതും അവർ കണ്ടു.

ജഗദണ്ഡഭാണ്ഡം പിളരുന്നപോലെ നരസിംഹം ഗർജ്ജിക്കുകയാൽ ശങ്കരാചാർയ്യൻ ധ്യാനത്തിൽനിന്ന് ഉണർന്നു പതുക്കെ കണ്ണുകൾ തുറന്നു. അപ്പോൾ, ദാരുണവക്ത്രത്തോടും, ചന്ദ്രകിരണതുല്യമായ ജടകളോടും, നെററിമേൽ മൂന്നാംകണ്ണോടും, ശതസൂർയ്യദീപ്തിയോടും, ബ്രഹ്മാണ്ഡം കുലുക്കുന്ന അട്ടഹാസങ്ങളോടുംകൂടി ഉൽക്കടകോപത്തോടെ കാപാലികൻെറ മാർത്തട്ടു നഖാഗ്രങ്ങളാൽ പിളർന്ന് അതിൽനിന്നു തിളച്ചുചാടുന്ന ചെഞ്ചോരയിൽ ആറാടിയും, കുടൽമാല ചാർത്തിയും ദംഷ്ട്രാകരാളമായ വക്ത്രത്തിൽനിന്നു ദീപ്താഗ്നിയെ വമിച്ചുംകൊണ്ടു് അത്യന്തദാരുണനായ നരസിംഹമൂർത്തി വിദ്യുത്തുപോലെ ഇളകുന്ന ഉഗ്രജിഹ്വയോടെ നില്ക്കുന്നതു് അദ്ദേഹം ക

ണ്ടു. ഇതിൽ അദ്ദേഹത്തിന്നു ഭീതിയല്ലാ മോദമാണുണ്ടായതു്. അദ്ദേഹം ഭക്തിപൂർവ്വം സ്തുതിച്ചുകൊണ്ടു നരസിംഹത്തെ പ്രസാദിപ്പിച്ചു. ഉടനെ, പത്മപാദൻ സ്വന്തംരൂപത്തിൽ വെളിപ്പെടുകയുംചെയ്തു.

പത്മപാദൻ ഉടനെ ചെയ്തതു ഗുരുവിൻെറ പാദങ്ങളിൽ നമസ്കരിക്കുകയാണു്. ഇതെല്ലാം കണ്ടു മററു ശിഷ്യന്മാൎക്കു് അത്ഭുതമുണ്ടായി. "സ്നേഹിതാ, പ്രഹ്ലാദവശ്യനായ സാക്ഷാൽ നരസിംഹഭഗവാൻ താങ്കളിൽ ഇത്രയും പ്രസാദിതനായതു് എങ്ങിനെയെന്നു പറയാമോ" എന്നു് അവർ പത്മപാദനോടു ചോദിച്ചു.

പത്മപാദൻ—മുമ്പൊരിക്കൽ അഹോബിലമെന്ന കുന്നിൻെറ സമീപത്തുള്ള കാട്ടിൽ ചെന്നു നരസിംഹമൂൎത്തിയെ ഭക്തിവ്യഗ്രതയോടെ ധ്യാനിച്ചുകൊണ്ടു ബഹുദിനം തപസ്സുചെയ്കയുണ്ടായി. അപ്പോൾ ഒരു വേടൻ അവിടെ വന്നു്, "അങ്ങു് ഈ ഗുഹയിൽ ഏകനായി വസിച്ചുകൊണ്ടു് എന്താണു ചെയ്യുന്നതു്" എന്നു് എന്നോടു ചോദിച്ചു. കഴുത്തുവരേക്കും മനുഷ്യൻെറ രൂപവും, സിംഹത്തിൻെറ മുഖവുമായി ഒരു മൃഗം ഈ പാവനവനത്തിൽ ഉണ്ടെന്നും, അതിനെ ഇത്രനാളായിട്ടും കണ്ടുകിട്ടീട്ടില്ലാ എന്നും, അതിനെ കാണുവാൻവേണ്ടിയാണു താൻ ഈ കാട്ടിൽ പാൎക്കുന്നതു് എന്നും ഞാൻ അവനോടു പറഞ്ഞു. എൻെറ ഈ വാക്കിനെ ആ മട്ടിൽത്തന്നെ അവൻ വിശ്വസിച്ചു തൽക്ഷണം കാനനമദ്ധ്യത്തിലേക്കു ചെല്ലുന്നതു ഞാൻ കണ്ടു. കുറച്ചുനേരം കഴിഞ്ഞപ്പോൾ അവൻ വള്ളികളെക്കൊണ്ടു ബന്ധിച്ചു നരസിംഹത്തെ പിടിച്ചുകൊണ്ടു് എൻെറ അടുക്കൽ വന്നു. എനിക്കുണ്ടായ അത്ഭുതത്തിന്നു്

അളവില്ലാ. "മഹർഷികൾക്ക മാനസംകൊണ്ടു പോലും കണ്ടറിയുവാൻ കിട്ടാത്ത അങ്ങ് ഇത്ര സുക രമായി ഈ വേടന്ന് അധീനനായതു് എങ്ങിനെ" യെന്നു ഞാൻ നരസിംഹമൂത്തിയോടു ചോദിച്ചു. അതിന്നു തന്തിരുവടികൾ അരുളിച്ചെയ്തതു് ഇതാണു്:—"ഈ വേടനെപ്പോലെ ഇത്ര ഏകാഗ്രചിത്തനായി എന്നെ ഇതുവരെ ഒരാളും ധ്യാനിച്ചിട്ടില്ലാ. ഇവന്റെ പൂണ്ണവിശ്വാസംകൊണ്ടു് ഇവന്നു ഞാൻ ഇങ്ങിനെ പ്രത്യക്ഷമായതാണു്." ഇത്രയും പറഞ്ഞു ഭഗവാൻ എന്നെ അനുഗ്രഹിച്ചു തിരോഭവിക്കയും ചെയ്തു.

ഈ പൂവ്വകഥ കേട്ടു് എല്ലാവരും ആനന്ദനിമഗ്നരായി. പത്മപാദന്റെ സിദ്ധിയേയും അതുകൊണ്ടുണ്ടായ മഹാകമ്മത്തേയും അവരേവരും മുക്തകണ്ഠം പ്രശംസിച്ചു.

അനന്തരം ശങ്കരാചായ്യൻ തീത്ഥയാത്രയായി അവിടെനിന്നു പുറപ്പെട്ടു ഗോകണ്ണത്തെ പ്രാപിച്ചു. അവിടത്തെ ശിവപ്രതിഷ്ഠയെക്കുറിച്ചു് ഒരു ഐതിഹ്യമുള്ളതു് ഇങ്ങിനെയാണു്:—

"ദാരുണൻ നിശാചരനായകൻ ദശാനനൻ
ദാരുവെന്നതുപോലെ നിന്നു വൻതപം ചെയ്തു;
തന്നുടെ ശീഷങ്ങളേ സന്ദേഹം വിട്ടറുത്തു
വഹ്നിയിൽ പലേകുറി നന്നായി ഹോമിച്ചഹോ,
ഈശനെ പ്രസാദിപ്പിക്കകയാൽ, പുരാന്തക-
നാശരാധീശ്വരന്നു നൽകിയ ശിവലിംഗം
മായാവി വിഘ്നേശ്വരൻ ഭൂമിയിൽ പ്രതിഷ്ഠിച്ച-
തായറിഞ്ഞതിമാത്രം കോപിച്ചു ദശമുഖൻ

ഓട്ടമഗ്ഗണേശനെപ്പാഞ്ഞെടുത്തധികമൂ-
ക്കോട്ടം കൈമടക്കിയൊന്നിടിച്ചു മസ്തകത്തിൽ;
രാവണൻ പിന്നെച്ചെന്നാലിംഗത്തെപ്പുഴക്കവാ-
നാവോളം പ്രയത്നിച്ചു, കുലുങ്ങീജഗത്രയം;
"അല്ലയോ, ദശഗ്രീവ, ലിംഗമിങ്ങിരിക്കട്ടെ
ചെല്ലുക ലങ്കയ്ക്കു നീ, വെറുതേ യത്നിക്കേണ്ടാ"
എന്നൊരാകാശവാണിയന്നേരമുണ്ടായ്വന്നു
ഖിന്നനായ് കിന്നരേശസോദരൻതാനും പോയാൻ;
അങ്ങിനെയുള്ള മഹാദേവൻ, ശ്രീകണ്ഠ,നീശൻ,
മംഗളപ്രദായകൻ ഗോകർണ്ണേ വർത്തിക്കുന്നു."

ശങ്കരാചാര്യർ സാഗരസ്നാനംചെയ്തു് കോടിതീർത്ഥമാടി മഹാബലേശ്വരനെ പൂജിച്ചു് മൂന്നുനാൾ അവിടെ പാർത്തു. പിന്നെ ഹരിശങ്കരമെന്ന ദിവ്യസ്ഥലത്തേക്കു പോയി. ദുരിതമെല്ലാം നശിപ്പിച്ചു് ആനന്ദം നൽകുന്ന ഹരിശങ്കരന്മാരെ ഭജിച്ചതിൽപ്പിന്നെ, മൂകന്മാരെപ്പോലും വാഗ്മികളാക്കുന്ന മൂകാംബികാക്ഷേത്രത്തിലേക്കു് അദ്ദേഹം യാത്രയായി. മാർഗ്ഗമദ്ധ്യേ, ഒരു ബ്രാഹ്മണൻ തന്റെ ഏകപുത്രൻ മരിച്ചുപോകയാൽ ഭാര്യയോടുകൂടി ദീനനായി വിലപിക്കുന്നതു കണ്ടു. ദയാനിധിയായ ആചാര്യർ അതിൽ അനുതാപത്താൽ ആതുരനായ്ത്തീർന്നു. അപ്പോൾ ആകാശത്തിൽനിന്നു്:—

"പാലനംചെയ്യാനാളല്ലാത്തവന്നെഴും ദയ
മാലുദിക്കുവാൻ മാത്രം മൂലമായ്ഭവിച്ചീടും"

എന്നു് ഒരശരീരിവാക്കുണ്ടായി. ഇതിന്നു മറുപടിയായി ശങ്കരാചാര്യർ ഉടനെ പറഞ്ഞതു് ഇതാണു്:—

"ശരിയാണതു, മൂന്നുലോകവും രക്ഷിക്കുവാൻ
വിരുതേററവുമേറും നിന്തിരുവടിയുടെ
കരളിൽപ്പാരമായിപ്പെരുകും ദയതന്നേ
കരുണാരത്നാകര, പരിശോഭിക്കയുള്ളു."

തൽക്ഷണം, ആ ബ്രാഹ്മണപുത്രൻ ഉറക്കംവിട്ടു് ഉണൎന്നതുപോലെ ജീവിച്ചെഴുന്നേററു. ഇതു കണ്ടവരേവരും അത്ഭുതവിവശരായി.

പിന്നെയാണു ശങ്കരാചാൎയ്യൻ മൂകാംബികാക്ഷേത്രത്തിൽ പ്രവേശിച്ചതു്. ദേവിയെ ദൎശിച്ചു് അദ്ദേഹം പുളകാഞ്ചിതനായി ആനന്ദബാഷ്പംചൊരിഞ്ഞു. അദ്ദേഹത്തിൽ നിന്നു ഭക്തിപൂൎണ്ണമായ ഒരു കീൎത്തനമാല അപ്പോഠംഉണ്ടാകയും ചെയ്തു.

ആ നാട്ടിൽ കുറച്ചുനാഠം പാൎത്തതിൽപ്പിന്നെ ശങ്കരാചാൎയ്യൻ ശ്രീവലിയെന്ന അഗ്രഹാരത്തിലേക്കു ചെന്നു. സൎവ്വസമ്പൽസമൃദ്ധമായ നാടാണതു്. അവിടെ സൎവ്വജനങ്ങളും സ്വധൎമ്മനിരതരാണു്. രോഗമോ അപമൃത്യുവോ ആ നാട്ടിലെങ്ങുമില്ലാ. വേദാധ്യയനത്തിലും സൽകൎമ്മാനുഷ്ഠാനത്തിലും നിരതന്മാരായ രണ്ടായിരം ബ്രാഹ്മണർ അവിടെ ഉണ്ടു്. അവരിൽ ഒരാഠംക്കു പ്രഭാകരൻ എന്നാണു പേരു്. അദ്ദേഹം ബുദ്ധിമാനും ശാസ്ത്രജ്ഞനുമാണു്. കൎമ്മമാൎഗ്ഗത്തിലാണു് അദ്ദേഹം ഏകാഗ്രചിത്തനായി വിധിപോലെ പ്രവൎത്തിച്ചുപോരുന്നതു്. പണവും പശുക്കളും ഭൂമിയും ദായാദന്മാരും ബന്ധുക്കളും അദ്ദേഹത്തിന്നു ധാരാളമായുണ്ടു്. എന്നാൽ, അദ്ദേഹത്തിന്നുണ്ടായ പുത്രൻ മുഗ്ദ്ധചേഷ്ടനാണെന്നതാണു് ആകെയുള്ള ഒരു ദോഷം. അതുകൊണ്ടു് അദ്ദേഹത്തിന്നു് എപ്പൊഴും ദുഃഖിക്കേണ്ടിവന്നു. ആ പുത്രൻ മൂകനായി ധ്യാനമഗ്നനെപ്പോലെ വൎത്തിക്കുന്നു. ഒരക്ഷരംപോലും അവൻ മിണ്ടുന്നില്ലാ.

ആരെന്തു പറഞ്ഞാലും അവൻ കേൾക്കുന്നതുമില്ലാ. എന്നാൽ, സൌന്ദൎയ്യംകൊണ്ടു മന്മഥനോടും, തേജസ്സുകൊണ്ടു സൂൎയ്യനോടും അഭിരാമതചംകൊണ്ടു ചന്ദ്രനോടും, ക്ഷമകൊണ്ടു ഭൂമിയോടും അവൻ തുല്യനാണു്. ഇങ്ങിനെയുള്ള തന്റെ പുത്രൻ മൂകനായി വാഴുന്നതു് ഭൂതബാധകൊണ്ടോ, ജന്മാന്തരകൎമ്മഫലംകൊണ്ടോ എന്നു പ്രഭാകരൻ കാണുന്നവരോടെല്ലാം ആവലാതിപ്പെട്ടുകൊണ്ടാണു കഴിയുന്നതു്. ഇക്കാലത്താണു ശിഷ്യരും പ്രശിഷ്യരും ഗ്രന്ഥങ്ങളുമായി ഭാഷ്യകാരനായ ശങ്കരാചാൎയ്യൻ എഴുന്നള്ളിയിരിക്കുന്നുവെന്നു അദ്ദേഹം കേട്ടതു്. ഉടനെ അദ്ദേഹം തന്റെ പുത്രനോടുകൂടി ആ സന്യാസീന്ദ്രന്റെ സന്നിധിയെ പ്രാപിച്ചു. ചാരംമൂടിയ കനൽക്കട്ടപോലെ അടങ്ങിനില്ക്കുന്ന പുത്രനെക്കൊണ്ടു് അദ്ദേഹം ആചാൎയ്യനെ നമസ്കരിപ്പിച്ചു. തന്റെ മുമ്പിൽ ഒന്നും മിണ്ടാതെയും, ഒട്ടും അനങ്ങാതെയും സ്തംഭംപോലെ നില്ക്കുന്ന ആ കുമാരനെ ആചാൎയ്യൻ ദയാപൂൎവ്വം കരങ്ങളാൽ എടുത്തു. അപ്പോൾ അദ്ദേഹത്തോടു പ്രഭാകരൻ ഉണൎത്തിച്ചതാവിതു്:—

"പ്രഭോ, എന്റെ മകൻ ഇങ്ങിനെ മന്ദനായ്ത്തീരുവാൻ എന്താണു കാരണം? ഇവന്നു പതിമ്മൂന്നു വയസ്സു കഴിഞ്ഞിരിക്കുന്നു. ഇനിയും യാതൊരു കാൎയ്യബോധവും ഉണ്ടായിട്ടില്ലാ. യാതൊരു വിദ്യയും ഇവൻ ശീലിച്ചിട്ടില്ലാ. അക്ഷരംപോലും ഇവന്നു് അറിഞ്ഞുകൂടാ. ഒരു വിധത്തിൽ ഞാൻ ഇവന്റെ ഉപനയനം നടത്തിവെച്ചു. സമവയസ്കരായ ബാലന്മാർ ഇവനെ കളിക്കുവാൻ വിളിക്കുമ്പോഴും ഇവൻ ഇളകുകയില്ലാ. ഇവൻ മൂഢനാണെന്നറിഞ്ഞുകൊണ്ടു് ഇവനെ ദുഷ്ടബാലന്മാർ ഇടയ്ക്കു് ചിലപ്പോൾ അടിക്കാറുണ്ടു്. അതിൽ ഇവൻ ഒട്ടും കോപി

ക്കുന്നില്ലാ. പറഞ്ഞതൊന്നും ഇവൻ കേൾക്കുന്നില്ലാ. തോന്നുംപോലെയൊക്കെയാണു ചേഷ്ടിതങ്ങൾ. എന്നാലും ഞാൻ ഇവനെ അടിക്കാറില്ലാ. ഇതാണ് ഇവന്റെ അവസ്ഥ."

ഇതത്രയും കേട്ടതിൽപ്പിന്നെ ശങ്കരാചാര്യർ ആ ബ്രാഹ്മണകുമാരനെ നോക്കി—"നീ ആരാണ്? ആരുടെ മകനാണു നീ? പേരെന്താണ്? എങ്ങോട്ടാണു നിന്റെ ഗതി? എവിടെ നിന്നാണു നീ വന്നതു്—"എന്നിങ്ങിനെ ചോദിച്ചു. അപ്പോൾ ആ മന്ദനിൽനിന്ന് ആത്മതത്വപ്രകാശനത്തോടെ ഗംഭീരമായ വചോധാരയുണ്ടായി. "ദേവമാനുഷന്മാരിൽ ആരുമല്ലാ ഞാൻ; ഞാൻ നിത്യചൈതന്യസ്വരൂപിയായ ആത്മാവാണ്" എന്ന് ആ കുമാരൻ ആചാര്യനെ അറിയിച്ചു. ഉള്ളംകൈയിലെ നെല്ലിക്കപോലെ അത്രയും വ്യക്തമായി പരമാത്മതത്വത്തെ പ്രകാശിപ്പിക്കയാൽ ആ കുമാരനു ഹസ്താമലകൻ എന്നു പേരുണ്ടായി.

ഉപദേശം കൂടാതെ തത്വബോധമുണ്ടായിരിക്കുന്ന ആ ബാലനെയോൎത്തു ശങ്കരാചാര്യർ വിസ്മയിക്കയും, ആ അത്ഭുതബാലനെ സാമോദം അനുഗ്രഹിക്കയും ചെയ്തു. അനന്തരം അദ്ദേഹം പ്രഭാകരനോട്ട് ഇങ്ങിനെ പറഞ്ഞു:—

"ഈ പുത്രൻ അങ്ങയോടുകൂടി ഗൃഹത്തിൽ വസിക്കുന്നതിന്ന് ഒട്ടും അർഹനല്ലാ. ഇവൻ മന്ദനാകയാൽ ഇവനെക്കൊണ്ടു് അങ്ങേയ്ക്കു പ്രയോജനമൊന്നുമില്ലല്ലോ. പൂർവ്വജന്മത്തിലുണ്ടായ അഭ്യാസബലത്താൽ ഇവൻ സർവ്വവും അറിയുന്നുണ്ടു്. എല്ലാം അറിഞ്ഞതുകൊണ്ടു് ഇവനു് ഒന്നും പറയുവാനില്ലെന്നായിരിക്കയാണ്. തത്വാനുഭവമില്ലാത്തവനാണെങ്കിൽ ഇത്ര അർത്ഥഗർഭമായ ഉത്തര

ത്തിന്നു് ആളാകുന്നതല്ലല്ലോ. ഇവന്നു ഗൃഹധനങ്ങളി ലൊന്നിലും ആസക്തിയില്ലാ. ദേഹത്തിൽ ഭ്രമംമൂലം താദാത്മ്യവും ഇവന്നില്ലാ. തന്റേതെന്ന വിചാരം യാതൊന്നിലും ഇല്ലാത്തവനാണിവൻ. അതുകൊണ്ടു് ഇവൻ എന്നോടൊരുമിച്ചു വന്നുകൊള്ളട്ടെ."

ഇതു് പ്രഭാകരൻ സമ്മതിക്കയാൽ ആചാൎയ്യൻ ഹസ്താമലകനെ സ്വശിഷ്യസംഘത്തിൽ ചേൎത്തു് അവിടെനിന്നു പുറപ്പെട്ടു.

ശൃംഗഗിരിയിലേക്കാണു പിന്നെ ചെന്നതു്. തപോനിധിയായ ഋശ്യശൃംഗമഹൎഷിയുടെ ആശ്രമമാണതു്. സ്പൎശമാത്രത്താൽ മംഗളം വൎദ്ധിപ്പിക്കുന്ന തുംഗഭദ്രാനദി ആ വഴിക്കൊഴുകുന്നു. കല്യാണശീലന്മാരായ സജ്ജനങ്ങൾ അവിടെ സോല്ലാസം മേവുന്നു. ശങ്കരാചാൎയ്യൻ ആ നാട്ടിൽ പല ബുദ്ധിമാന്മാരേയും തന്റെ ഭാഷ്യവും മററു ശാസ്ത്രങ്ങളും പഠിപ്പിച്ചുകൊണ്ടു് ഒട്ടുകാലം വസിച്ചു. അക്കാലത്തു് ഇന്ദ്രവിമാനതുല്യമായ ഒരു മന്ദിരം അദ്ദേഹം അവിടെ നിൎമ്മിച്ചു. അവിടെ വിദ്യാപീഠം സ്ഥാപിച്ചു് സുരേശ്വരനെ അധ്യക്ഷനാക്കി. സൎവ്വദേവാൎച്ചിതയായ പരദേവതയെ അദ്ദേഹം അവിടെ പ്രതിഷ്ഠിക്കയും ചെയ്തു. ശാരദാംബികയെന്ന പേരോടെ ആ ദേവി അവിടെ ശോഭിക്കുമാറായി.

ശൃംഗഗിരിയിൽ പാൎക്കുന്നകാലത്തു് ആചാൎയ്യന്നു മറെറാരു ശിഷ്യനെ ലഭിച്ചു. മന്ദഭാഷണനും ഹിതാനുവൎത്തിയും, ഭൂതാനുകമ്പിയും, ധൎമ്മവ്രതനുമാണു് ആ ശിഷ്യൻ. ഗുരുശുശ്രൂഷയിൽ അത്രയും ശ്രദ്ധയും നൈപുണ്യവും അദ്ദേഹത്തിന്നുള്ളേടത്തോളം മററാൎക്കുമില്ലാ. ആത്മതത്വത്തെപ്പററി തോടകവൃത്തത്തിൽ പ്രശസ്തമായി രചി

ച്ചു കൃതിയാൽ ആ ശിഷ്യന്നു തോടകാചാൎയ്യൻ എന്നു പേരുണ്ടായി. പത്മപാദൻ, സുരേശ്വരൻ, ഹസ്താമലകൻ, തോടകൻ എന്നീ നാലുപേരാണു ശങ്കരാചാൎയ്യന്റെ മുഖ്യശിഷ്യന്മാർ.

---

## പതിനൊന്നാം അധ്യായം

---

ഒരുനാൾ ശങ്കരാചാൎയ്യൻ സുരേശ്വരനെ വിളിച്ചു തന്റെ ഭാഷ്യത്തിന്നു വാൎത്തികമെന്ന നിബന്ധനമുണ്ടാക്കുവാൻ നിയോഗിച്ചു. ശാസ്ത്രീയമായി വല്ലതും പ്രവൎത്തിക്കേണമെന്നു സുരേശ്വരൻ വളരെ നാളായി ആഗ്രഹിച്ചുകൊണ്ടിരിക്കയായിരുന്നു. ശാരീരികസൂത്രത്തിന്നു വാൎത്തികമുണ്ടാക്കുവാനാണു് അദ്ദേഹം ഉദ്ദേശിച്ചിരുന്നതു്. ഗുരുനിയോഗം ഭാഷ്യവാൎത്തികമായതിനാൽ, അതു് ഏററവും ദുഷ്കരമായ കൎമ്മമാണെന്നു തോന്നിയെങ്കിലും, ഗുരുഭക്തികൊണ്ടു് അതു് അദ്ദേഹം കൈയേററു.

"അങ്ങയുടെ ഭാഷ്യം തൎക്കസംയുക്തവും, മഹാഗംഭീരവുമാകയാൽ, അതിനെ ആകമാനമായൊന്നു നോക്കുവാൻപോലും ശക്തനല്ലാത്ത ഞാൻ, അതിന്നു വാൎത്തികമുണ്ടാക്കേണ്ട കാൎയ്യത്തെക്കുറിച്ചു പറയേണ്ടതുണ്ടോ? എങ്കിലും, അങ്ങയുടെ കാരുണ്യംകൊണ്ടു് ഞാൻ ഒന്നു പരീക്ഷിച്ചുനോക്കാം"—എന്നു സുരേശ്വരൻ വിനയപൂൎവ്വം അറിയിച്ചു.

ചിൽസുഖാദി മററുശിഷ്യന്മാൎക്കു് ഈ വൎത്തമാനം കേട്ടപ്പോൾ അസൂയയാണുണ്ടായതു്. അവർ ഗൂഢമായി ഗുരുവിനെ ചെന്നുകണ്ടു് ഇങ്ങിനെ പറഞ്ഞു:—

"സ്വാമിൻ, അങ്ങു് സുരേശ്വരനെ വാൎത്തികമുണ്ടാക്കുവാൻ ഏല്പിച്ചതു് ഒട്ടും നന്നായില്ലാ. അതു വലിയ അനൎത്ഥത്തിലാണു കലാശിക്കുക. സുരേശ്വരൻ കൎമ്മപരനാണെന്നതു സൎവ്വവിദിതമാണു്. ജീവികൾക്കു സ്വൎഗ്ഗനരകാനുഭവങ്ങൾക്കെല്ലാം കാരണം കൎമ്മമാണെന്നും, കൎമ്മത്തിന്നല്ലാതെ വേറൊരീശ്വരൻ ജീവികൾക്കിടയിൽ കാൎയ്യമൊന്നുമില്ലെന്നും പല പല യുക്തികളോടു് ഉറപ്പോടെ വാദിക്കുന്ന പണ്ഡിതനാണു വിശ്വരൂപൻ. ജനിച്ചനാൾതൊട്ടു് ഇന്നേവരേ കൎമ്മിയായിട്ടുതന്നെയാണു് അദ്ദേഹം വാണിരിക്കുന്നതു്. മനുഷ്യരെയെല്ലാവരേയുംകൎമ്മികളാക്കിത്തീൎക്കുവാൻഅദ്ദേഹം എപ്പൊഴും ഉദ്യമിച്ചുപോരുന്നതുമുണ്ടു്. അങ്ങിനെയുള്ള മണ്ഡനമിശ്രൻ അങ്ങയുടെ ഭാഷ്യത്തിന്നു വാൎത്തികമുണ്ടാക്കുന്നതായാൽ അതു് ഒട്ടും ഭംഗിയാകയില്ലാ. ഭാഷ്യത്തെ അദ്ദേഹം കൎമ്മപരമാക്കിത്തീൎക്കയാണു ചെയ്യുക. സുരേശ്വരന്റെ മനസ്സു് ഒട്ടും നിൎമ്മലമല്ലെന്നാണു ഞങ്ങൾ കാണുന്നതു്. അന്നു വാദത്തിൽ തോല്ക്കുകയാൽ അദ്ദേഹം സന്ന്യാസത്തെ സ്വീകരിച്ചുവെങ്കിലും, അതു മനസ്സോടുകൂടിയല്ലാ ചെയ്തിരിക്കുന്നതു്. അതുകൊണ്ടു വിശ്വൈകവന്ദ്യനായ അങ്ങു് ഈ വിശ്വരൂപനെ വിശ്വസിക്കരുതു്. അദ്ദേഹം കൎമ്മനിഷ്ഠനായതുകൊണ്ടു വാൎത്തികമുണ്ടാക്കുവാൻ അൎഹനല്ലെന്നു് അങ്ങു് വിധിക്കണം. ഇനി ഞങ്ങൾ അങ്ങയെ ഒരു പൂൎവ്വസംഭവത്തെക്കുറിച്ചു് അല്പം സ്മരിപ്പിക്കാം. അന്നൊരുനാൾ ഞങ്ങൾ ഗംഗയുടെ മറുതീരത്തിൽ ഒരുമിച്ചുനില്ക്കുമ്പോൾ, "ഇങ്ങോട്ടു പോരുവിൻ" എന്നു് അങ്ങു് ഞങ്ങളെ വിളിക്കയുണ്ടായി. ഞങ്ങൾക്കുള്ള ഭക്തിയെ പരീക്ഷിക്കുവാനാണു് അങ്ങു് ഞങ്ങളെ അങ്ങിനെ വിളിച്ചതു്. അക്കരയിൽനിന്നു ഞങ്ങളെ വിളിക്കയാൽ

ഞങ്ങൾ ആകുലന്മാരായി. പുഴ കടക്കുവാൻ തോണി കിട്ടുമോ എന്നു ഞങ്ങൾ അങ്ങോട്ടുമിങ്ങോട്ടും നോക്കിത്തുടങ്ങി. അപ്പോഴേക്കും ഞങ്ങൾക്കിടയിൽനിന്നു പത്മപാദൻ നിസ്സംശയം പുഴയിലേക്കിറങ്ങി ഭക്തിയോഗപ്രഭാവത്താൽ വെള്ളത്തിന്മീതെ നടന്നുചെന്നു. ആരാലും സാദ്ധ്യമല്ലാത്ത ഈ അത്ഭുതകർമ്മം കണ്ടു ഗംഗാദേവിക്കു പ്രസാദമുണ്ടായി, അദ്ദേഹം അടിവെക്കുന്നിടത്തെല്ലാം താമരപ്പൂവുകൊണ്ടു താങ്ങിക്കൊടുത്തു. അങ്ങിനെ, തന്റെ അരികേ എത്തിയ സനന്ദനനെ അങ്ങ് ഏററവും സന്തോഷത്തോടെ അഭിനന്ദിച്ച് അദ്ദേഹത്തിനു പത്മപാദൻ എന്നു പേർ കൊടുക്കയുണ്ടായല്ലോ. സ്വഭാവത്താൽത്തന്നെ ശുദ്ധനും സിദ്ധനുമാണു പത്മപാദൻ. അദ്ദേഹത്തെപ്പോലെ വിഷയവിരക്തനും ഗുരുപാദഭക്തനുമായി മറെറാരാളുമില്ലാ. അതുകൊണ്ട് അങ്ങയുടെ ഭാഷ്യത്തിനു വാർത്തികമുണ്ടാക്കുവാൻ എല്ലാംകൊണ്ടും അദ്ദേഹമാണു യോഗ്യൻ. അഥവാ, വാർത്തികത്തിന്ന് ആനന്ദഗിരിയെ ഏല്പിച്ചാലും ഭംഗിയായി നടക്കും. അദ്ദേഹം ഉഗ്രതപസ്സുകൊണ്ടു സരസ്വതിയെ പ്രത്യക്ഷമാക്കിയ ഗുണവാനാണ്. വിശ്വരൂപന്നു എന്തെല്ലാം ഗുണങ്ങളുണ്ടായിരുന്നാലും, സർവ്വദാ കർമ്മസക്തനായ അദ്ദേഹം ഈ വിഷയത്തിൽ വിശ്വാസയോഗ്യനല്ലാ. ഭാഷ്യത്തിന്ന് ഉത്തമമായ ടീക ഈ പത്മപാദൻ ഉണ്ടാക്കട്ടേ."

പത്മപാദൻ—വാർത്തികമുണ്ടാക്കുവാൻ ഹസ്താമലകനും സമർത്ഥനാണ്. അദ്ദേഹത്തിനുള്ള ജ്ഞാനത്തെക്കുറിച്ച് അങ്ങു ദയാപൂർവ്വം സ്മരിക്കണം. ഉള്ളംകൈയിലെ നെല്ലിക്കപോലെ സർവ്വസിദ്ധാന്തങ്ങളും അദ്ദേഹം അറിയുന്നതുകൊണ്ടാണല്ലോ അദ്ദേഹത്തിന്ന് അങ്ങ് ഹസ്താമലകൻ എന്നു പേരുകൊടുത്തത്.

ശങ്കരാചാൎയ്യൻ—ഹസ്താമലകന്നുള്ള പാണ്ഡിത്യം അന്യാദൃശമാണെന്നതിൽ എനിക്കു സംശയമില്ലാ. എന്നാൽ, ആയാൾ സമാഹിതനായ്ക്കിരിക്കയാൽ ആയാൾക്കു ബഹിർവ്യാപാരങ്ങളിലൊന്നിലും മനസ്സില്ലാ. ബാല്യത്തിൽ അച്ഛൻ നിർബ്ബന്ധിച്ചിട്ടും ആയാൾ അക്ഷരങ്ങളൊന്നും അഭ്യസിച്ചിട്ടില്ലാ. അച്ഛൻതന്നെ ആയാളെ ഉപനയനംചെയ്യിച്ചുവെങ്കിലും, ഗുരുവിൽനിന്നു വേദാധ്യയനമൊന്നും ആയാൾക്കു് ഉണ്ടായിട്ടുമില്ലാ. ബാലോചിതമായ ലീലാവിചാരംപോലും ഇല്ലാതെയാണു് ആയാൾ വളൎന്നിരിക്കുന്നതു്. ഭോജനകാൎയ്യത്തിൽക്കൂടിയും ആയാൾക്കു ശ്രദ്ധയില്ലാ. വിനോദവാക്കു പറകയോ ചിരിക്കുകയോ ആയാൾ ചെയ്യിട്ടില്ലാ. ഇങ്ങിനെയുള്ള കുട്ടിയെ കണ്ടു് ഭൂതഗ്രസ്തനാണെന്നു സംശയിച്ചിട്ടാണു എന്റെ അടുക്കൽ ആയാളുടെ അച്ഛൻ കൊണ്ടുവന്നതു്. എന്നെ കണ്ടതോടുകൂടി ആയാളുടെ ഭാവമെല്ലാം പകൎന്നു. എന്നെ വീണ്ടും വീണ്ടും നോക്കിക്കൊണ്ടു് കൈകൂപ്പി വണങ്ങിനിന്നു. അവിടെ കൂടിയിരുന്നവൎക്കൊക്കെയും ഇതു് വലിയ അത്ഭുതമായിത്തീൎന്നു.

"ആരാണു കുട്ടി നീ, യാരുടെ സൂനു, നിൻ-
പേരെന്തു്, പോകുന്നതെങ്ങോട്ടു സാമ്പ്രതം?"

എന്നു ഞാൻ ചോദിച്ചതിന്നു്, താൻ നിത്യനും ആനന്ദസച്ചിദ്രൂപനുമാണു് എന്നു വൃത്തമയങ്ങളായ വാക്യങ്ങളാൽ ആ ബാലകൻ ഉത്തരംപറഞ്ഞു. ഇങ്ങിനെ ആദ്യമായി തന്റെ പുത്രന്റെ ഭാഷണം കേട്ടു് ബുദ്ധിമാനായ പിതാവു പെരുതായ ആമോദത്തോടെ പറഞ്ഞതാവിതു്:—

"ഞാനാം ജഡനെന്നു നിശ്ചയിച്ചു, മമ
സൂനുവിനെപ്പാരിലെല്ലാവരുമഹോ!
ഇപ്പോൾ പരാത്മതത്വത്തെക്കഥിക്കുന്നു
മൽപുത്ര,നത്ഭുതം ത്വൽപ്രഭാവം പരം!
പാരിടംതന്നിൽ പിറന്നനാൾതൊട്ടു സം-
സാരപാശത്തിൽ കുടുങ്ങാതെയുള്ളിവൻ
ശിഷ്യനായിട്ടിരിക്കട്ടേ, ഭവാനു വൈ-
ശിഷ്ട്യം പരമിയന്നീടും ജഗൽഗുരോ,
ചാരുകാസാരത്തിലല്ലാതെ, ഘോരകാ-
ന്താരത്തിൽ നന്നായ് മരാളം വിളങ്ങുമോ?"

അന്നുമുതൽ ഹസ്താമലകൻ എന്റെ ശിഷ്യനായി. ശൈശവംമുതല്ക്കേ ആത്മലീനചിത്തനായ ആയാൾ ഈ മഹാപ്രബന്ധവിഷയത്തിൽ പ്രവൎത്തിക്കുന്നതെങ്ങിനെ?

ശിഷ്യന്മാർ—സ്വാമിൻ, ശ്രവണാദികളൊന്നും സംഭവിക്കാതെ ഈ പ്രഭാകരപുത്രൻ ഇത്രയും പരമാൎത്ഥനിഷ്ഠനായ്ത്തീൎന്നതു് എങ്ങിനെയാണു്?

ശങ്കരാചാൎയ്യൻ—സംസാരമുക്തനായ ഒരു സിദ്ധൻ ഒരു നാൾ യമുനാതീരത്തിൽ സാനന്ദം വിശ്രമിക്കയായിരുന്നു. അപ്പോൾ അവിടെ, രണ്ടുവയസ്സായ കുട്ടിയോടും ചില തോഴികളോടുംകൂടി ഒരു ബ്രാഹ്മണകന്യക സ്നാനത്തിന്നായിവന്നു. കുട്ടിയെ ആ സന്യാസിയുടെ മുമ്പിൽ ഇരുത്തി ആ കന്യകയും മററും കുളിക്കുവാൻ ആററിൽ ഇറങ്ങി. ധ്യാനമഗ്നനായ യോഗിക്കു് ആ കുട്ടിയുടെ ചേഷ്ടകളിൽ മനസ്സുചെന്നില്ലാ. കുട്ടി പതുക്കെപ്പതുക്കെ മുന്നോട്ടുനീങ്ങി ആററിന്റെ വക്കിൽ എത്തുകയും അതോടുകൂടി കാലുതെററി ആററിലേക്കു മറിയുകയും ചെയ്തു. പെണ്ണുങ്ങൾ ചെന്നു് എടുക്കുമ്പോഴെക്കും ആ കുട്ടി മുങ്ങി

ച്ചതു കഴിഞ്ഞു. അവർ സന്ന്യാസിയുടെ മുമ്പിൽ ച്ചെന്നു ദുസ്സഹശോകത്തോടെ മുറയിട്ടു. ആ ആൎത്ത വിലാപം കേട്ടപ്പോൾ യോഗിക്കു് അനുതാപമുണ്ടായി. അദ്ദേഹം സ്വന്തം ദേഹത്തെ ത്യജിച്ചു് യോഗശക്തിയാൽ ആ കുട്ടിയുടെ ശരീരത്തിൽ പ്രവേശിച്ചു. ഉടനെ കുട്ടിക്കു പുനൎജ്ജന്മമുണ്ടായി. അവനാണു ഹസ്താമലകൻ. ഹസ്താമലകനിൽ വാഴുന്നതു് ആ സന്ന്യാസിയാകയാലാണു്, ഉപദേശം കൂടാതെ ആയാൾ പരമാത്മതത്വമെല്ലാം ഗ്രഹിച്ചിരിക്കുന്നതു്. ബഹിൎവ്യാപാരം കൂടാതെ വൎത്തിക്കുന്ന ഹസ്താമലകനോടു വാൎത്തികമുണ്ടാക്കുവാൻ ഞാൻ പറയുന്നതെങ്ങിനെ? മഹാശയനായ മണ്ഡനമിശ്രനാണു വാൎത്തികനിൎമ്മാണത്തിന്നു് എല്ലാംകൊണ്ടും സമൎത്ഥൻ എന്നാണു ഞാൻ ധരിച്ചിരിക്കുന്നതു്. ആയാൾ അതിന്നു് യോഗ്യനല്ലെന്നുവന്നാൽ, വേറെയാരെയും അതിലേക്കു നിപുണനായി ഞാൻ കാണുന്നില്ലാ. മണ്ഡനനെക്കൊണ്ടു വാൎത്തികം എഴുതിപ്പിക്കുന്നതു നിങ്ങൾക്കാൎക്കും ഇഷ്ടമല്ലെങ്കിൽ, ഞാൻ അതിൽ ഏൎപ്പെടുന്നതല്ലെന്നു നിങ്ങൾ അറിയേണ്ടതാണു്.

ശിഷ്യന്മാർ—അങ്ങു് നിയോഗിക്കയാണെങ്കിൽ പത്മപാദൻ വാൎത്തികം ഉണ്ടാക്കുമല്ലോ. അതിന്നു് അദ്ദേഹം സമൎത്ഥനാണെന്നതു് ആൎക്കും സമ്മതമാണു്.

ശങ്കരാചാൎയ്യൻ—ലോകപ്രിയനായ പത്മപാദൻ എന്റെ ഭാഷ്യത്തിന്നു് ഒരു നിബന്ധമുണ്ടാക്കുന്നതു് എനിക്കു സന്തോഷംതന്നെയാണു്.

ഇപ്രകാരം ആ ശിഷ്യന്മാരെ അയച്ചതിൽപ്പിന്നെ, ശങ്കരാചാൎയ്യൻ സുരേശ്വരനെ വിജനത്തിൽ വിളിച്ചു് ഇങ്ങിനെ പറഞ്ഞു:—

"താങ്കഠം വാർത്തികം എഴുതിത്തുടങ്ങുവാൻ വരട്ടേ. ദുർബ്ബുദ്ധികളായ ഈ ശിഷ്യന്മാർ അതിന്നു വിരോധികളായിട്ടാണു് നില്ക്കുന്നതു്. താങ്കഠംക്കു ഗാർഹസ്ഥ്യവിഷയത്തിൽ ഇപ്പൊഴും പ്രിയംകൂടുമെന്നു് അവർ ശങ്കിക്കുന്നു. വാർത്തികത്തിൽ സ്വന്തം സിദ്ധാന്തത്തെ ചേർത്തു താങ്കഠം ഭാഷ്യത്തെ ദൂഷിപ്പിക്കുമെന്നും, സന്യാസികളെ നിന്ദിക്കയും, അവരെ വീട്ടിൽ കടത്താതിരിക്കയും ചെയ്യുന്ന ആളാണു താങ്കഠം എന്നു സർവ്വരും അറിഞ്ഞിട്ടുള്ളതുകൊണ്ടു് അങ്ങിനെയുള്ള താങ്കളെ വിശ്വസിക്കരുതെന്നും മററുമാണു് അവർ പറയുന്നതു്. അവരുടെ ഈ ധാരണ അബദ്ധമാണെന്നു വരുത്തി, അവക്കു താങ്കളിൽ വിശ്വാസമുണ്ടാകുവാൻ തക്കവണ്ണം താങ്കഠം അദ്ധ്യാത്മവിഷയമായി ഒരു ഗ്രന്ഥം ഉടനെ നിർമ്മിക്കണം."

ഇപ്രകാരം ഗുരുവിൽനിന്നുണ്ടായ നിയോഗത്തെ അനുസരിച്ചു് നൈഷ്കർമ്മ്യസിദ്ധി എന്നൊരു സൽഗ്രന്ഥം സുരേശ്വരൻ രചിച്ചു. അതു മുഴുവൻ ശങ്കരാചാര്യ്യൻ വായിച്ചു് ഏററവും സന്തുഷ്ടനായി. ആ പുസ്തകം സുരേശ്വരൻ ഗുരുപാദങ്ങളിൽ സമർപ്പിക്കുമ്പോഠം ഇങ്ങിനെ പറയുകയുണ്ടായി.

"ഗുരുദേവാ, പേരിന്നോ, പണത്തിന്നോ, സേവയ്ക്കോ വേണ്ടിയല്ലാ ഞാൻ ഈ പുസ്തകം എഴുതിയതു്. ഗുരുവാക്കിനെ ലംഘിക്കുന്നതു ഗുരുശിഷ്യബന്ധത്തിന്നു ദോഷമാണെന്നു കരുതി മാത്രം ഞാൻ ഇതിൽ ഏർപ്പെട്ടതാണു്. യുവാവിന്നു ബാല്യത്തിലേക്കു മടങ്ങുന്നതിന്നോ യൌവനത്തിന്നു വാർദ്ധക്യത്തിലേക്കു കേറുന്നതിന്നോ കഴിയുന്നതാണോ? മുമ്പു ഞാൻ ഗൃഹസ്ഥനായിരുന്നുവെന്നുവെച്ചു് ആ അവസ്ഥ എന്റെ ഇപ്പൊഴത്തെ ഈ സന്യാസവൃത്തിയിൽ ഉണ്ടാകുന്നതെങ്ങിനെ? ഗൃഹസ്ഥനാകു

ന്നതിന്നും സന്ന്യാസിയാകുന്നതിന്നും മനസ്സാണു കാരണം. മനസ്സിനെക്കൊണ്ടാണല്ലോ ബന്ധവും മോക്ഷവും ഭവിക്കുന്നതു്. മനോവിശുദ്ധിയുണ്ടെങ്കിൽ ഗൃഹസ്ഥനായാലെന്തു്, സന്ന്യാസിയായാലെന്തു്? സന്ന്യാസത്തിൽ പൂർണ്ണമനസ്സോടെ പ്രവേശിച്ചിരിക്കുന്ന എന്നെ നോക്കി എന്നിൽ ഇപ്പൊഴും ഗാർഹസ്ഥ്യമുണ്ടെന്നു ശങ്കിക്കുന്നതു് വെറും മൂർഖതയാണു്. ഞാൻ മുമ്പു് സന്ന്യാസികളെ നിന്ദിച്ചിരുന്നുവെന്നും, അവരെ ഞാൻ വീട്ടിന്നുള്ളിൽ കടത്തിയിരുന്നില്ലെന്നും എന്നെക്കുറിച്ചു ചിലർ അപവാദമുണ്ടാക്കുന്നതു് അന്ന്യായമാണെന്നല്ലാതെ ഞാൻ എന്തുപറയട്ടേ. സന്ന്യാസിശ്രേഷ്ഠനായ അങ്ങു് എന്റെ വീട്ടിൽ വന്നതും ഞാൻ നൽകിയ ഭിക്ഷയെ കൈക്കൊണ്ടതും അങ്ങു് ഓക്കുന്നതുതന്നെയാണല്ലോ.

എന്തും പറയുമീ നാട്ടുകാർ നഷ്ടമി-
ങ്ങെന്തുള്ളൂ? വായയ്ക്കു വേലികെട്ടാവതോ?

തത്വോപദേശം ശ്രവിച്ചു് ആത്മതത്വങ്ങളറിഞ്ഞു് ഞാൻ ഇപ്പോൾ സംസാരവിരക്തനായ്ത്തീന്നിരിക്കയാണു്. അപജയംകൊണ്ടല്ലാ ഞാൻ സന്ന്യാസത്തെ സ്വീകരിച്ചതു്. തത്വനിർണ്ണയത്തിന്നുവേണ്ടി ഞാൻ വാദിച്ചുവെന്നേയുള്ളൂ. കർമ്മത്തിലല്ലാ സന്ന്യാസത്തിലാണു് ആനന്ദമെന്നു് അറിഞ്ഞപ്പോൾ ഞാൻ അതിലേക്കു തിരിഞ്ഞിരിക്കയാണു്. നാട്ടുകാർ എന്തെല്ലാം പറഞ്ഞാലും, എന്റെ മനസ്സു് അങ്ങയുടെ പാദശുശ്രൂഷയിലല്ലാതെ മറെറാന്നിലും ചെല്ലുന്നതല്ലാ."

സുരേശ്വരന്റെ നൈഷ്കർമ്മ്യസിദ്ധിയെന്ന ആ ഗ്രന്ഥം ആചാര്യൻ മററുള്ളവരെ കാണിച്ചതിൽ, ഈ ഗ്രന്ഥകാരനെപ്പോലെ തത്വജ്ഞനായി ലോകത്തിൽ

ആരുമില്ലെന്ന് അവരെല്ലാവരും കൊണ്ടാടി. അനന്തരം ആചാൎയ്യനിയോഗംപോലെ, തൈത്തരീയത്തിന്റേയും ബൃഹദാരണ്യത്തിന്റേയും ഭാഷ്യങ്ങൾക്ക സുരേശ്വരൻ വാൎത്തികങ്ങളുണ്ടാക്കി. അവയും പണ്ഡിതന്മാരുടെ അഭിനന്ദനത്തിന്ന വിഷയമായി.

അപ്പൊഴെക്കും പത്മപാദന്റെ വാൎത്തികനിൎമ്മാണം പൂൎത്തിയായി. അതിന്റെ പൂൎവ്വഭാഗം പഞ്ചപാദികയെന്നും, ഉത്തരഭാഗം വൃത്തിയെന്നും പേരിൽ വിശ്രുതമാണ്. അനന്തരം, ഗുരുമതംപോലെ സുരേശ്വരനും സൂത്രഭാഷത്തിന്ന വാൎത്തികമുണ്ടാക്കി. അതിനെ തുടൎന്ന മററു ശിഷ്യന്മാരും അദ്വൈതപരങ്ങളായ പലേ പ്രബന്ധങ്ങളും നിൎമ്മിച്ചു.

ഇങ്ങിനെ മഹാത്മാവായ ശങ്കരാചാൎയ്യൻ അദ്വൈതസിദ്ധാന്തത്തെ ലോകമെങ്ങും പ്രകാശിപ്പിച്ചുകൊണ്ടു തുംഗഭദ്രാനദീതീരത്തു ശൃംഗഗിരിയിൽ വാഴുമ്പോൾ, ഒരുനാൾ പത്മപാദൻ ഗുരുസന്നിധിയിൽ ചെന്ന നമസ്കരിച്ച്, തനിക്ക തീൎത്ഥയാത്രയ്ക്കു് അനുജ്ഞ തരേണമെന്ന പ്രാൎത്ഥിച്ചു.

ശങ്കരാചാൎയ്യൻ—ഗുരുസന്നിധിതന്നെയാണ പുണ്യക്ഷേത്രം. ഗുരുപാദജലമാണ തീൎത്ഥം. ഗുരൂപദേശം കൊണ്ടുണ്ടാകുന്ന ആത്മദൃഷ്ടിയാണ ദിവ്യദൃഷ്ടി. അതുകൊണ്ട്, ഗുരുശുശ്രൂഷയോടെ ഗുരുസന്നിധിയിൽ വസിക്കുന്നതുപോലെയുള്ള പുണ്യകൎമ്മം വേറെയില്ലാ. ഗുരുവിനെ വിട്ടു ശിഷ്യൻ അകലെ ചെല്ലരുത്. ശരിയായി ആത്മവിചാരം ചെയ്യുവാൻ ചാഞ്ചല്യം സൌകൎയ്യമാകയില്ലെന്ന് ഓൎക്കണം. പലെടത്തും നടക്കേണ്ടിവരികയും, എങ്ങാനും തങ്ങികിടക്കേണ്ടിവരികയും ചെയ്യുമ്പോൾ മനസ്സ പരമാൎത്ഥവിചാരത്തിൽ ഉറച്ചുനില്ക്കുകയില്ലാ. വിശേഷിച്ച്,

ജലമോ അന്നമോ ശയ്യയോ വേണ്ടുംപോലെ കിട്ടാതെ പാന്ഥന്ന കഷ്ടപ്പെടേണ്ടിവരും. അവൻ രോഗഗ്രസ്തനായിയെന്നും വരാം. ഇടയ്ക്കു ചിലപ്പോൾ നിത്യകമ്മങ്ങൾക്ക മുടക്കമുണ്ടായേക്കും. ഈവക സങ്കടങ്ങളെക്കുറിച്ചു നല്ലവണ്ണം ആലോചിച്ചിട്ടുവേണം യാത്രപുറപ്പെടുവാൻ.

പത്മപാദൻ—അങ്ങയുടെ ആജ്ഞയെ നിസ്സംശയം അനുവൎത്തിക്കുന്നവനാണു ഞാൻ എങ്കിലും, എന്റെ അഭിലാഷത്തെ അങ്ങയെ അറിയിക്കാതെയിരിക്കുന്നില്ലാ. ഗുരുപാൎശ്വവാസം നിശ്ചയമായും ശ്രേയസ്സുതന്നെ. എന്നാൽ, ഞാൻ വേണ്ടുന്നേടത്തോളം ദേശസഞ്ചാരം ചെയ്തിട്ടില്ലായ്കയാൽ എന്റെ മനസ്സു നല്ലവണ്ണം തെളിഞ്ഞുകഴിഞ്ഞിട്ടില്ലാ. പാന്ഥന്നു വളരെയെല്ലാം കഷ്ടപ്പാടുകളുണ്ടെന്നു് എനിക്കറിയാം. എപ്പൊഴും സുഖത്തിൽത്തന്നെ കഴിഞ്ഞാൽ പാപം നശിക്കുകയില്ലാ. പുണ്യം വേണമെങ്കിൽ ക്ലേശം അനുഭവിക്കണം. രോഗം ബാധിക്കുന്നതും ദുഃഖത്തിൽ അകപ്പെടുന്നതുമെല്ലാം കമ്മഫലമാണു്. അതെല്ലാം സ്വഗൃഹത്തിൽത്തന്നെ പാൎത്താലും അനുഭവിക്കേണ്ടിവരും. ദൈവാനുകൂല്യമുണ്ടെങ്കിൽ എവിടെയും സുഖംതന്നെ, അതില്ലെങ്കിൽ, എവിടെയും ദുഃഖമാണു്. അതുകൊണ്ടു ദേശസഞ്ചാരത്തിലെ ക്ലേശാനുഭവങ്ങളെയൊന്നും ഞാൻ പേടിക്കുന്നില്ലാ. നാനാദേശങ്ങളിൽ സഞ്ചരിക്കയും, സജ്ജനങ്ങളുമായി ഇടപെട്ടുകൊണ്ടിരിക്കയും ചെയ്യുന്നതുകൊണ്ടു മനോവികാസമുണ്ടാകും. അതിനാണു് എന്റെ പുറപ്പാടു്. അതിന്നു് അങ്ങു് എനിക്കു് അനുജ്ഞതന്നാലും.

ശങ്കരാചാര്യൻ—ദോഷങ്ങളെക്കുറിച്ചു നല്ലവണ്ണം ചിന്തിച്ചിട്ടുതന്നെയോ താങ്കൾ പുറപ്പെടുന്നതു് എന്നു് അറിയുവാനാണു ഞാൻ അല്പം പ്രതിബന്ധം കാണിച്ചതു്. താങ്കൾ സാനന്ദം പോയ്ക്കൊള്ളുന്നാലും! മാർഗ്ഗമദ്ധ്യേ താങ്കൾക്കു യാതൊരു കഷ്ടവും ഭവിക്കാതിരിക്കട്ടേ. എപ്പൊഴും നല്ലവണ്ണം കരുതലോടുകൂടി ദുർജ്ജനങ്ങളിൽനിന്നു് അകലുകയും, സജ്ജനങ്ങളോടു് അടുക്കുകയും ചെയ്തുകൊണ്ടുവേണം സഞ്ചരിക്കുവാൻ.

ഇപ്രകാരം അനുജ്ഞകിട്ടിയ പത്മപാദൻ സ്വന്തം ശിഷ്യന്മാരോടുകൂടി യഥാകാലം യാത്രയായി. വടക്കൻ നാടുകളിലെല്ലാം സഞ്ചരിച്ചതിൽപ്പിന്നെ അദ്ദേഹം തെക്കോട്ടേക്കു തിരിഞ്ഞു.

ഇതിലകത്തു ശങ്കരാചാര്യൻ തന്റെ മാതാവിന്നു് അന്ത്യകാലമായിയെന്നറിഞ്ഞു ശൃംഗഗിരിയിൽനിന്നു പുറപ്പെട്ടു കാലടിയിൽ ചെന്നു. പുത്രനെ കണ്ടു മാതാവു ആനന്ദനിമഗ്നയായി. അമ്മയുടെ ആജ്ഞ എന്താണെന്നു പുത്രൻ കാത്തുകൊണ്ടുനിന്നു. തനിക്കു് ഇനി ഈ ശരീരം വഹിക്കുവാൻ ശക്തിയില്ലാ എന്നും, തന്നെ പുണ്യലോകങ്ങളെ പ്രാപിപ്പിക്കേണമെന്നും അമ്മ പറയുകയാൽ അമ്മയ്ക്കു ശങ്കരാചാര്യൻ ബ്രഹ്മോപദേശം നൽകി. എന്നാൽ, നിർഗ്ഗുണബ്രഹ്മത്തിൽ മനസ്സു രമിക്കായ്കയാൽ, തനിക്കു സഗുണദൈവത്തിലേക്കാണു ചെല്ലേണ്ടതെന്നു് ആര്യ തന്റെ മകനെ അറിയിച്ചതുകൊണ്ടു് ഉടനെ ആചാര്യൻ പ്രാർത്ഥിച്ചതിന്മണ്ണം തന്റെ ദൂതന്മാരെ ശിവൻ നിയോഗിച്ചു.

ആരുംനീരും കനൽക്കണ്ണുമമ്പിളി-
ക്കീറും ചീറുന്നപാമ്പും പിനാകവും

തോലുമസ്ഥിയും ശൂലവും രുദ്രാക്ഷ-
മാലയുമണിഞ്ഞുള്ളൊരാക്രൂട്ടരേ—കണ്ടു് ആയ്യ്യു ഭീതിയാണുണ്ടായതു്. അതുകണ്ടു ശങ്കരാചാൎയ്യൻ ശിവകിങ്കരന്മാരെ മടക്കിയയച്ചു്, വിഷ്ണുവിനെ പ്രാൎത്ഥിച്ചു. അദ്ദേഹം ഏകാഗ്രമായി ധ്യാനിച്ചു ഭക്തിപൂൎവ്വം സ്തുതിക്കയാൽ ചാതുൎഭുജന്മാരും വൈമാനികന്മാരുമായ ദൂതന്മാരെ വിഷ്ണു അയച്ചുകൊടുത്തു. അവർ വന്നു് ആൎയ്യയുടെ പുണ്യജീവനെ വിമാനത്തിൽ കേററി വിഷ്ണുലോകത്തിലേക്കു കൊണ്ടുപോകയും ചെയ്തു.

അനന്തരം, ആചാൎയ്യൻ അമ്മയുടെ അന്ത്യകൎമ്മങ്ങൾക്കായി ഏൎപ്പെട്ടപ്പോൾ അതിൽ കാലടിക്കാരായ ബ്രാഹ്മണർ സഹകരിച്ചില്ലാ. സന്യാസിയായ ഒരാൾക്കു ശേഷക്രിയയ്ക്കു് അധികാരമില്ലെന്നു വാദിച്ചു് അവർ ഒഴിഞ്ഞുനിന്നു. ശവം ദഹിപ്പിക്കുവാൻ അല്പം തീയുപോലും അവർ കൊടുത്തില്ലാ. ആചാൎയ്യൻതന്നെ പട്ടടകൂട്ടുകയും, അമ്മയുടെ ശവശരീരം എടുത്തു് അതിന്മേൽ വെക്കുകയും ചെയ്തു. അമ്മയുടെ വലംകൈയിനെ മഥിച്ചിട്ടാണു തീയുണ്ടാക്കിയതു്. അങ്ങിനെ ദഹനക്രിയയെല്ലാം കഴിഞ്ഞതിൽപ്പിന്നെ ശങ്കരാചാൎയ്യൻ കാലടിക്കാരെ വിപ്രകൎമ്മാധാരികളല്ലാതാവട്ടേ എന്നു ശപിച്ചു. അതോടുകൂടി ആ ഗ്രാമം അധഃപതിച്ചുപോയി.

പത്മപാദനാവട്ടേ, പുണ്യദേശങ്ങളെ സന്ദൎശിച്ചുകൊണ്ടു തന്റെ മാതുലന്റെ ഭവനത്തിൽ എത്തി. സേതുസ്നാനം കഴിഞ്ഞു് ഇൗ വഴിക്കു് മടങ്ങിവരുന്നതുവരേക്കും, തന്റെ സൂത്രഭാഷ്യടീകയെ സൂക്ഷിച്ചു രക്ഷിക്കുവാൻ അമ്മാമനെ ഏല്പിച്ചു് അദ്ദേഹം വീണ്ടും യാത്രയായി. ദ്വൈതിയാണു് ആ മാതുലൻ. തനിക്കെതിരായി അദ്വൈതത്തിൽ പ്രവൎത്തിക്കുന്ന പത്മപാദനോടു് അമ്മാ

മന്നു കുശുമ്പുണ്ടായി. പത്മപാദൻ എഴുതിയിരിക്കുന്ന അദ്വൈതപരമായ ആ ഗ്രന്ഥത്തെ നശിപ്പിച്ചുകളഞ്ഞാൽ, തന്റെ എതിർപക്ഷം ദുർബ്ബലമാകുമെന്നു് ആ ദുർബ്ബുദ്ധിക്കു തോന്നി. ആയാൾ, ഒരുനാൾ തന്റെ ഭവനത്തിൽ തീവെച്ചു. വീടുമുഴുവൻ ഭസ്മമായമന്നു. യദൃച്ഛാസംഭവമാണു് അതു് എന്നു് ആയാൾ മററുള്ളവരെ ധരിപ്പിച്ചു.

പത്മപാദൻ സേതുസ്നാനംകഴിഞ്ഞു് തിരിയെവന്നു് അമ്മാമനെ കണ്ടു ഗ്രന്ഥംചോദിച്ചപ്പോൾ, തന്റെ വീടു എങ്ങിനെയോ തീപിടിച്ചു ദഹിച്ചുപോയിയെന്നും, അതിലുണ്ടായിരുന്ന മററു ധനങ്ങളോടുകൂടി ആ ഗ്രന്ഥവും നശിച്ചുവെന്നുമാണു മറുപടി കിട്ടിയതു്. ഇതിൽ തീവ്രമായ വിഷാദം പത്മപാദനുണ്ടായിയെങ്കിലും അതിനെ അടക്കി, "ഇരിക്കട്ടെ; പുസ്തകം പോയാലും എനിക്കുള്ള ബുദ്ധി എന്നിൽത്തന്നെ ഉണ്ടല്ലോ" എന്നു് അദ്ദേഹം ആശ്വാസംകണ്ടു. അപ്പോൾ, ആ ബുദ്ധിയെ കെടുത്തുവിടുവാൻ മാതുലൻ തുനിഞ്ഞു. ആയാൾ പത്മപാദനു വിഷംകലൎത്തിയ ഭിക്ഷാന്നം നൽകി ബുദ്ധിമാന്ദ്യമുണ്ടാക്കി.

ഈ അവസരത്തിൽ, ശങ്കരാചാൎയ്യൻ കാലടിയിലുണ്ടെന്നറിഞ്ഞു് പത്മപാദൻ അങ്ങോട്ടുചെന്നു. തന്റെ ഗ്രന്ഥം നശിച്ചതും, തനിക്കു ബുദ്ധിമാന്ദ്യമുണ്ടായിരിക്കുന്നതും അദ്ദേഹം ഗുരുവിനെ അറിയിച്ചു. ആ പുസ്തകം മുഴുവൻ ശങ്കരാചാൎയ്യൻ ഇതിന്മുമ്പു വായിച്ചുകേട്ടിട്ടുണ്ടു്. അതോടുകൂടി അദ്ദേഹത്തിന്റെ സ്മരണയിൽ അതു് ഉറച്ചു. അതുകൊണ്ടു്, ഗുരുവിൽനിന്നു പത്മപാദനു് തന്റെ കൃതിയെ പകൎത്തെടുക്കുവാൻ കഴിഞ്ഞു.

---

# പന്ത്രണ്ടാം അദ്ധ്യായം

ശങ്കരാചാര്യൻ കേരളത്തിൽനിന്ന പുറപ്പെട്ടപ്പോൾ അദ്ദേഹത്തെ സുധന്വാവെന്ന രാജാവും പിന്തുടൎന്നു യാത്രയായി. ആദ്യം ആചാര്യൻ ചെന്നതു് രാമേശ്വരത്താണു്. ദേവീപൂജാവ്യാജേന മദ്യം സേവിക്കുന്ന ശാക്തന്മാൎക്കാണു് ആ നാട്ടിൽ അക്കാലത്തു പ്രാബല്യമുണ്ടായിരുന്നതു്. ഘോരമായുണ്ടായ വാദസമരത്താൽ അവരെ ആചാര്യൻ ജയിച്ചു. പരാജിതന്മാരായ ശാക്തന്മാർ, പ്രായശ്ചിത്തപൂൎവ്വകം ശുദ്ധവൃത്തികളായ അദ്വൈതികളായി.

രാമേശ്വരത്തുനിന്നു് ആചാര്യൻ കാഞ്ചീപുരത്തേക്കാണു ചെന്നതു്. അവിടെ ഒരു ദേവീക്ഷേത്രം അദ്ദേഹം സ്ഥാപിച്ചു. അതിൽ വേദവിഹിതമായ പൂജാക്രമം അദ്ദേഹംതന്നെ ഏൎപ്പെടുത്തുകയും ചെയ്തു. താന്ത്രികന്മാൎക്കു് അവിടെ സ്ഥാനം നൽകിയില്ല.

പിന്നെ അദ്ദേഹം തിരുപ്പതിയിൽക്കൂടി വിദൎഭരാജ്യത്തിൽ പ്രവേശിച്ചു. അവിടെ ക്രൂരവൃത്തന്മാരായ ഭൈരവോപാസകന്മാരാണു് അധികമുണ്ടായിരുന്നതു്. അവരെ മുഴുവൻ ആചാര്യൻ ശിഷ്യന്മാരെ നിയോഗിച്ചു കീഴടക്കി.

കൎണ്ണാടകരാജ്യം അക്കാലത്തു ഭയംകരന്മാരായ കാപാലികന്മാരെക്കൊണ്ടു നിറഞ്ഞിരിക്കയായിരുന്നു. മനുഷ്യരക്തംകൊണ്ടു കപാലിയെ ആരാധിക്കുന്നവരാണവർ. ക്രകചനാണു് അവരുടെ നാഥൻ. ഘോരകൎമ്മരതന്മാരായ ആ ദുൎമ്മതാനുയായികളെ സാമംകൊണ്ടു വഴിതിരിക്കുവാൻ കഴിയായ്കയാൽ സുധന്വാവു് അവരോടു യുദ്ധത്തിന്നിറങ്ങി. അങ്ങിനെ അവിടെവെച്ചു ദാരുണമായ

യുദ്ധമുണ്ടായി. സുധന്വാവിന്റെ അസ്ത്രാഗ്നിയിലും ശങ്കരാചാര്യന്റെ കോപാഗ്നിയിലും അകപ്പെട്ട് ഒട്ടുക്കം അക്രൂട്ടർ ഒന്നൊഴിയാതെ നശിച്ചു. ആ നാട്ടിലും അദ്വൈതമതത്തിന്നു പ്രചാരമുണ്ടായി.

അവിടെനിന്ന് ആചാര്യൻ ഗോകർണ്ണത്തിലേക്കു തിരിഞ്ഞു. ശൈവമാണ് അപ്പോഴം അവിടത്തെ പൊതുമതം. ആ മതത്തിന്റെ അന്നത്തെ സംരക്ഷകൻ നീലകണ്ഠകവിയാണ്. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ഉദയനനാണ് മുഖ്യൻ. ആ ശൈവന്മാരെ മുഴവൻ ശങ്കരാചാര്യൻ വാദത്തിൽ പരാജിതരാക്കി. അവിടെയും അദ്വൈതപ്രസ്ഥാനത്തെ ഉറപ്പിച്ച് ആചാര്യൻ ദ്വാരകയിലേക്കു യാത്രയായി. ആ നാട്ടിൽ അപ്പൊഴുണ്ടായിരുന്ന വൈഷ്ണവന്മാരേവരും ആചാര്യനോട് എതിൎത്തുനില്ക്കുവാൻ ശക്തിയില്ലാതെ കീഴടങ്ങി.

ഇപ്രകാരം, ശൈവം, വൈഷ്ണവം, ശാക്തം, സൌരം മുതലായ നാനാമതങ്ങളെയെല്ലാം ധ്വംസിച്ച് അദ്വൈതസിദ്ധാന്തത്തിൽ ജനങ്ങളെയെല്ലാം ഏകീകരിച്ചുകൊണ്ട് ആചാര്യൻ ശിഷ്യസമേതം ഉജ്ജയിനിയെ പ്രാപിച്ചു. അവിടെ ഭട്ടഭാസ്കരൻ എന്ന പേരായി ഒരു മഹാപണ്ഡിതനുണ്ട്. അദ്ദേഹം ദ്വൈതിയാണ്. വാദത്തിൽ അദ്ദേഹത്തേയും ആചാര്യൻ ജയിച്ചു.

അവിടെനിന്ന് ആചാര്യൻ അവന്തിയിലേക്കു പോയി. അവിടെ ഭിന്നമതസ്ഥരായ വിദ്വാന്മാരെയെല്ലാം തോല്പിച്ച് ബാഹ്ലികദേശത്തിലേക്കു കടന്നു. ആർഹതന്മാരാണ് അവിടെ ഇടയുവാൻ വന്നത്. അവൎക്കും പരാജയമേ ഉണ്ടായുള്ളു.

അനന്തരം ഭരദം, കാമരൂപം, മിഥില, കോസലം, അംഗം, ഗൌഡം മുതലായ എല്ലാ നാടുകളിലും ആചാ

 യ്യൻ ചെന്നു് അവിടങ്ങളിലുള്ള മതപ്രവൎത്തകന്മാരെയൊ ക്കെയും ജയിച്ച് സ്വന്തം ശിഷ്യരാക്കി. അങ്ങിനെ അദ്വൈതപ്രസ്ഥാനം ഭാരതഭൂമിയിലെ ഏകമതമായി വ്യാപിച്ചു.

ശ്രീഹൎഷൻ, മുരാരിമിശ്രൻ, അഭിനവഗുപ്തൻ എന്നിങ്ങിനെ അന്നുണ്ടായിരുന്ന പണ്ഡിതാഗ്രേസരന്മാരെല്ലാവരും ശങ്കരാചാൎയ്യന്റെ ശിഷ്യന്മാരായി. അവരിൽ അഭിനവഗുപ്തൻ കാമരൂപവാസിയും ശാക്തഭാഷ്യകൎത്താവുമാണ്. ആയാൾ വഞ്ചന കരുതിക്കൊണ്ടാണ് ആചാൎയ്യനു ശിഷ്യപ്പെട്ടതു്.

"ശ്രുതിസാരസം നന്നായ് വിടൎത്തും ബാലാൎക്കനീ-
യതിനായകനോൎത്താൽ വളരെക്കേമൻതന്നെ.
ഇദ്ദേഹത്തിനു തുല്യനായിട്ടുള്ളൊരാളേയു-
മിത്രൈലോക്യത്തിലെങ്ങും കണ്ടുകിട്ടുകയില്ലാ.
ഇദ്ദേഹമൊരിക്കലുമെന്തുതാൻ ചെയ്തീടിലും
മദ്വശംവദനായിബ്ഭവിക്കില്ലെന്നു നൂനം.
അതുകൊണ്ടാഭിചാരംചെയ്തു ഞാൻ വേഗത്തിലീ-
യതിയെത്തുലയ്ക്കുവനില്ല സംശയമേതും"

എന്നിങ്ങിനെ തന്റെ ശിഷ്യരോടുകൂടി ഗൂഢമായാലോചിച്ചു നിശ്ചയിച്ച് ആ ദുർബ്ബുദ്ധി ലോകാപവാദഭീതിയാൽ ആകാരം മറച്ചുകൊണ്ടു ശങ്കരാചാൎയ്യനെ ഭക്തനെന്നപോലെ പിന്തുടൎന്നു.

മാന്ത്രികനായ അഭിനവഗുപ്തന്റെ ആഭിചാരപ്രയോഗംകൊണ്ടു് ആചാൎയ്യനു ഭഗന്ദരമെന്ന കഠിനരോഗമുണ്ടായി. അതു നാൾക്കുനാൾ വൎദ്ധിച്ചുവരുന്നതുകണ്ടു ശിഷ്യന്മാർ ആൎത്തരായി.

"സ്വാമിൻ, ഈ മഹാവ്യാധിയെ ഉടനെ നശിപ്പിച്ചില്ലെങ്കിൽ ശത്രുവിനെപ്പോലെ ഇതു് അതിവേഗം പെരുകും. ശരീരത്തിൽ മമതയില്ലാത്തതുകൊണ്ടു് അങ്ങേക്കു് ഈ വ്യാധി ഒട്ടും ഗണനീയമായി തോന്നുന്നില്ലായായിരിക്കാം. എന്നാൽ, അടുത്തിരുന്നു കാണുന്ന ഞങ്ങൾക്കു് അങ്ങയുടെ ഈ രോഗപീഡയിൽ ദുസ്സഹമായ ദുഃഖമാണു വളരുന്നതു്. അതുകൊണ്ടു്, ഒട്ടും അമാന്തിക്കാതേ, വിദഗ്ദ്ധന്മാരായ വൈദ്യന്മാരെക്കൊണ്ടു് ഉടനെ ചികിത്സിപ്പിക്കണം. ശരീരത്തിൽ അനാസ്ഥകൊണ്ടു ഗുരുവിന്നു സുഖലാഭത്തിൽ മനസ്സുചെല്ലാതെയിരുന്നാലും, ഗുരുവിന്നു ദുഃഖമുണ്ടായാൽ ശിഷ്യന്മാർ അടങ്ങിയിരിക്കരുതെന്നാണു വിധി. അങ്ങയുടെ പാദാബ്ജങ്ങൾക്കു സാന്ധ്യമുള്ളെടത്തോളംകാലം ഭ്രമരവൃത്തികളായ ഞങ്ങൾക്കും സുഖം തന്നെ. അങ്ങേക്കു പീഡയില്ലാതിരിക്കുന്നതിലാണു ഞങ്ങളുടെരക്ഷ."

ആചാര്യൻ—ജന്മാന്തരത്തിൽ ചെയ്ത പാപകർമ്മങ്ങളുടെ ഫലമാണു രോഗം. അതു് അനുഭവിച്ചല്ലാതെ തീരുകയില്ലാ. കർമ്മോത്ഭവമെന്നും ധാതുകൃതമെന്നും രോഗം രണ്ടുവിധമുണ്ടു്. കർമ്മോത്ഭവമായ രോഗം കർമ്മക്ഷയത്തോടുകൂടി മാത്രമേ അടങ്ങുകയുള്ളൂ. ധാതുകൃതമായതു ചികിത്സകൊണ്ടു മാററാം. എന്റെ ഈ രോഗം കർമ്മജമാകയാൽ, കർമ്മം അവസാനിക്കുമ്പോൾ ഇതും ശമിച്ചുകൊള്ളും. ഇതിന്നു ചികിത്സയൊന്നും വേണ്ടാ. ഇതിൽനിന്നു ഞാൻ മരിക്കയാണെങ്കിൽ അങ്ങിനെയാവട്ടെ. മരണത്തെ പേടിക്കുന്നവനല്ലാ ഞാൻ.

ശിഷ്യന്മാർ—അങ്ങേക്കു ശരീരലോഭം ഒട്ടും ഇല്ലെന്നുള്ളതു സത്യംതന്നെ. എന്നാൽ, അങ്ങയുടെ ശരീരം ദീർ

ഘകാലം നിലനില്ക്കുവാൻ സർവ്വദാ പ്രാൎത്ഥിക്കുന്നവരാണു ഞങ്ങൾ. ജലചരങ്ങൾക്കു ജലമെന്നതുപോലെ ഞങ്ങൾക്കു് അങ്ങയാണു ശരണം. പരോപകാരാൎത്ഥം ഈ ശരീരത്തെ അങ്ങു് പരിരക്ഷിക്കേണ്ടതാണു്.

ഇങ്ങിനെ ശിഷ്യന്മാർ നിർബന്ധിക്കയാൽ, ആചാൎയ്യൻ അനുജ്ഞകൊടുത്തതിനുമണ്ണം വിദഗ്ദ്ധന്മാരായ വൈദ്യന്മാരെ ഉടനെ വരുത്തി. അവർ രോഗശാന്തിക്കായി എല്ലാവിധത്തിലും പ്രവൎത്തിച്ചുനോക്കീട്ടും ഫലം കണ്ടില്ലാ. അവൎക്കൊക്കെയും, നിരാശരായി, വിഷാദത്തോടെ മടങ്ങേണ്ടിവന്നു.

പിന്നെയൊരുനാൾ ചില വിപ്രോത്തമന്മാർ അവിടെ വരികയുണ്ടായപ്പോൾ, ആചാൎയ്യന്റെ വ്യാധികണ്ടു് അതു് ആഭിചാരത്താൽ ഉണ്ടായതാണെന്നു് അഭിപ്രായപ്പെട്ടു. അപ്പോഴും ആചാൎയ്യനു ചാഞ്ചല്യമുണ്ടായില്ലാ. തന്റെ നാശംകൊണ്ടു് ആൎക്കെങ്കിലും ലാഭമുണ്ടാകുമെങ്കിൽ അതും സന്തോഷംതന്നെയെന്ന നിലയ്ക്കാണു് അദ്ദേഹം വൎത്തിച്ചതു്. എന്നാൽ, പത്മപാദനു് അങ്ങിനെ ക്ഷമിക്കുവാൻ കഴിഞ്ഞില്ലാ. ക്രുദ്ധനായ്ത്തീൎന്ന അദ്ദേഹം ആചാൎയ്യൻ നിരോധിച്ചിട്ടും നില്ക്കാതെ പ്രതിക്രിയയ്ക്കൊരുങ്ങി. രോഗത്തേയും ശത്രുവിനേയും ഒരേകാലത്തു നശിപ്പിക്കുവാൻ ശക്തികൂടിയ മന്ത്രത്തെ അദ്ദേഹം പ്രയോഗിച്ചു. അതോടുകൂടി ആ ഭഗന്ദരം ആചാൎയ്യനിൽനിന്നും, ആ അഭിനവഗുപ്തൻ ലോകത്തിൽനിന്നും മറയുകയും ചെയ്തു.

"മഹത്ദ്വേഷംചെയ്യാൻ മുതിൎന്ന പൂരുഷൻ
മഹീതലത്തിങ്കൽ സുഖിച്ചിരിക്കുമോ?"

ഈ സംഭവം കഴിഞ്ഞതിൽപ്പിന്നെ, ഒരുനാൾ ആചാൎയ്യൻ ഗംഗയിലെ ഒരു മണൽത്തിട്ടിൽസന്ധ്യാകാലത്തു ബ്രഹ്മധ്യാനത്തോടെ ഇരിക്കുകയായിരുന്നു. അപ്പോൾ, മഹാതേജസ്വിയായ ഗൌഡപാദമുനി അവിടെ പ്രത്യക്ഷമായി. അദ്ദേഹം സ്വന്തം സിദ്ധാന്തത്തെ അനുസരിച്ച് സൂത്രഭാഷ്യം നിൎമ്മിച്ച തന്റെ പ്രശിഷ്യനെ കാരുണ്യപൂൎവ്വം അനുഗ്രഹിച്ചിട്ടാണു മറഞ്ഞതു്.

അടുത്തനാൾ രാവിലെ കാശ്മീരത്തിലെ ശാരദാപീഠത്തെക്കുറിച്ച ശങ്കരാചാൎയ്യൻ കേട്ടു. ഭൂമിയിൽവെച്ച് ജംബുദ്വീപത്തിന്നും, ജംബുദ്വീപത്തിൽ ഭാരതത്തിന്നും, ഭാരതത്തിൽ കാശ്മീരമണ്ഡലത്തിന്നുമാണ് അധികം വൈശിഷ്ട്യമുള്ളതു്. കാശ്മീരത്തിൽ വാഗീശ്വരിയായ ശാരദാഭഗവതി സൎവ്വദാ സമുല്ലസിക്കുന്നു. നാലുനടകളോടുകൂടിയ മഹാമണ്ഡപത്തിലാണ് ശാരദാഗൃഹം. സൎവ്വജ്ഞനായ പുരുഷന്ന് ആരോഹണംചെയ്യുവാൻ അവിടെയൊരു പീഠമുണ്ട്. അതിൽ സ്ഥിതിചെയ്യുന്നവൻ സൎവ്വജ്ഞാനസമ്പന്നനാണെന്നതു് സുജനസമ്മതമാണ്. സൎവ്വജ്ഞനല്ലാത്തവന്ന് ആ ദേവീനികേതനത്തെ സമീപിക്കുവാൻപോലും കഴിയുന്നതല്ലാ. പടിഞ്ഞാറുനിന്നുള്ള വിദ്വാന്മാർ വന്ന് പടിഞ്ഞാറേ നടവാതിൽ തുറന്നിട്ടുണ്ട്. അതുപോലെ വടക്കും കിഴക്കുമുള്ള നടവാതിലുകളും അതതുദിക്കുകളിലെ പണ്ഡിതന്മാർ തുറന്നിരിക്കുന്നു. തെക്കേ നട മാത്രമാണ് ഇപ്പോൾതുറക്കാതെയിരിക്കുന്നതു് അതിലേക്ക് സമൎത്ഥനായാരും തെക്കൻനാടുകളിൽനിന്ന് ഇതുവരെ വന്നിട്ടില്ലാ. ഇതു് ആചാൎയ്യൻ അറിഞ്ഞപ്പോൾ തന്റെ ശിഷ്യന്മാരോടുകൂടി കാശ്മീരത്തിലേക്കു പുറപ്പെട്ടു.

ജനങ്ങളിൽനിന്ന സഹഷം ഉയരുന്ന വിജയാരവ ത്തിന്നിടയ്ക്കു ശങ്കരാചാര്യൻ കാശ്മീരത്തിൽ പ്രവേശിച്ച് ശാരദാമണ്ഡപത്തിലെ തെക്കേ വാതിൽ തുറന്ന് അക ത്തേക്ക കടക്കുവാൻ ഭാവിച്ചു. അപ്പൊഴെക്കും അവിടെ യുള്ള വിദ്വാന്മാർ വന്ന് അദ്ദേഹത്തെ തടുത്തു. തങ്ങ ളോടു വാദിച്ചു വിജയംനേടിയാലല്ലാതെ അകത്തേക്ക വി ടുന്നതല്ലെന്ന് അവർ ഇടഞ്ഞുനിന്നു.

ആദ്യം കണാദന്മാരാണ് എതിത്തുവന്നതു്. അവർ തോററപ്പോൾ നൈയായികന്മാർ മുന്നിട്ടു. അവരുടെ പരാജയം കണ്ടു് സാംഖ്യന്മാർ പോരിന്നുവിളിച്ചു. അവ രും പിന്മാറുകയാൽ ബൌദ്ധന്മാരും, വഴിയേ ജൈനന്മാ രും വാദിച്ചുകൊണ്ടു വന്നു. അവക്കാക്കും ശങ്കരാചാര്യനെ ജയിക്കുവാൻ കഴിഞ്ഞില്ലാ.

സംയുക്തമായ പരമാണുദ്വയത്തിൽനിന്ന ദ്വ്യണുക മുണ്ടായിയെന്നും ആ ദ്വ്യണുകത്തിൽനിന്നാണു പ്രപ ഞ്ചോല്പത്തിയെന്നുമാണു കണാദമതം. പരമാണുദ്വയ ത്തിലെ സംഖ്യയായ ദ്വിത്വമാണ് ദ്വ്യണുകത്തിലെ അണുത്വം.

കണാദന്മാർ 'അപവർഗ്ഗ'ത്തെയെന്നപോലെ നൈ യായികന്മാർ 'മുക്തി'യെ പ്രാപ്യസ്ഥാനമെന്ന കല്പിച്ചി രിക്കുന്നു. ഗുണസംബന്ധത്തിന്ന് അടിയോടെ നാശം ഭവിക്കുമ്പോൾ ആകാശംപോലെയുള്ള അവസ്ഥയാണ് കണാദന്മാരുടെ അപവർഗ്ഗം. ഗുണസംബന്ധം നിമ്മൂ ലമായാൽ ആകാശതുല്യമായ അപ്പൊഴത്തെ അവസ്ഥ യിൽ ആനന്ദാനുഭൂതി കലന്നതാണ് നൈയായികന്മാരു ടെ മുക്തി. ഗൌതമപക്ഷമായ നൈയായികമതത്തിൽ മൂലപദാത്ഥങ്ങൾ പതിനാറുണ്ടു്; കണാദപക്ഷത്തിൽ

ഏഴേയുള്ളൂ. ഇരുപക്ഷത്തിലും പരമേശ്വരനാണ് ജഗത്തിന്റെ വിധാതാവ്.

മൂലപ്രകൃതിയാണ് സ്വതന്ത്രയും ഗുണത്രയാത്മികയുമായി നാനാരൂപേണ ജഗത്തിന്നു നിദാനഭൂതയായിരിക്കുന്നതെന്നു സാംഖ്യന്മാർ പറയുന്നു. ആ മൂലപ്രകൃതി പരതന്ത്രയാണെന്നാണു വേദാന്തപക്ഷം.

തഥാഗതന്മാരായ ബൌദ്ധന്മാരിൽ സൌത്രാന്തികന്മാർ എന്നും വൈഭാഷികന്മാർ എന്നും ഇരുകൂട്ടരുണ്ട്. പദാൎത്ഥങ്ങളെയെല്ലാം അനുമാനപ്രമാണത്താൽ ഗ്രഹിക്കാവുന്നതാണെന്നാണ് സൌത്രാന്തികമതം. പ്രത്യക്ഷപ്രമാണംകൊണ്ടാണ് അവയെ അറിയേണ്ടതെന്നു വൈഭാഷികന്മാർ വാദിക്കുന്നു. അചിരേണ നശിക്കുന്നവയാണു പദാൎത്ഥങ്ങളെല്ലാമെന്ന് ഇരുവരും സമ്മതിക്കുന്നുണ്ട്. ജ്ഞാനം ക്ഷണികമാണെന്നും അനേകമുണ്ടെന്നും അവർ കാണുന്നുണ്ട്. ഇവിടെയാണ് ഇവരിൽനിന്നു വേദാന്തം മുഖ്യമായി ഭിന്നിക്കുന്നതു്. ജ്ഞാനം സ്ഥിരവും ഏകവുമാണെന്നാണു വേദാന്തസിദ്ധാന്തം.

ജൈനന്മാർ ജീവപുൽഗലാദി പഞ്ചകത്തെ കായോത്തരശബ്ദങ്ങളാൽ വ്യവഹരിക്കുന്നു.

വൎണ്ണങ്ങൾ നശിക്കാത്തവയാണ് എന്നും, അവ എങ്ങും വ്യാപിച്ചിരിക്കുന്നുവെന്നും, ശ്രവണവേദ്യങ്ങളാണ് അവ എന്നും, ശബ്ദം ദ്രവ്യമാണെന്നുമാണ് ജൈമിനിയുടെ മീമാംസകമതം.

ഈ മതാനുയായികളൊക്കെയും പരാജിതരായപ്പോൾ, അദ്വൈതമതസ്ഥാപകനായ ശങ്കരാചാൎയ്യൎക്ക് ശാരദാനിലയനത്തിലെ തെക്കേ വാതിൽ തുറന്ന് അകത്തേക്കു കടക്കുവാൻ വഴിയൊഴിഞ്ഞുകിട്ടി. പത്മപാദന്റെ ഹസ്തത്തെ ഗ്രഹിച്ചുകൊണ്ടാണ് അദ്ദേഹം വിദ്യാപീഠത്തിലേക്കു കേറിയതു്.

സന്ന്യാസിയായ ശങ്കരാചാര്യ്യൻ ഇടയ്ക്കൊരിക്കൽ കാമലീലയിൽ പ്രവൎത്തിച്ചിട്ടുള്ളതിനാൽ അല്പം അശുദ്ധനായിട്ടില്ലയോ എന്നു് ഒരു സംശയമുണ്ടായി. പരകായത്തിൽ പ്രവേശിച്ചു് ആ ശരീരത്തെക്കൊണ്ടു് കാമവിഷയത്തിൽ ചേഷ്ടിപ്പിച്ചതൊന്നും തന്റെ മനസ്സിന്നോ തന്റെ ശരീരത്തിന്നോ ബാധകമല്ലാ എന്നു് ആചാര്യ്യൻ വാദിച്ചു.

"എതിർചോദ്യംചെയ്തു കുഴക്കുവാനേററം
ചതുരന്മാരായ സുധികളുമായി
സരസം വാദിക്കും സമയമായവർ
ചൊരിയുന്ന തക്കനിരകളെയെല്ലാം
നിരസിക്കുന്നതിൽ സ്വതന്ത്രകളായ
പെരിയ ധാടികൾ നിറഞ്ഞ ദിക്കുകൾ
അലം പുകഴ്ത്തുന്ന മഹാപ്രഭാവനായ്
വിലസും സൎവ്വജ്ഞൻ ഭവാനെന്നാകയാൽ
അറിയോരിപ്പീഠം കരേറി വാഴുവാൻ
വരേണ്ടും യോഗ്യത തികഞ്ഞവൻതന്നെ"—

എന്നു സരസ്വതി ശങ്കരാചാര്യ്യനെ കൊണ്ടാടി. ഇങ്ങിനെ സൎവ്വജ്ഞപീഠത്തെ പ്രാപിച്ചതോടുകൂടി സൎവ്വവിദ്വാന്മാരും സൎവ്വമതങ്ങളും ആചാര്യ്യന്നു് അധീനമായിവന്നു. ഈ വിജയത്താൽ ലോകങ്ങൾക്കൊക്കെയും പ്രഹർഷമുണ്ടായി.

ഭാരതമദ്ധ്യത്തിലായി ഏൎപ്പെടുത്തിയ ശൃംഗഗിരിമഠംപോലെ വടക്കും കിഴക്കും പടിഞ്ഞാറും ഓരോ മഠങ്ങൾ സ്ഥാപിക്കുകയാണു് ആചാര്യ്യൻ പിന്നീടു ചെയ്തതു്. ശൃംഗഗിരിയിൽ സുരേശ്വരനേയും, ജഗന്നാഥത്തിൽ തോടകനേയും ദ്വാരകയിൽ ഹസ്താമലകനേയും

ബദരികയിൽ പത്മപാദനേയും മഠാധിപതികളാക്കി. വെദരികാശ്രമത്തിലെ അതികഠിനമായ ശൈത്യംകണ്ടു്, എപ്പൊഴും ചൂടോടുകൂടി നീരൊഴുകുന്ന കവോഷ്ണിയെന്ന നദിയെ ശിവനെ പ്രസാദിപ്പിച്ചു ശങ്കരാചാൎയ്യൻ നേടി. ആ നദി അവിടെ ഇപ്പോഴും ഒഴുകുന്നു.

ഇത്രവളരെ മഹാകൎമ്മങ്ങളെല്ലാം നടത്തിയതിൽപ്പിന്നെ ശങ്കരാചാൎയ്യൻ മുപ്പത്തിരണ്ടാമത്തെ വയസ്സിൽ ദിവംഗതനായി. അദ്ദേഹം ശരീരത്യാഗംചെയ്ത ഇടമാണു തൃച്ചൂരിലെ വടക്കുംനാഥക്ഷേത്രം ഉൾപ്പെട്ട മതിലകമെന്നു വിശ്വസിക്കുവാൻ ആധാരമുണ്ടു്. തൃച്ചൂരിൽ ഇപ്പൊഴുമുള്ള തെക്കേമഠം, നടുവിൽമഠം, വടക്കേമഠം എന്നിവ ആചാൎയ്യനാൽ സ്ഥാപിതങ്ങളാണു്.

ആചാൎയ്യകൃതങ്ങളായ ഉത്തമകൃതികൾ എത്രയാണെന്നു് ഇനിയും തിട്ടമായിട്ടില്ല. കണ്ടുകിട്ടിയവതന്നെ അനേകശതങ്ങളാണു്. ദൈവതസ്തോത്രങ്ങൾ വളരെയല്ലാമുണ്ടു്. ബ്രഹ്മസൂത്രത്തിന്നും, ദശോപനിഷത്തുകൾക്കും, ഭഗവൽഗീതയ്ക്കും, വിഷ്ണുസഹസ്രനാമത്തിന്നും അദ്ദേഹം ഭാഷ്യം ചമച്ചിരിക്കുന്നു. അവയ്ക്കു പുറമേ, വിവേകചൂഡാമണി, ഉപദേശസാഹസ്രി, അപരോക്ഷാനുഭൂതി, വാക്യവൃത്തി, സ്വാത്മനിരൂപണം, ആത്മബോധം, ശതശ്ലോകി, ദശശ്ലോകി, സൎവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം, പ്രബോധസുധാകരം, സ്വാത്മപ്രകാശിക, മനീഷാപഞ്ചകം, അദ്വൈതപഞ്ചരത്നം, നിൎവ്വാണഷൾക്കം, അദ്വൈതാനുഭൂതി, ബ്രഹ്മാനുചിന്തനം, പ്രശ്നോത്തരരത്നമാലിക, സദാചാരാനുസന്ധാനം, യോഗതാരാവലി, ഉപദേശപഞ്ചകം, ധന്യാഷ്ടകം, ജീവന്മുക്താനന്ദലഹരി, അനാത്മശ്രീവിഗർഹണപ്രകരണം, സ്വരൂപാനുസന്ധാനം, യതിപഞ്ചകം, പഞ്ചീകരണം, തത്വോപദേശം,

ഏകശ്ലോകി, മായാപഞ്ചകം, പ്രൌഢാനുഭൂതി, ബ്രഹ്മജ്ഞാനാവലീമാല, ലഘുവാക്യവൃത്തി, നിർവ്വാണമഞ്ജരി, പ്രപഞ്ചസാരം, സപര്യ്യാഹൃദയം എന്നിങ്ങിനെ പല മൂലകൃതികളുടേയും കർത്താവാണദ്ദേഹം.

കേരളത്തിന്നു പ്രത്യേകമായി ശാങ്കരസ്മൃതിയും അറുപത്തിനാലു് അനാചാരങ്ങളുമാണു് അന്നത്തെ സമുദായത്തിന്നു ശങ്കരാചാര്യ്യനിൽനിന്നു കിട്ടിയിരിക്കുന്നതു്. ആ അനാചാരങ്ങളാവിതു്:—

(1) പല്ലുതേപ്പാൻ കോൽ ഉപയോഗിക്കരുതു്. (2) ഉടുത്തവസ്ത്രത്തോടുകൂടി മുങ്ങരുതു്. (3) ഉടുത്തമുണ്ടുകൊണ്ടു തോർത്തരുതു്. (4) സൂര്യ്യോദയത്തിന്നുമുമ്പു കുളിക്കരുതു്. (5) കുളിക്കാതെ ഭക്ഷണസാധനങ്ങൾ പാകംചെയ്യരുതു്. (6) പഴയ വെള്ളം ഉപയോഗിക്കരുതു്. (7) നിഷ്കാമമായിട്ടേ കർമ്മംചെയ്യാവു. (8) കാൽ കഴുകാൻ എടുത്ത വെള്ളത്തിന്റെ ബാക്കി ഉപയോഗിക്കരുതു്. (9) ബ്രാഹ്മണാദികൾ ശൂദ്രാദികളെ തൊട്ടാൽ കുളിക്കണം. (10) താണജാതിക്കാരെ തീണ്ടിയാൽ കുളിക്കണം. (11) താണജാതിക്കാർ ഉപയോഗിച്ച ജലാശയങ്ങൾ തൊട്ടാൽ കുളിക്കണം. (12) ചൂലുകൊണ്ടടിച്ച നിലത്തു തളിക്കാതെ ചവുട്ടിയാൽ കുളിക്കണം. (13) ഭസ്മം കുറിയിടുന്നതു് മേല്പോട്ടൊന്നും വിലങ്ങത്തിൽ മൂന്നും വരിയായിട്ടു വേണം. (14) ബ്രാഹ്മണരുടെ കർമ്മങ്ങളിൽ കർമ്മംചെയ്യുന്നവൻതന്നെ മന്ത്രം ജപിക്കണം. (15) പഴഞ്ചോറും പഴകിയ കറിയും ഭക്ഷിക്കരുതു്. (16) എച്ചിൽ ഭക്ഷിക്കരുതു്. (17) ശിവന്നു നിവേദിച്ച സാധനം ഭക്ഷിക്കരുതു്. (18) ഭക്ഷണസാധനം കൈകൊണ്ടു വിളമ്പരുതു്. (19) പശുവിൻപാലല്ലാതെ എരുമപ്പാൽ മുതലായതു ഹോമാദികൾക്കരുതു്. (20) ചോറു് ഉരുട്ടാതെ

ഉണ്ണരുതു്; പകുതി ഉണ്ടതായ ഉറുള താഴെ വെക്കരുതു്. (21) അശുദ്ധമായിട്ടു വെററില തിന്നരുതു്. (22) ബ്രഹ്മചാരീവ്രതത്തോടുകൂടിയിരിക്കണം. (23) പഠിപ്പുകഴിഞ്ഞാൽ ഗുരുദക്ഷിണചെയ്യണം. (24) പെരുവഴിയിൽ വെച്ചു വേദം ചൊല്ലരുതു്. (25) ഷോഡശകൎമ്മങ്ങൾ യഥാവിധി ചെയ്യണം. (26) കന്യാവിക്രയം പാടില്ല. (27) ഫലാപേക്ഷയോടെ വ്രതം ചെയ്യരുതു്. (28) തീണ്ടാരിയായവളെ തൊട്ട സ്ത്രീകൾ കുളിക്കണം. (29) കൈക്കോളൻെറ വേല ബ്രാഹ്മണൻ ചെയ്യരുതു്. (30) ബ്രാഹ്മണൻ വസ്ത്രം അലക്കരുതു്. (31) രുദ്രാക്ഷാദികളിൽ ശിവപൂജചെയ്യുന്നതു ബ്രാഹ്മണൻ മാത്രമേ പാടുള്ളു. (32) ശൂദ്രൻെറ ശ്രാദ്ധത്തിന്നു ബ്രാഹ്മണൻ പ്രതിഗ്രഹം വാങ്ങരുതു്. (33) പിതാമഹൻേറയും മാതാമഹൻേറയും അവരുടെ പത്നിമാരുടേയും ശ്രാദ്ധം ഊട്ടണം. (34) എല്ലാ അമാവാസിക്കും ശ്രാദ്ധമൂട്ടണം. (35) അച്ഛനമ്മമാർ മരിച്ചു കൊല്ലംതികയുന്ന ദിവസം സപിണ്ഡിചെയ്യണം. (36) സപിണ്ഡികഴിയുന്നതുവരെ ദീക്ഷിക്കണം. (37) ശ്രാദ്ധം ഊട്ടേണ്ടതു നക്ഷത്രത്തിലാണു്. (38) സപിണ്ഡികാലത്തു പുലവന്നാൽ അതുപോയേ സപിണ്ഡി പാടുള്ളു. (39) ദത്തപുത്രന്മാരും സ്വന്തം പിതാക്കന്മാരുടെ ശ്രാദ്ധം ഊട്ടണം. (40) സ്വന്തം ഭൂമിയിലേ ശവദഹനം പാടുള്ളു. (41) സന്യാസികൾ സ്ത്രീകളെ കാണരുതു്. (42) സന്യാസി മരിച്ചാൽ ഒരു ക്രിയയും അരുതു്. (43) സന്യാസിക്കായി ഗയാശ്രാദ്ധംപോലും ചെയ്യരുതു്. (44) ബ്രാഹ്മണസ്ത്രീകൾ ഭൎത്താവിനെ ഒഴിച്ചു് അന്യനെ കാണരുതു്. (45) ബ്രാഹ്മണസ്ത്രീകൾ തുണകൂടാതെ പുറത്തിറങ്ങരുതു്. (46) ബ്രാഹ്മണസ്ത്രീകൾ വെള്ളവസ്ത്രമേ ഉടുക്കാവൂ. (47) ബ്രാഹ്മണസ്ത്രീകൾ മൂക്കുകുത്തരുതു്.

(48) ബ്രാഹ്മണൻ മദ്യപാനം ചെയ്താൽ ഭ്രഷ്ടനാകും. (49) ബ്രാഹ്മണൻ മറെറാരു ബ്രാഹ്മണസ്ത്രീയെ ഗമിച്ചാൽ ഭ്രഷ്ടനാകും. (50) ദേവാലയങ്ങളിൽ പ്രേതപ്രതിഷ്ഠ പാടില്ലാ. (51) ദേവപ്രതിമയെ ശൂദ്രാദികൾ തൊടരുതു്. (52) ഒരു ദേവന്നു നിവേദിച്ച സാധനം മറെറാരു ദേവന്നു നിവേദിക്കരുതു്. (53) ഹോമം ചെയ്യാതെ വിവാഹാദികർമ്മങ്ങൾ ചെയ്യരുതു്. (54) ബ്രാഹ്മണർ അന്യോന്യം ആശീർവ്വദിക്കരുതു്. (55) ബ്രാഹ്മണർ അന്യോന്യം നമസ്കരിക്കരുതു്. (56) കൊല്ലംതോറുമുള്ളതായ പശുമേധം ചെയ്യരുതു്. (57) ശൈവവൈഷ്ണവാദിമതഭേദങ്ങൾ അരുതു്. (58) ഒന്നിലധികം പൂണൂൽ ധരിക്കരുതു്. (59) ജ്യേഷ്ഠപുത്രൻ മാത്രമേ വിവാഹം ചെയ്യാവൂ. (60) ക്ഷത്രിയാദികൾ അന്നംകൊണ്ടു ശ്രാദ്ധമൂട്ടാവൂ. (61) ക്ഷത്രിയാദികൾ അമ്മാമന്റെ ശ്രാദ്ധം ഊട്ടണം. (62) അവരുടെ മുതലവകാശം മരുമക്കൾക്കാണു്. (63) ഭർത്താവു മരിച്ച സ്ത്രീ സന്യസിക്കണം. (64) അവൾ ഉടന്തടി ഏറരുതു്.

ശങ്കരാചാര്യനെ സംബന്ധിച്ചതാണു മലയാളംകൊല്ലത്തിന്റെ ഉദയമെന്നു വിശ്വസിച്ചുവരുന്നു.

ഭാരതീയസമുദായത്തെ ഓരായിരംകൊല്ലങ്ങൾക്കുമുമ്പു് ഏകതത്വത്തെ പുരസ്കരിച്ചു പുനസ്സംഘടനം ചെയ്ത മഹാപുരുഷനായ ശങ്കരൻ മേൽക്കുമേൽ വെൽവൂതാക!



Vidya Vilasam Press, Trivandrum—1935